# പട്ടണത്തുപിള്ളയാർ

## പാടൽ



പട്ടണത്തുപിള്ളയാർ അരുളിച്ചെയ്ത

# തിരുപ്പാടൽകൾ

മലയാള വ്യാഖ്യാനസഹിതം

---

വ്യാഖ്യാതാ,

**കാവുങ്ങൽ നീലകണ്ഠപ്പിള്ള അവർകൾ.**

പ്രകാശകന്മാർ.

എസ്. റ്റി. റെഡ്യാർ ആൻഡ് സൺസ്.

# മുഖവുര.

വട്ടണത്തുസ്വാമികളുടെ പാട്ടുകൾ 'വേദാന്തഗീത'പോലെ തമിഴദേശങ്ങളിൽ ആദരിക്കപ്പെട്ടുവരുന്നുവെന്നുള്ളതു സവ്വവിദിതമായ ഒരു വാസ്തവമാണു്. ഈ പാട്ടുകൾ വായിച്ചാൽ രോമാഞ്ചവും ആനന്ദബാഷ്പവും ഉദ്ഗളിച്ചു്, കരൾക്കാമ്പു തണുത്തു്, പണ്ഡിതന്മാരും പാമരന്മാരും ഒരുപോലെ ഭക്തിരസത്തിൽ മുഴുകുന്നു. വേദവേദാന്തസാരങ്ങൾ മുഴുവൻ അടങ്ങി അദ്വൈതാനന്ദാമൃതം ധാരധാരയായി ഒഴുകിക്കൊണ്ടിരിക്കുന്ന ഈ സാരോപദേശരത്നമാല, അണിയുന്ന ഹൃദയങ്ങളിൽ മായാബന്ധംകൊണ്ടുവന്നുകൂടുന്ന അജ്ഞാനങ്ങൾ ബാധിക്കയില്ലെന്നു മാത്രമല്ല, നിത്യാനന്ദമോക്ഷപദവി തെളിഞ്ഞുകാണപ്പെടുകയും ചെയ്യും.

ഇങ്ങിനെ സകല ദുഃഖങ്ങളെയും മാററി, ഹൃദയത്തിനു നിർവ്വൃതിയും ജ്ഞാനപ്രകാശവും ഉളവാക്കുന്ന ഈ പാട്ടുകൾ, തമിഴിൽ വളരെ അത്ഥഗൗരവമുള്ളതാകയാൽ, പലരും വിശേഷിച്ചും മലയാളികൾ അതിൻെറ ഗുണം അനുഭവിച്ചറിവാൻ ശക്തരല്ലാതെ കുഴങ്ങുന്നുണ്ടെന്നു ഞങ്ങൾക്കറിയാം. 'ഗ്രന്ഥം കരത്തിലുണ്ടായാൽ മതിയല്ല ചന്തത്തിലത്ഥം ഗ്രഹിച്ചേ ഫലം വരൂ' എന്ന തത്വത്തെ അനുസ്മരിച്ചു, മേൽപ്പറഞ്ഞ ന്യൂനതയെ പരിഹരിക്കുന്നതിനായി, ഞങ്ങൾ ഓരോ പാട്ടിനും ലഘുവായ മലയാളഗദ്യത്തിൽ ശരിയായ വ്യാഖ്യാനമെഴുതിച്ചു്, പുസ്തകരൂപേണ പ്രസിദ്ധീകരിച്ചുകൊള്ളുന്നു. അനർഗ്ഗളമധുരവും സാരഗംഭീരവുമായ സ്വാമികളുടെ പാട്ടുകൾ അതേ ശബ്ദങ്ങളാൽതന്നെ പാടി ഭക്തിരസത്തിൽ കുളിക്കുന്നതിനുള്ള അഭിലാഷം പലക്കുമുണ്ടായിരിക്കുമെന്നു കരുതി, മൂലവും മലയാള അക്ഷരത്തിൽതന്നെ വ്യാഖ്യാനങ്ങൾക്കു മുകളിൽ ചേർത്തിട്ടുണ്ടു്.

# II

സംസാരദുഃഖശമനത്തിനു സിദ്ധൌഷധമായ ഈ ദിവ്യ ഗ്രന്ഥം, ഞങ്ങളുടെ ഉദ്ദേശത്തെ നിറവേററുമാറു്, കേരളീയസ്ത്രീ പുരുഷസഹോദരങ്ങളുടെയിടയിൽ, പ്രചുരപ്രചാരമായി ഭവിക്കു മെങ്കിൽ, തദ്വാരാ, കോപകാമദ്വേഷാദികൾ അസ്ഥാനത്തിൽ പ്രവൎത്തിക്കാതെ കേരളം പ്രശാന്തവും പ്രസന്നവുമായി പ്രകാശിക്കുകയും ചെയ്യുമെങ്കിൽ, അതുതന്നെ ഈ പ്രസിദ്ധീകരണപരിശ്രമത്തിനു ഞങ്ങൾ ആശിക്കുന്ന സാരമായ പ്രതിഫലം.

എന്നു്,

എസ്. ററി. റെഡ്യാർ ആൻഡ് സൺസ്.

---

ഓം ശിവായ നമഃ

# പട്ടണത്തുപിള്ളയാരുടെ

# ചരിത്രസംഗ്രഹം

---

ശ്രീപരമേശ്വരൻ പണ്ടൊരിക്കൽ വൈശ്രവണന്റെ അപേക്ഷപ്രകാരം, ദക്ഷിണദേശങ്ങളിലുള്ള ജീവരാശികളെ അനുഗ്രഹിക്കുന്നതിനായി വിനായകൻ കാർത്തികേയൻ മുതലായവർ ചുററാകെനിന്നു സ്തുതിപാഠങ്ങൾ വർഷിക്കുമ്പോൾ ദേവിയോടുകൂടി വൃഷഭവാഹനത്തിന്മേൽ എഴുന്നരുളി, യാത്രയാരംഭിച്ചു. വാരാണസി തുടങ്ങിയുള്ള പുണ്യസ്ഥലങ്ങളെ സന്ദർശിച്ചശേഷം കുബേരന്റെ ഇഷ്ടം സാധിക്കാനായി തൃക്കാവിരിപ്പൂമ്പട്ടണത്തിൽ എത്തിച്ചേർന്നു.

ആ പട്ടണം, ശില്പവൈചിത്ര്യം സമ്പൽസമൃദ്ധി മുതലായവയാൽ അനവധി അത്യത്ഭുത കാഴ്ചകൾക്കു വിളനിലമായിരുന്നു. വിശേഷിച്ചും അവിടത്തെ ചെട്ടിത്തെരുവു പതിന്മടങ്ങു രമണീയവും ധനാഢ്യവുമായി കാണപ്പെട്ടുകയാൽ, കുബേരനു കുറേനാൾ അവിടെത്തന്നെ സുഖമായിത്താമസിച്ചാൽ കൊള്ളാമെന്നു് ഒരഭിലാഷം ഉണ്ടായി. ഭഗവാൻ ആ വസ്തുത മനസ്സിലാക്കി, "ഹേ പുണ്യജനേശ്വര! നിനക്കു്, ഈ നഗരവാസത്തിൽ ആഗ്രഹം ജനിക്കുകകൊണ്ടു്, അല്പകാലം മനുഷ്യശരീരമെടുത്തു്, ഇതിൽ അധിവസിച്ചാലും" എന്നരുളിച്ചെയ്തു. കുബേരൻ ആ അരുളപ്പാടു കേട്ടു്, പരിഭ്രാന്തനായി ഭവിച്ചു. "സ്വാമിൻ! തൃപ്പാദനിത്യസേവകനായ അടിയനെ മനുഷ്യജന്മത്താൽ മലിനപ്പെടുത്തി ഗർഭവാസദുഃഖങ്ങൾ സഹിക്കുവാൻ കല്പിച്ചു നിശ്ചയിച്ചതു കഷ്ടമാണു്. ഭഗവദ്വാക്യഗൌരവത്താൽ ഒരു തവണ മനുഷ്യജന്മമെടുക്കുന്നതായാലും, അടിയൻ ജാതിസ്മരണനായി ജീവിക്കുന്നതിനും, മേലിൽക്കാലം ജനനമുണ്ടാകാതിരിക്കുന്നതിനും അനുഗ്രഹിക്കണമേ!" എന്നുണർത്തിച്ചു. "അങ്ങനെതന്നെ ഭവിക്കും." എന്നരുളിച്ചെയ്തു്, കരുണാലയനായ ഭഗവാൻ കൈലാസത്തിലേക്കു മടങ്ങി എഴുന്നെള്ളുകയും ചെയ്തു.

ഈശ്വരവാക്യാനുരോധേന വൈശ്രവണൻ പരമഭാഗവതനും സമ്പന്നനുമായ ശിവനേയഗുപ്തരുടെ പുത്രനായി അദ്ദേഹത്തിൻെറ ധമ്മപത്നിയായ ജ്ഞാനകലയിൽ അവതരിച്ചു. സുകൃതികളായ ആ ദമ്പതികൾ, സവ്വലക്ഷണസമ്പന്നനായി ശോഭിച്ച പുത്രനെക്കണ്ടു സന്തോഷിച്ച് യഥാവിധി ജാതകമ്മാദികളും ദാനാദിധമ്മങ്ങളും നിവ്വഹിക്കയും പുത്രന് സ്വേദാരണ്യൻ എന്ന വിശിഷ്ടനാമം വിധിക്കയും ചെയ്തു. പ്രതിപദചന്ദ്രനെപ്പോലെ നാൾക്കുനാൾ അഭിവൃദ്ധിയെ പ്രാപിച്ചുവന്ന തേജസ്വിയായ കുമാരന് അഞ്ചുവയസ്സായപ്പോൾ, ദൈവഗത്യാ ശിവനേയഗുപ്തൻ പരലോകപ്രാപ്തനായി. ചരമക്രിയകളെല്ലാം സാധ്വിയായ മാതാവ് വിധിപ്രകാരം പുത്രനെക്കൊണ്ടുതന്നെ ചെയ്യിച്ചു. അനന്തരം അവനെ സമത്ഥനായ ഒരു ഉപാദ്ധ്യായൻെറ അടുക്കൽ വിദ്യാഭ്യാസത്തിനാക്കി. ബുദ്ധിമാനായ ബാലൻ ഒരു സംവത്സരംകൊണ്ടു് വേദശാസ്ത്രാദികളും കലാവിദ്യകളുമെല്ലാം പാഠമാക്കി യശേഷം, പൂവ്വസ്മരണയുണ്ടാകയാൽ തനിക്കു നേരിട്ട മനുഷ്യജന്മക്ലേശങ്ങളെക്കുറിച്ചു വ്യസനിച്ചും, പരിശുദ്ധങ്ങളായ ശിവപാദപത്മങ്ങളെ ധ്യാനിച്ചും ദിവസങ്ങളെ നയിച്ചുവന്നു.

അങ്ങനെ കഴിഞ്ഞുവരവേ ഒരുദിവസം ശ്രീപരമേശ്വരൻ ഒരു വൃദ്ധബ്രാഹ്മണരൂപത്തിൽ ബാലൻെറ സ്വപ്നത്തിൽ പ്രത്യക്ഷീഭവിച്ചു്—"നാളെ തിരുവോണനക്ഷത്രവും പ്രദോഷവും കൂടിയ സോമവാരമാകയാൽ, നീ ശ്വേതാരണ്യക്ഷേത്രത്തിൽ ചെന്നു്, ശിവനെ പൂജിച്ചു സേവിക്കണം" എന്നരുളിച്ചെയ്തു മറഞ്ഞു. അതനുസരിച്ചു പിറേറദിവസം കാലത്തെ അവൻ ശിവക്ഷേത്രത്തിലെത്തി പൂജിച്ചു നില്ക്കുമ്പോൾ സ്വപ്നത്തിൽ കണ്ട ആ വൃദ്ധബ്രാഹ്മണൻ ജ്ഞാനോപദേശം ചെയ്യാനായി ബാലനെ അന്വേഷിച്ചു അവിടെച്ചെന്നു. ബോധിയായ ബാലൻ അദ്ദേഹത്തെ ജ്ഞാനാചാര്യനായി വരിച്ചു്, ഉപദേശം വാങ്ങി ശിവദീക്ഷ കഴിക്കയും ബ്രാഹ്മണൻ അവനു തങ്കത്താൽ ചെയ്യപ്പെട്ട ഒരു ചെറിയ പെട്ടി സമ്മാനിക്കയും ചെയ്തു. പെട്ടി തുറന്നു നോക്കിയപ്പോൾ അതിനുള്ളിൽ സ്ഫടികനിമ്മിതമായ ഒരു ശിവപ്രതിമയും മരതകനിമ്മിതമായ ഒരു വിനായകപ്രതിമയും കണ്ടിട്ട് ബാലൻ ആശ്ചര്യപരതന്ത്രനായി ബ്രാഹ്മണനെ തൊഴുതു. അനന്തരം അദ്ദേഹത്തിൻെറ നിയോഗപ്രകാരം തീത്ഥജലത്തിൽ മുങ്ങി

കയറിവന്നു് ആ ദേവതാബിംബങ്ങളെ ഓരോ പീഠത്തിന്മേൽ എഴുന്നെള്ളിച്ചുവച്ചു് അന്നാദിസംഭാരങ്ങളാൽ യഥാവിധി പൂജിച്ചശേഷം നൈവേദ്യാന്നത്താൽ ആചാൎയ്യനെ ഭുജിപ്പിച്ചു സംതൃപ്തനാക്കി, ഉച്ഛിഷ്ടംകൊണ്ടു താനും മാതാവും ഉപജീവിച്ചു കൃതാൎത്ഥതയെ പ്രാപിച്ചു. അന്നുമുതൽ ശ്വേതാരണ്യബാലനു ശിവഭക്തി പൂൎവ്വാധികം വൎദ്ധിക്കയും തന്റെ സകല മുതലുകളും ശിവപൂജാവിഷയത്തിലും ശിവഭക്തന്മാൎക്കു ദാനം ചെയ്വാനുമായി ചെലവഴിക്കാൻ തുടങ്ങുകയും ചെയ്തു.

അല്പകാലംകൊണ്ടു് മുതലുകളൊക്കെ അവസാനിച്ചു. നിത്യമുള്ള ശിവപൂജയ്ക്കുപോലും കൈക്കലൊന്നുമില്ലെന്നായി. ശ്വേതാരണ്യൻ ആ സംഗതിയെക്കുറിച്ചു മാതാവുമായിപ്പറഞ്ഞു വ്യസനിച്ചിരിക്കവേ, അന്നുരാത്രി, സാക്ഷാൽ പരമശിവൻ സ്വപ്നത്തിൽ ആവിൎഭവിച്ചു്––"ഹേ ശ്വേതാരണ്യ! നീ വ്യസനിക്കേണ്ടാ. നിന്റെ ഭവനത്തിൽ അസംഖ്യം ദ്രവ്യമിരിപ്പുണ്ടു്––എടുത്തു് ഉപയോഗിച്ചുകൊൾക എന്നരുളിച്ചെയ്തു മറഞ്ഞു". സ്വപ്നസന്ദൎശനത്തിൽ വിശ്വാസത്തോടുകൂടിയ ശ്വേതാരണ്യൻ സന്തുഷ്ടനായി, അടുത്ത ദിവസം കാലത്തെ ഉണൎന്നെഴുനേററു വീട്ടിനുള്ളിൽ പരിശോധിച്ചപ്പോൾ ദ്രവ്യം കണ്ടുകിട്ടി. അതിനെ ഭക്തിപൂൎവ്വം ദേവപൂജാദികൾക്കും നിത്യച്ചെലവുകൾക്കും ഉപയോഗിച്ചു സംതൃപ്തനായി പാൎത്തുവന്നു. വയസ്സു പതിനാറായി. ഉടൻതന്നെ മാതാവിന്റേയും ബന്ധുജനങ്ങളുടേയും നിർബന്ധമനുസരിച്ചു, ശ്വേതാരണ്യൻ, ആഭിജാത്യാദിഗുണങ്ങൾ തികഞ്ഞ ശിവചിതംബരച്ചെട്ടിയാരുടേയും ശിവകാമി അമ്മയുടേയും പുത്രി, 'ശിവകലാ' എന്ന പെൺകുട്ടിയെ വിധിപ്രകാരം വിവാഹംചെയ്തു ഗൃഹസ്ഥാശ്രമം സ്വീകരിച്ചു. അനന്തരം കുലക്രമാഗതമായ വ്യാപാരത്തെ സവിശേഷം പുഷ്ടിപ്പെടുത്തി ധനത്തെ വൎദ്ധിപ്പിക്കയും 'പട്ടണത്തുചെട്ടിയാർ' എന്ന പ്രസിദ്ധിയെ സമ്പാദിക്കുമാറു ഗൃഹസ്ഥധൎമ്മത്തെ സുരക്ഷിതമായി നിലനിൎത്തുകയും ചെയ്തുവന്നു.

വയസ്സു മുപ്പതായിട്ടും ശ്വേതാരണ്യനു സന്താനലബ്ധിയുണ്ടായില്ല. തന്മൂലം ചിന്താമഗ്നനായി, 'തിരുവിടമരുതൂർ'ക്ഷേത്രനാഥനായ പരമശിവനെ ഭക്തിപൂൎവ്വം ഭജിക്കാൻ തുടങ്ങി. ഇതിനിടയ്ക്കു ശിവശൎമ്മാ എന്നൊരു ശൈവബ്രാഹ്മണൻ; ദാരിദ്ര്യശാ

ന്തിക്കായി 'തിരുവിടമരുതൂർ' ക്ഷേത്രനാഥനെ സേവിച്ചും പൂജിച്ചും ഭജിച്ചുവരികയായിരുന്നു. ഭക്തവത്സലനായ ഭഗവാൻ ആ ബ്രാഹ്മണന്റെ ദാരിദ്ര്യദുഃഖത്തെ പലപല അത്ഭുതപ്രദർശനങ്ങളാലും അപ്പോഴപ്പോൾ പരിഹരിച്ചുവന്ന കൂട്ടത്തിൽ ശ്വേതാരണ്യൻ ഭജനംതുടങ്ങിയതിൽപിന്നെ ഒരുദിവസം രാത്രി, ആ ബ്രാഹ്മണന്റെ സ്വപ്നത്തിൽ ആവിർഭൂതനായി—"ഹേ ശിവശർമ്മൻ, ഞാൻ ബാലരൂപം ധരിച്ചു കാരുണ്യാമൃതതീർത്ഥക്കരയിൽ നില്ക്കുന്ന കൂവളമരത്തിന്റെ ചുവട്ടിൽ കിടക്കും. നീ ആ കുട്ടിയെ എടുത്തുകൊണ്ടുപോയി, കാവിരിപ്പൂമ്പട്ടണത്തിൽ പുത്രലബ്ധിക്കായി തപസ്സുചെയ്യുന്ന ശ്വേതാരണ്യനു കൊടുത്താൽഅവൻ കുഞ്ഞിന്റെ ഇടയ്ക്കു (ഭാരത്തിനു) മതിയാകുന്ന സ്വർണ്ണം തരും അതുകൊണ്ടു നിന്റെ ദാരിദ്ര്യത്തെ ശമിപ്പിച്ചുകൊൾക" എന്നരുളിച്ചെയ്തു മറഞ്ഞു. ശിവശർമ്മൻ പിറേറദിവസം ഭാര്യാസമേതനായി കൂവളത്തിന്റെ ചുവട്ടിൽ ചെന്നു നോക്കിയപ്പോൾ അതിതേജോമയനായ ബാലനെക്കണ്ടു് അതിനെ എടുത്തുകൊണ്ടു്, ഇരുവരുംകൂടി കാവിരിപ്പൂമ്പട്ടണത്തിലേയ്ക്കു തിരിച്ചു. പട്ടണപരിസരത്തിലെത്തി വിശ്രമിക്കാനായി ഒരു വൃക്ഷത്തണലിൽ ഇരിക്കുമ്പോൾ, ശ്വേതാരണ്യനും പത്നിക്കും ഒരു ദിവാസ്വപ്നമുണ്ടായി. മേല്പറഞ്ഞ വൃക്ഷത്തണലിലിരിക്കുന്ന ബ്രാഹ്മണദമ്പതികളെച്ചെന്നു കണ്ടു്, അവരുടെ പക്കൽനിന്നും ആ കുട്ടിയെ വാങ്ങി പുത്രനായി വളർത്തിക്കൊള്ളണമെന്നും പ്രതിഫലമായി അതിന്റെ (കുട്ടിയുടെ) ഭാരത്തോളം സ്വർണ്ണം അവർക്കു കൊടുക്കണമെന്നും ഭഗവാൻ വന്നരുളിച്ചെയ്തതായിട്ടായിരുന്നു സ്വപ്നം. ശ്വേതാരണ്യൻ ഉടൻതന്നെ പുറപ്പെട്ടുചെന്നു്, കുട്ടിയോടുകൂടി വൃക്ഷത്തണലിലിരുന്ന ബ്രാഹ്മണദമ്പതികളെ സൽക്കരിച്ചു കൂട്ടിക്കൊണ്ടു പോരികയും, ആ കുട്ടിയെ ത്രാസിൽവച്ചു തൂക്കി അതിന്റെ ഭാരത്തോളം സ്വർണ്ണം അവർക്കു കൊടുക്കുകയും, ഏതാനും ദിവസം സ്വഗൃഹത്തിൽതന്നെ താമസിപ്പിച്ചശേഷം, തന്റെ രഥത്തിൽ കയററി സ്വദേശത്തേയ്ക്കു യാത്രയാക്കുകയും ചെയ്തു.

ഇപ്രകാരം ലബ്ധനായ പുത്രനു്, ശ്വേതാരണ്യൻ, 'മരുതപിരാൻ' എന്ന നാമകരണംചെയ്തു വാത്സല്യപൂർവ്വം വളർത്തിവന്നു ദിവ്യനായ ബാലൻ മാതാപിതാക്കളെ രമ്യലീലകളാൽ രഞ്ജിപ്പിച്ചും അത്ഭുതകർമ്മങ്ങളാൽ വിസ്മയിപ്പിച്ചും അവരുടെ വാത്സല്യ

ത്തിനും ബഹുമാനത്തിനും ഒരുപോലെ പാത്രീഭവിച്ചു. യഥാകാലം വിദ്യാഭ്യാസം ആരംഭിക്കയും ഏതാനും ദിവസങ്ങൾകൊണ്ടു "വേദവേദാംഗവേദാന്താദി വിദ്യകളെല്ലാം" പാഠംചെയ്യുകയും ചെയ്തു. പതിനാറാമത്തെ വയസ്സിൽ ശ്വേതാരണ്യനായി ജനിച്ചിരിക്കുന്ന കുബേരനും ഭക്താവതംസമായ ശിവശർമ്മാവിനും മുക്തിപദം നൽകണമെന്നുള്ള അനുഗ്രഹബുദ്ധിയോടുകൂടി, മരുതപിരാൻ പിതാവായ ശ്വേതാരണ്യനെ ചെന്നുകണ്ടു, അച്ഛാ! ഞാൻ ദ്വീപാന്തരങ്ങളി പോയി വ്യാപാരംചെയ്തു ധനം വർദ്ധിപ്പിക്കണമെന്നു വിചാരിക്കുന്നു. അതിലേക്കു അനുവാദമുണ്ടാകണം എന്നപേക്ഷിച്ചു. പുത്രന്റെ സൽബുദ്ധികണ്ടു സന്തുഷ്ടനായ ശ്വേതാരണ്യൻ, അനുവാദം നൽകിയെന്നുമാത്രമല്ല, ദ്വീപാന്തരങ്ങളിൽ നല്ല വില കിട്ടുന്ന അനവധി സാമാനങ്ങൾ സംഭരിച്ചു കൊടുത്തയയ്ക്കുകയും ചെയ്തു. 'മരുതപിരാൻ' കൂട്ടുവ്യാപാരികളോടുചേർന്നു കപ്പൽ കയറിപ്പോയി, പലപല ദ്വീപുകളിലും രാജ്യങ്ങളിലുമായി തന്റെ സാമാനങ്ങൾ തക്കവിലയ്ക്കുവിററു പണമാക്കിയെങ്കിലും അതിൽ ഒരു കാശെങ്കിലും വീട്ടിൽക്കൊണ്ടുപോകണമെന്നു ആഗ്രഹിക്കാതെ, ഗന്ധദ്രവ്യങ്ങളും ധൂപവത്തികളും മററു ശിവപൂജയ്ക്കു വേണ്ട ഉപകരണങ്ങളും വാങ്ങി അവിടവിടെവച്ചു പൂജ നടത്തി, കൂട്ടുവ്യാപാരികൾക്കും ആത്മന്മാരായ സാധുക്കൾക്കും അന്നദാനങ്ങൾ ചെയ്തും മററും ദ്രവ്യംമുഴുവൻ ചെലവഴിച്ചു. ഒടുവിൽ കുറെ ചാണകവറളിയും തവിടും ശേഖരിച്ചു ചാക്കുകളിൽ കെട്ടിനിറച്ചു കൊണ്ടു മടങ്ങിവന്നു, അച്ഛനെക്കണ്ടു വസ്തുതകളെല്ലാമറിയിച്ചു. ശ്വേതാരണ്യൻ അതുകേട്ടു കോപിച്ചു പുത്രന്റെ തന്റേടമില്ലായ്മയെക്കുറിച്ചു ശാസിച്ചിട്ടു വിവേകം ഉണ്ടാകാനു ഒരു ശിക്ഷയായി അവനെ കാരാഗൃഹത്തിൽ ഇട്ടടച്ചു. എന്നാൽ പിന്നീ ചെന്നു നോക്കിയപ്പോൾ പുത്രനെ തടവുമുറിയിൽ കാണായ്കയാൽ അത്ഭുതപരതന്ത്രനായ ശ്വേതാരണ്യൻ തന്റെ അവിവേകത്തെക്കുറിച്ചു പശ്ചാത്തപിച്ചു.

ഇങ്ങിനെ കാണാതെപോയ 'മരുതപിരാൻ' തിരുവിടമരുതൂരിൽ എത്തി തന്നെ ഭക്തിപൂർവം സേവിച്ചുവന്ന ശിവശർമ്മാവിന്റെ മുമ്പിൽ പ്രത്യക്ഷീഭവിച്ചു. അദ്ദേഹത്തെ കുടുംബസമേതം മുക്തനാക്കിയനുഗ്രഹിച്ചശേഷം ദേവാലയത്തിൽ കടന്നു, ശിവലിംഗത്തിനുള്ളിൽ മറയുകയും ചെയ്തു.

പുത്രനെ കാണായ്കകൊണ്ടു വിഷണ്ണനായിരിക്കുന്ന ശ്വേതാരണ്യന്റെ സമീപത്തിൽ ഒരു ചെറിയ പെട്ടകം കൊണ്ടു വച്ചിട്ട് സഹധർമ്മിണിയായ ശിവകല പറഞ്ഞു—"ഈ പെട്ടി നിങ്ങൾ വരുമ്പോൾ തരുന്നതിനായി നമ്മുടെ പുത്രൻ എന്നെ ഏല്പിച്ചുംവച്ചു പോയി, ഇതാ നോക്കുക.

ഈ വാക്കുകൾകേട്ട്, ശ്വേതാരണ്യൻ പെട്ടകം എടുത്തു തുറന്നുനോക്കിയപ്പോൾ, അതിനുള്ളിൽ കാതററ ഒരു സൂചിയും ഒരു ഓലത്തുണ്ടുമാണ് കാണപ്പെട്ടതു്. ഓലത്തുണ്ടിൽ—'കാതററ സൂചിപോലും കടശിയിൽ കൂടെവരികില്ലെന്നോർത്തുകൊൾക' എന്നെഴുതിയിരുന്നു. ആ നിവേദനം വായിച്ചുതീർന്നയുടനെ ശ്വേതാരണ്യന്റെ മനോദർപ്പണത്തിലെ മാലിന്യങ്ങളശേഷമകന്നു. അദ്ദേഹം പ്രാപഞ്ചിക വ്യവഹാരങ്ങളും മോഹങ്ങളും എല്ലാം പരിത്യജിച്ചുകഴിഞ്ഞു. മാതാവിനെ വിളിച്ചു്, ചില ജ്ഞാനോപദേശങ്ങളാൽ സമാധാനപ്പെടുത്തിയശേഷം സന്ന്യസ്തമനസ്സായിട്ട് വീടുവിട്ടു വെളിക്കിറങ്ങി. ഭാര്യ വന്നു തടുത്തു. അവരെയും ചില സമാധാനങ്ങൾ പറഞ്ഞുശാന്തിപ്പിച്ചു്, കർത്തവ്യങ്ങൾ കല്പിച്ചു മടക്കിയയയ്ക്കുകയാണു ചെയ്തതു്. ഒടുവിൽ, ഭണ്ഡാരം സൂക്ഷിപ്പുകാരനെ വരുത്തി, ദ്രവ്യമെല്ലാം സാധുക്കൾക്കു ദാനംചെയ്യണമെന്നാജ്ഞാപിച്ചിട്ട്, പട്ടണത്തിനു വെളിയിലുള്ള ഒരു വഴിയമ്പലത്തിൽ പോയിരുന്നു.

അദ്ദേഹം, രാഗദ്വേഷാദികളും ഏഷണത്രയവും പരിത്യജിച്ചു്, പരിശുദ്ധമനസ്സായി, ഭിക്ഷയേററുപജീവിച്ചും, ജ്ഞാനനിഷ്ഠനായി ആത്മാനന്ദമനുഭവിച്ചും ദിവസങ്ങളെ നയിച്ചുവരവേ പുണ്യവതിയായ മാതാവു ചരമഗതിയെ പ്രാപിച്ച കഥ അറിവാനിടയായി. അശേഷം ചഞ്ചലപ്പെടാതെ നേരേ ശ്മശാനഭൂവിലേക്കു നടന്നു. അവിടെ എത്തിയപ്പോഴേക്കു ശവം ചിതമേൽ കയററിവച്ചു് ദഹനത്തിനായി വിറകുകളും പാകിക്കഴിഞ്ഞിരുന്നു. ആ വിറകുകളൊക്കെ വാരി ദൂരത്തെറിഞ്ഞിട്ട് കുറേ പച്ചവാഴപ്പോളകൾ വരുത്തി വിറകിനുപകരം അടുക്കി തീകൊളുത്തി ദഹനക്രിയ ആരംഭിച്ചു. 'ഐരണ്ടു' എന്നു തുടങ്ങുന്ന ജ്ഞാനവിരുത്തവുംപാടി ശവദാഹം കഴിക്കുന്നതു കണ്ടവരെല്ലാം പട്ടണത്തുപിള്ളയാരുടെ മാഹാത്മ്യത്തെ വാഴ്ത്തി സ്തുതിച്ചു.

അനന്തരം അദ്ദേഹം ജ്ഞാനവിരുത്തങ്ങളും ഈശ്വരസ്തോത്രങ്ങളും പാടി നടന്നു് പലപല പുണ്യസ്ഥലങ്ങളെ സന്ദർശിച്ചു. തിരുവിടമരുതൂരിൽ എത്തി അവിടെ ഏതാനും ദിവസം താമസിച്ചശേഷം, അതിനടുത്തുള്ള പല പട്ടണങ്ങളിലും ചുററിസ്സഞ്ചരിച്ചു 'തിരുവാരൂർ' ചെന്നുചേർന്നു. ആ നഗരത്തിൽ സന്നിയാൽ മരിച്ച ഒരുവനെ ജീവിപ്പിച്ചു്, തദ്ദേശവാസികളെ വിസ്മയിപ്പിച്ചു. അനന്തരം പാണ്ഡ്യരാജ്യത്തു കടന്നു, ജ്ഞാനവിരുത്തങ്ങൾ പാടി, അതുവഴി 'തിരുമുരുകൻപൂണ്ടിൽ' എന്ന ശൈവസ്ഥലത്തെത്തി ഭിക്ഷയാചിക്കയാൽ, അപരാധം ചെയ്തവനെപ്പോലെ പ്രഹരമേററു്, "ഇരിക്കുമിടംതേടി" എന്ന പാട്ടുപാടി, അവിടെനിന്നും തിരിച്ചു്, മററു പല പുണ്യസ്ഥലങ്ങളേയും ദേവാലയങ്ങളേയും സന്ദർശിച്ചു. അനന്തരം 'ഉജ്ജയിനിമഹാകാളം' എന്ന നഗരത്തിലുള്ള വിനായകക്ഷേത്രത്തിലെത്തി ദേവവന്ദനം കഴിച്ചു്, ബ്രഹ്മധ്യാനനിഷ്ഠനായിരിക്കുമ്പോൾ, ആ രാജ്യത്തെ രാജാവായ ഭദ്രഗിരി തൻെറ കൊട്ടാരത്തിൽനിന്നും മുതലുകൾമോഷ്ടിച്ചുകൊണ്ടുപോയ കള്ളന്മാരെ അന്വേഷിച്ചന്വേഷിച്ചു്, അവിടെച്ചെന്നെത്താൻ ഇടയായി. കണ്ണുമടച്ചു മൌനിയായിരിക്കുന്ന പട്ടണത്തുപിള്ളയാരായിരിക്കാം മോഷ്ടാവെന്നു പരിജനങ്ങൾ സംശയിച്ചു പറഞ്ഞതിനെ രാജാവു വിശ്വസിച്ചു് അദ്ദേഹത്തെ ബന്ധിക്കാൻ ആജ്ഞാപിച്ചു. കിങ്കരന്മാർ കഴിയുന്നത്ര ബന്ധിച്ചിട്ടും യാതൊരു ഭാവഭേദവും ഇല്ലാതെ ഇരുന്ന ആ മഹാശയനെ രാജാവു കഴുവിലേററിക്കയും ആ അവസരത്തിൽ അദ്ദേഹം (പട്ടണത്തുപിള്ളയാർ) കണ്ണുതുറന്നു രാജാവിനെ നോക്കി പല പല ജ്ഞാനോപദേശങ്ങളാൽ വിശുദ്ധനാക്കിത്തീൎക്കയും ചെയ്തു. അനന്തരം രാജാവിനോടു മരുതൂരിൽ സന്ധിച്ചനായയെ കാശിരാജൻെറ പുത്രിയായി ജനിപ്പിച്ചു്, ഒടുവിൽ അദ്ദേഹം (ഭദ്രഗിരി) മൂലംതന്നെ കാശിരാജനും മകൾക്കും മോക്ഷത്തെ പ്രദാനംചെയ്തു. ഇങ്ങിനെയിരിക്കെ, പൂൎവജന്മസ്മരണയുണ്ടാകയാൽ ശിവപാദങ്ങൾ ധ്യാനിച്ചു്, വിഷണ്ണനായി "ശംഭോ!ശങ്കര!ഗൌരീശ നിന്തിരുപ്പദദൎശനം നിരാശ്രയനായ അടിയനു നൽകുന്നതെന്നോ" എന്നിങ്ങനെ പലവുരു പ്രാൎത്ഥിച്ചു ദുഃഖിച്ചിരിക്കെ, ശിവാജ്ഞയാൽ രാജാവിനെ ബന്ധനത്തിൽ നിന്നും വിടുവിച്ചു്, തിരുവൊററിയൂരിൽ ചെന്നു്, കുറേക്കാലം പലതരത്തിലുള്ള രൂപങ്ങളോടുകൂടി—അതായതു്, ഓരോസമയത്തു്, ഓരോവിധത്തിലുള്ള രൂപം കാണിച്ചുകൊണ്ടു്, അവിടെ

താമസിച്ചു. ഒരുദിവസം പരമാത്മമായിത്തന്നെ തന്റെ ശരീരത്തെ മറയ്ക്കുകയും, ആ മറച്ച ശരീരത്തെ പിന്നീടു ശിവലിംഗരൂപത്തിൽ, പ്രത്യക്ഷമാക്കിയ ശേഷം ദിവ്യദേഹം സ്വീകരിച്ചു ശിവസന്നിധിയെ പ്രാപിക്കയും, ശിവന്റെ കല്പനയാൽ മുമ്പിലത്തെപ്പോലെ കുബേരനായി ഭവിച്ചു്, ഭഗവൽപ്പാദസേവ ചെയ്തുകൊണ്ടു് അവിടെത്താമസിക്കയും ചെയ്തു.

അദ്ദേഹത്തിന്റെ സഹധൎമ്മിണിയും തന്റെ അനിത്യദേഹത്തെ അപ്പോഴേ ഉപേക്ഷിച്ചു, ഭൎത്തൃപാദങ്ങളോടു ചേൎന്നു.

പട്ടണത്തുസ്വാമികളുടെ ചരിത്രസംഗ്രഹം

സമാപ്തം.

---

### പട്ടണത്തുപിള്ളയാർ അരുളിച്ചെയ്ത

# തിരുപ്പാടൽകൾ

(മൂലവും മലയാള വ്യാഖ്യാനവും)

---

## ആദ്യകോറിൽ തിരുപ്പാടൽ (കോവിൽചിദംബരം)

മൂലം—നിനൈമിൻമനമേ നിനൈമിൻമനമേ
ശിവപെരുമാനൈ ചെമ്പൊന്നമ്പലവനൈ
നിനൈമിൻമനമേ നിനൈമിൻമനമേ.

അ—ചെമന്ന പൊന്നമ്പലത്തിൽ വസിച്ചരുളുന്ന പരമശിവനെ ഹേ മനസ്സേ! നീ നിനച്ചാലും—നിനച്ചാലും!

അലകൈത്തേരി നലമരുകാലിൻ
ഉലകപ്പൊയ്യാഴ കൈയൈ ഉടലൈയോംപൽക!

അ—പിശാചിനു തുല്യമായ പൊയ്യായ ലോകവാഴ്വയേയും ചലിക്കുന്ന കാററുപോലെ അനിത്യമായ ശരീരത്തേയും പരമാൎത്ഥമെന്നു കരുതി സംരക്ഷിക്കരുതേ—(എന്തെന്നാൽ)

പിറന്തനവിറക്കും ഇറന്തനപിറക്കും
തോൻറിനമറൈയും മറൈന്തനതോൻറും
പെരുന്തനചിറുക്കും ചിറുന്തനപെരുക്കും
ഉണർന്തനമറക്കും മറന്തനഉണരും
പുണർന്തനപിരിയും പിരിന്തനപുണരും
അരുന്തിനമലമാം പുനൈന്തനവഴുക്കാം
ഉവപ്പനവെറുപ്പാം വെറുപ്പനഉവപ്പാം
എൻറിവയനൈത്തുമുണർന്തനൈ,യൻറിയും.

അ—ജനിച്ചവയെല്ലാം മരിക്കുന്നു. മരിച്ചവയെല്ലാം ജനിക്കുന്നു. വെളിപ്പെട്ടവയെല്ലാം മറയുന്നു. മറഞ്ഞവയെല്ലാം വെളിപ്പെടുന്നു. വൎദ്ധിച്ചവയെല്ലാം കുറയുന്നു. കുറഞ്ഞവയെല്ലാം വൎദ്ധിക്കുന്നു. അറിഞ്ഞവയെല്ലാം മറക്കുന്നു. മറന്നവയെല്ലാം അറിയുന്നു. ചേൎന്നവയെല്ലാം പിരിയുന്നു.

പിരിഞ്ഞവയെല്ലാം ചേരുന്നു. ഭക്ഷിച്ചവയെല്ലാം ദഹിച്ചു മലമായിത്തീരുന്നു. ധരിച്ചവ (വസ്ത്രാദികൾ) അഴുക്കാകുന്നു. ആഗ്രഹിച്ചവയെല്ലാം വെറുക്കുന്നു. വെറുത്തവയെല്ലാം ആഗ്രഹിക്കപ്പെടുന്നു. എന്ന് ഇപ്പറയപ്പെട്ടവയെല്ലാം നീ അറിഞ്ഞിരിക്കുന്നു. കൂടാതെയും—

പിറന്തനപിറന്തനപിറവികടോറും (കൾതോറും)
കൊൻറനൈയനൈത്തുമനൈത്തുനിനൈക്കൊൻറന
തിൻറനൈയനൈത്തുനിനൈത്തിൻറന
പെററനൈയനൈത്തുമനൈത്തുനിനൈപ്പെററന-
ഓമ്പിനയനൈത്തുമനൈത്തുന നൈയോമ്പിന
ചെൽവത്തുക്കളിത്തനൈ തരുത്തിരത്തഴുങ്കിനൈ
ചുവക്കത്തിരുന്തനൈ നരകിൽകിടന്തനൈ
ഇമ്പവുംതുമ്പവുമിരുനിലത്തരുമ്പിനൈ
ഒൻറാൻറാഴിയാതുററനൈ.യൻറിയും.

അ—(ലോകത്തിൽ ഇതുവരെയും) പിറന്ന ജന്മങ്ങളിലെല്ലാം എല്ലാം ജീവനെയും നീ കൊന്നു; അവ നിന്നെയും കൊന്നു. അവയെ എല്ലാം നീ തിന്നു; അവ നിന്നെയും തിന്നു. എല്ലാവറ്റെയും നീ പ്രസവിച്ചു (ജനിപ്പിച്ചു) അവ, നിന്നെയും പ്രസവിച്ചു. എല്ലാവറ്റെയും നീ സംരക്ഷിച്ചു; അവ നിന്നെയും സംരക്ഷിച്ചു. സമ്പത്തുണ്ടായപ്പോൾ സന്തോഷിച്ചു; ദാരിദ്ര്യം സംഭവിച്ചപ്പോൾ ദുഃഖിച്ചു; സ്വർഗ്ഗലോകത്തിൽ ഇരുന്നു; നരകത്തിൽ കിടന്നു. ഈ ലോകത്തിലെ സുഖദുഃഖങ്ങളെ അനുഭവിച്ചു. ഇങ്ങനെ മേല്പറയപ്പെട്ടവ ഒന്നൊഴിയാതെ അനുഭവിച്ചു. മാത്രമല്ല—

പുൽപുതക്കരമ്പൈ തുച്ചിലൊതിക്കിടം
എന്നനിൻറിയംകു മിരവിനൈക്കൂട്ടൈ,
കല്ലിലുംവലിതാക്കരുതിനൈയിതനൾ
പൂളൈയുംനീരുംപുറപ്പെട്ടമൊരുപൊറി,
മീളുംകുരപ്പിവെളിപ്പട്ടമൊരുപൊറി,
ചളിയുംനീരുന്തവിഴുമൊരുപൊറി
ഉമിഴ്നീക്കോഴൈയൊഴുകുമൊരുപൊറി
വളിയുമലവുംവഴംകുമൊരുവഴി
ചലമുംചീയുംചരിയുമൊരുവഴി
ഉള്ളറത്തൊടങ്കിവെളിപ്പെടനാറും

## ചുട്ടകമുടിവിൽചുട്ടെലുമ്പാകും
## ഉടലുറുവായ്യെയ്യൊയെയുള്ളുറത്തേർന്നു.

അ—നീർക്കുമിളപോലെ അസ്ഥിരമായും വെറുക്കത്തക്കതായുമിരിക്കുന്ന ഈ ശരീരത്തെ കല്ലിനെക്കാൾ ബലമുള്ളതാണെന്നു നീ ധരിച്ചു അങ്ങിനെ ധരിക്കപ്പെട്ട ഈ ശരീരത്തിൻെറ ഉള്ളിൽ ഒരു ദ്വാരത്തിൽക്കൂടി പീളയും വെള്ളവും പുറപ്പെടുന്നു (കണ്ണിൽക്കൂടി എന്നഭിപ്രായം) ഒരു ദ്വാരത്തിൽക്കൂടി ദുർഗ്ഗന്ധിമലവിശേഷം പുറപ്പെടുന്നു. (കാതിൽക്കൂടി) ഒരു ദ്വാരത്തിൽക്കൂടി ചളിയും വെള്ളവും ഒഴുകുന്നു. (മൂക്കിൽക്കൂടി) ഒരു ദ്വാരത്തിൽ കൂടി ഈഴ്ത്തുവായൊഴുകുന്നു (വായിൽക്കൂടി) ഒരു ദ്വാരത്തിൽക്കൂടി അപാനവായുവും മലവും പുറപ്പെടുന്നു. (ഗുദദ്വാരത്തിൽക്കൂടി) ഒരു വഴിയിൽക്കൂടി വെള്ളവും ചലവും ഒഴുകുന്നു. (ശുക്ലദ്വാരത്തിൽക്കൂടി) കൂടാതെയും ഉൾഭാഗം മുതൽ ബഹിർഭാഗംവരെ സർവത്ര ദുർഗ്ഗന്ധമാണ്. ഒടുവിൽ ചുട്ട എല്ലുമ്പു മാത്രം ശേഷിക്കുന്നു. ശേഷമൊക്കെ ചാമ്പലായ് ധൂളിച്ചുപോകത്തക്കതേയുള്ളുവെന്നു സാരം. ഇങ്ങനെയുള്ള ശരീരത്തോടുകൂടിയ ജീവിതത്തെ മനസ്സിൽ നല്ലപോലെ വിചാരിച്ച്, (അതായതു്, ശരീരവാഴ്ച വിശുദ്ധവും സ്ഥിരവും അല്ലെന്നു നിശ്ചയിച്ചു.)

കടിമലർക്കൊന്റെച്ചടൈമുടിക്കടവുളൈ
ഒഴിവരുംചിവപെരുംപോകവിൻപത്തൈ
നിഴലെനക്കടവാനീർമൈയോടുപൊരുന്തി
എന്നതറനിനൈവരവിരുവിനൈമലമറ
വരവൊടുചെലവരവരുളറവിരുളറ
ഇരവൊടുപകലറവികപരമ്പറവൊരു
മുതൽവനൈത്തില്ലെയുൺമുളൈത്തെഴാചോ–
അമ്പലത്തരശനൈയാനന്തക്കൂത്തനൈ (തിയൈ
നെരുപ്പിനിലരക്കനെനെക്കനെക്കുരുകി
ത്തിരുച്ചിററമ്പലത്തൊളിരുഞ്ചിവനൈ
നിനൈമിൻമനമേ നിനൈമിൻമനമേ
ചിവപെരുമാനൈച്ചെമ്പൊന്നമ്പലവനൈ
നിനൈമിൻമനമേ നിനൈമിൻമനമേ.

അ—കൊന്നപ്പൂചൂടിയ ജടാഭാരത്തോടുകൂടിയ ദേവ! അക്ഷയമായ സുഖത്തെത്തരുന്ന ബ്രഹ്മാനന്ദത്തെ ആശ്രയമായിക്കരുതി, ആ ആശ്രയത്തിൽ സ്ഥിരവിശ്വാസത്തോടുകൂടിയിരുന്ന്, എൻേറതെന്ന മമത്വവും

വസ്തുക്കളിലുള്ള അഭിലാഷവും ശുഭാശുഭങ്ങളും പ്രാരബ്ധങ്ങളും മായാമോഹവും ജന്മമരണങ്ങളും അജ്ഞാനവും രാപ്പകൽ എന്നുള്ള ഭേദവും ദേഹഭേദവും നശിക്കുന്നതിനായി, തുല്യമില്ലാത്തവനായി, ചിദംബരത്തിൽ വെളിപ്പെട്ടുകാണപ്പെടുന്ന ജ്യോതിഃസ്വരൂപനായി, ചിദംബരക്ഷേത്രാധിപതിയായി, ആനന്ദനൃത്തവിനോദനനായി തീക്കനലിന്റെ സമീപത്തിലിരിക്കുന്ന അരക്കുപോലെ ഭക്തന്മാരുടെ സന്നിധിയിൽ അലിവുററ ഹൃദയത്തോടുകൂടിയവനായിരിക്കുന്ന ചിദംബരേശനായ ശിവനെ ഹേ മനസ്സേ! നീ ധ്യാനിച്ചാലും. ചെമന്ന പൊന്നമ്പലമുള്ള ആ ദേവനെ ഹേ മനസ്സേ! നീ ധ്യാനിച്ചാലും—

---

# രണ്ടാമത്തു കോവിത്തിരുപ്പാടൽ.

---

കാതളവോടിയകലകപ്പാതക
കണ്ണിയർമരുങ്കിൽവിണ്ണുടനാടും
കാതലുംകരുത്തുമല്ലാലിന്നിരുതാൾ
പങ്കയംചൂടപ്പാക്കിയഞ്ചെയ്യാ—
ച്ചങ്കടംക്കുർന്തതമിയേൻപാങ്കിരു
ന്തങ്കോടിങ്കോടലമരുംകൾവർ
ഐവർകലകമിട്ടലൈയ്ക്കുംകാനകം
ചലമലപ്പേഴൈ ഇരുവിനൈപ്പെട്ടകം
വാതപിത്തംകോഴൈഴുടിപുകഞ്ചീറൂർ
ഉൗത്തൈപ്പുൻ്റേറാലുതിറക്കട്ടലൈ
നാററമ്പാണ്ടനാൻമുഴത്തൊമ്പത്തു
പിററററുണ്ടാപേയ് ചുരൈത്തോട്ടം
അടലൈപ്പെരിയചുടലൈത്തിടരുൾ
ആചൈക്കയിററിലാട്ടംപമ്പരം
ഓയാനോയ്ക്കിടമോട്ടുമരക്കലം
മായാവികാരമരണപ്പഞ്ചാംഗം
ചോററുത്തുരുത്തിത്തുററുംപത്തം

കാററിൽപറക്കുംകാനപ്പട്ടം
വിത വഴിത്തരുമർവെട്ടുംകട്ടെ
ചതുർമ്മുകപ്പാണൻതൈക്കുംചട്ടെ
ഈമക്കനെലിലിട്ടവിലവിരുത്തു്
കാമക്കനെലിൽകരുക്കുംചരുക്ക
കിരുമികിണ്ടുംകിഴങ്കഞ്ചെരുമി
പവക്കൊഴുന്തേറുംകവൈക്കൊഴുകൊമ്പു
മണമായ്നടക്കുംവടിവിൻമുടിവിൽ
പിണമായ്ക്കിടക്കുംപിണ്ടംപിണമേ
ഊരിൽകിടക്കവൊട്ടാവുപാതി
കാലെതിർകുവിത്തപൂളൈകാലൈ
ക്കതിരെതിപ്പെട്ടകടുമ്പനിക്കൂട്ടം
അന്തരത്തിയങ്കുമിന്തിരചാപം
അതിരുമേകത്തുരുവിനരുനിഴൽ
നീരിൽകുമിഴിനീർമേലെഴുത്തു
കണ്ടുയിൽകനവിൽകണ്ടകാൺകാക്ഷി
അതനിനംപൊല്ലാമായക്കളങ്കം
അമൈയുമമൈയുംപിരാനേയമൈയും
അമൈയവല്ലിവാഴിയെൻേറത്ത
ആനന്തതാണ്ടവംകാട്ടി
ആണ്ടുകൊണ്ടരുൾകൈനിന്നരുളിനക്കേഴ.

അ—അങ്ങുമിങ്ങുമായലയുന്ന അഞ്ചുകള്ളന്മാർ, കലഹിച്ചുനശിപ്പിക്കുന്ന കാനനമായി, ജലവും മലവും നിറഞ്ഞ പാത്രമായി, പുണ്യപാപങ്ങൾ സംഗ്രഹിച്ചു സൂക്ഷിക്കുന്നതിനുള്ള പെട്ടകമായി വാതപിത്തശ്ലേഷ്മമലങ്ങളുടെ അധിവാസദേശമായി, അഴുക്കടഞ്ഞ തോലാലും രക്തക്കെട്ടാലും ദുർഗ്ഗന്ധബഹുലമായ ഭാണ്ഡമായി, നാലുമുഴംനീളവും ഒൻപതു ദ്വാരവുമുള്ള ഒരു തടിക്കഷണമായി, പേച്ചുരച്ചെട്ടി വളരുന്ന തോട്ടമായി; മണ്ണുനിറഞ്ഞ ഒരു ചുട്ടുകാട്ടു മേടയായി, ആശയെന്ന കയറിൽ കിടന്നു കറങ്ങുന്ന പമ്പരമായി മാറാതെ എപ്പോഴും വന്നുകൊണ്ടിരിക്കുന്ന വേദനകൾക്കിരിപ്പിടമായി, ഓടിക്കൊണ്ടിരിക്കുന്ന കപ്പലായി, മായാമോഹത്തോടുകൂടിയതും നശിക്കുന്നതു

മായ കൂടായി, ചോറു നിറച്ചു വ്യാപരിപ്പിക്കുന്ന തോൽത്തുരുത്തിയായി, തുറിപ്പുറത്തുന്ന പതിരായി, കാററിൽ പറക്കുന്ന കാനൽപട്ടമായി, ഏറ്റുട്ടുത്തിയ അളവനുസരിച്ചു്, യമനാൽ വെട്ടപ്പെട്ട കട്ടയായി, ബ്രഹ്മദേവനാകുന്ന പാണനാൽ തൈക്കപ്പെട്ട ചട്ടയായി, ചുടുകാട്ടുതീക്കനെലിനു സൽക്കരിക്കുന്ന ആഹാരസാധനമായി, കാമത്തീയിൽ കരിഞ്ഞുപോകുന്ന കരിയിലയായി, പുഴക്കൾ തുളച്ചുന്ന കിഴങ്ങുംതോലായി പാപമാകുന്ന തളിരുകൾ പൊട്ടിമുളയ്ക്കുന്നതിനുള്ള മരക്കൊമ്പായി, അഥവാ (ചാപല്യക്കരങ്ങനു കളിയാടുന്നതിനുള്ള മരക്കൊമ്പായി) ആദിയിൽ വിവാഹാദികളോടുകൂടി സുഖിച്ചിരുന്നു് ഒടുവിൽ ശവമായിവീഴുന്നപിണ്ഡമായി, മരിച്ചതിൽപിന്നെ വീട്ടിനുള്ളിൽവച്ചേക്കാൻകൊള്ളാത്ത അശുദ്ധവസ്തുവായി, കാററത്തകപ്പെട്ട ഇലവിൻപഞ്ഞിയായി, പ്രഭാതസൂര്യന്റെ കിരണങ്ങളിൽ അകപ്പെട്ട മഞ്ഞുതുള്ളിയായി, ആകാശത്തിൽ കാണപ്പെടുന്ന ഇന്ദ്രധനുസ്സ് (മഴവില്ല്) ആയി ശബ്ദിക്കുന്ന തോൽവാദ്യത്തിന്റെ ഛായയായി, വെള്ളത്തിലുണ്ടാകുന്ന കുമിളയായി, വെള്ളത്തിൽ എഴുതുന്ന എഴുത്തായി, സ്വപ്നത്തിൽ കാണപ്പെട്ട കാഴ്ചയായി അതേക്കാളും അനിഷ്ടമായി മായാലാഞ്ഛനമായിരിക്കുന്ന ഈ ശരീരം, അല്ലയോ പരമേശ! എനിക്കു സംഭവിക്കുന്നു. അതു വരാതവിധത്തിൽ കാതു്, കാതുവരെ നീണ്ട കണ്ണുകളോടുകൂടിയ സുന്ദരിമാരിൽ ഉള്ള അഭിലാഷവും അവരെക്കുറിച്ചുള്ള വിചാരവുമില്ലാതെ നിന്തിരുപ്പാദങ്ങളെ ശിരസ്സിൽ ധരിക്കുന്നതിനു ഭാഗ്യമില്ലല്ലോ എന്നുള്ള സങ്കടത്തോടുകൂടിയ എന്റെ മുമ്പിലെഴുന്നരുളി ശ്രീപാർവതീദേവി വാഴ്ത്തി സ്തുതിക്കത്തക്കവണ്ണം നടിക്കുന്ന ആ ആനന്ദനൃത്തത്തെ എന്നെക്കാട്ടി രക്ഷിക്കുന്നതുതന്നെ നിന്തിരുവടിയുടെ ധർമ്മത്തിനു ചേരുന്നതു്.

---

## മൂന്നാമത്തു കോവിത്തിരുപ്പാടൽ.

---

പാച്ചുകടൽകടയപ്പെട്ടുംകടുവെണ്ണൈയെ
ത്തിരുമിടത്തടക്കിയശിവനേയടൈക്കലം

അ—ദേവാസുരന്മാർചേർന്നു പാൽക്കടൽ കടഞ്ഞപ്പോൾ, വാസുകി വമിച്ച വിഷത്തെ ശോഭനമായ തന്റെ കഴുത്തിൽ അടക്കിവച്ച പരമേശ! ഞാൻ നിന്നെ ശരണംപ്രാപിക്കുന്നു.

അടങ്കലുമടക്കിട്ടുങ്കട്ടങ്കൊാലൈക്കലൈനൈ
കാലെടുത്തടക്കിയകടവുണിന്നടൈക്കലം

**അ**—എല്ലാവറ്റെയും കീഴടക്കുന്ന സംഹാരകർമ്മത്തെ കുലത്തൊഴിലാക്കിവച്ചിരിക്കുന്ന കാലനെ, കാൽകൊണ്ടു ചവിട്ടിക്കീഴടക്കിയ പരമേശ! ഞാൻ നിന്നെ ശരണംപ്രാപിക്കുന്നു.

ഉലകടങ്കലുംപടൈത്തുടൈയവൻതലൈപറി-
ത്തിടന്തൈയിലക്കിയവിരൈവനിന്നടൈക്കലം.

അ—എല്ലാലോകങ്ങളേയും സൃഷ്ടിച്ച ബ്രഹ്മദേവന്റെ ശിരസ്സു നുള്ളി ഇടതുകയ്യിൽ വച്ചിരിക്കുന്ന നാഥനായ ദേവ! നിന്നെ ഞാൻ ശരണം പ്രാപിക്കുന്നു.

ചെയ്യപൊന്നമ്പലച്ചെൽവനിന്നടൈക്കലം

അ—ചെവന്ന പൊന്നമ്പലത്തിൽ അധിവസിക്കും ധനാഢ്യനായ ദേവ! നിന്നെ ഞാൻ ശരണംപ്രാപിക്കുന്നു.

ഐയനിന്നടൈക്കലമടിയനിന്നടൈക്കലം

അ—ലോകപ്രഭോ! നീതന്നെ എനിക്കാശ്രയം. വേറാശ്രയമില്ലാത്ത നിന്റെ അടിമയായ ഞാൻ, നിന്നെത്തന്നെ ശരണംപ്രാപിക്കുന്നു.

മനവഴിയലൈത്തിടുംകനവെനുംവാഴ്ക്കൈയും
വിഴപ്പൊരുളറിയവഴക്കുറുമനനും
ആണവമലത്തുതിത്തലൈന്തതിലലൈന്തിടു
നിണവൈപ്പുഴുവെനത്തെളിത്തിടുചിന്തൈയും
പടിറുംപാവമുംപഴിപ്പുറുനിനൈപ്പും
തവറുമഴുക്കറുമിവറുംപൊച്ചാപ്പും
കവടുംപൊയ്യുംചുവറുംപെരുഞ്ചിന
വികലുംകൊലൈയുമിഴിപ്പുർപുൻമൈയും
പകൈയുമച്ചമുന്തുണിവുംപണിപ്പും
മുകങ്ങനമടമൈയുമൈമ്പൊറാമ്യക്കമും
ഇടുമ്പൈയുംപിണിയുമിടുക്കിയവാക്കൈയെ
ഉയിരെനുംകുരുക്കുവിട്ടോട്ടുംകുറമ്പൈയെ
എലുമ്പൊടുനരമ്പുംകൊണ്ടിടൈയിൽപിണിത്തു
കൊഴുന്തചൈമേയ്ന്തുമെഴുക്കുവിഴുംകൂടിലൈ
ച്ചെഴുമ്പെഴുവുതിരച്ചുറുപുഴുക്കുരമ്പൈയെ
മലവുടൽക്കുടത്തൈപ്പുലവുടൽപുട്ടിലൈ

ത്തൊലൈവിലാച്ചോററുത്തുമ്പക്കുഴിയൈ
കൊലൈപ്പടൈക്കലംപലക്കിടക്കുംകൂട്ടൈ
ചലിപ്പുട്ടിനൈപ്പലചരക്കുകൈപ്പൈയൈ
ക്കോൾച്ചുരക്കൊഴുകുംപീററകോണിയൈ
ക്കോപ്പത്തിമൂട്ടുംകൊല്ലൻത്തുരുത്തിയൈ
വൈഎമ്പുലപ്പറൈവൈയടയുംപഞ്ചരത്തൈ
പ്പുലരാക്കവലൈവിലൈമരപ്പോത്തുമ്പൈ
ത്താശൈക്കയിററിലാട്ടുംപമ്പരത്തൈ
കാശിൽപണത്തിൽ ചുഴലുംകാററാടിയൈ
മക്കൾവിനൈയിൻമയങ്കുന്തികിരയൈ
ക്കട്ടവെള്ളിയുരുട്ടിയശകടക്കാലൈ
പ്പാവച്ചുരക്കൊട്ടുപവക്കടൽപുക്ക
കാമക്കാററെടുത്തലൈപ്പ
ക്കെട്ടുവഴിക്കരൈചേർകെട്ടുമരക്കലത്തൈ
ഇരുവിനൈവിയങ്കൊട്ടുമീയംകുപ്പൽകലനൈ
നടുവൻവന്തഴൈത്തിടനടുങ്കിട്ടുംയാക്കൈയൈ
പ്പിന്നമെനപ്പട്ടത്തിയാൻപുറപ്പെട്ടുംപൊഴുത്തുനിൻ
അടിമലർക്കമലത്തുക്കപയനിന്നടൈക്കലം
വെള്ളിയിടൈയുരുമിടിയിടിത്തെനവെറുത്തെഴും
കടുന്തൈവെൾവിടൈകടവുണിന്നടൈക്കലം
ഇമൈയാനാട്ടത്തിറൈയേയടൈക്കലം
അടിയാക്കെളിയായടൈക്കലമടൈക്കലം
മറൈയവർതില്ലൈമന്റുണിൻറാടി
കരുണൈമൊണ്ടലൈയെറിക്കടവുളൈയടൈ—
തേവരുമുനി വരുഞ്ചെൻറുനിന്റേറത്ത— ക്കലം
പാശിഴൈക്കൊടിയൊടുപരിന്തരുൾപുരിയും
എമ്പരിമാനിൻനിണൈയടിക്കപയം
അമ്പലത്തരശേയടൈക്കലമുനക്കേ.

അ—മനസ്സുപോകുന്ന വഴിയൂടെ എന്നെ അലയിച്ച്, കെട്ടുത്തുന്ന സ്വപ്നതുല്യമായ ഈ ജീവിതമുപേക്ഷിച്ച് ഉൽകൃഷ്ടപ്രയോജനങ്ങളെ

അന്വേഷിച്ചറിയാത്ത കുററത്തോടുകൂടിയ മനസ്സും, പ്രാരബ്ധമെന്ന മലത്തിൽ പിറന്ന്, അതിൽതന്നെ മുഴുകിക്കിടക്കുന്നതും രക്തത്തിൽ ജനിച്ച്, അതിൽതന്നെകിടന്ന കുടിച്ചുമറിഞ്ഞുപുളയുന്ന കൃമിയെപ്പോലെ തെളിയുന്നതുമായ ചിന്താ, കൊടിയപാപം, പരിഹാസപാത്രമായ ദുർവിചാരം, തെററ്, അക്ഷമ, മറവി, വഞ്ചന, കള്ളം, ഭാവഭേദം, കോപാന്ധതയാലുണ്ടാകുന്ന ദ്വേഷം, കൊല, അധമമായ അജ്ഞാനം, വികല്പം, സങ്കല്പം, ഭയം, രാജസതാമസസാത്വിക ഗുണങ്ങളുടെ സംബന്ധത്താലുണ്ടാകുന്ന അജ്ഞാനം ശാരീരമായ ജ്ഞാനേന്ദ്രിയപഞ്ചകത്തിൻെറ വാസം, ദാരിദ്ര്യം, നോവ് എന്നിവയെല്ലാംകൂടി ദുഃഖിപ്പിക്കുന്ന ദേഹത്തെയും, ജീവനാകുന്ന പക്ഷി ഉപേക്ഷിച്ചിട്ട് ഓടിപ്പോകുന്നതായ ആ കൂട്ടിനെയും, അതായത്, എല്ലും ഞരമ്പും കൊണ്ട് കെട്ടപ്പെട്ടതും തൊലിയാൽ മൂടപ്പെട്ടതുമായ ചലിക്കുന്ന കുടിലായി കൊഴുത്ത ചോരയിൽ കിടന്ന്, ചെറുകൃമികൾ പുളയുന്ന കൂടായി, മലംനിറഞ്ഞ സഞ്ചിയായി, മാംസംതന്നെ നിറഞ്ഞിരിക്കുന്ന കട്ടയായി, ഒഴിയാത്ത ദുഃഖത്തെത്തരുന്ന ചോററുകുഴിയായി, പ്രാണനെ നശിപ്പിക്കുന്ന പലതരം ആയുധങ്ങളുടെ കലവറയായി, അത്യന്തം വെറുപ്പുണ്ടാക്കുന്ന പല നികൃഷ്ടവസ്തുക്കൾ കുന്നിച്ചിരിക്കുന്ന കുപ്പയായി, ഏഷണി, ദുർവചനം മുതലായ വിഷവസ്തുക്കൾ നിറഞ്ഞു ചിന്തുന്ന ദ്വാരത്തോടുകൂടിയ കിണറായി, കോപമാകുന്ന അഗ്നിയെ മൂട്ടുന്ന കൊല്ലൻെറ തുരുത്തിയായി, ശബ്ദസ്പർശരൂപരസഗന്ധങ്ങൾ എന്ന പഞ്ചേന്ദ്രിയവിഷയങ്ങളാകുന്ന പക്ഷികൾ കുടികൊണ്ടിരിക്കുന്ന കൂടായി, ഒഴിയാത്ത ദുഃഖങ്ങളാകുന്ന വൃക്ഷങ്ങൾ ഇടതൂർന്നുനില്ക്കുന്ന ചോലയാ (കാനനമാ)യി, ആശയെന്ന കയറിനാൽ ആട്ടുന്ന (കറങ്ങുന്ന) പമ്പരമായി, കാശും പണവും ഊതിപ്പെരുക്കുന്നതിൽ പ്രവർത്തിക്കുന്ന കാററാടിയായി, മനുഷ്യരുടെ ശുഭാശുഭകർമ്മങ്ങളനുസരിച്ച്, ഓരോരോരൂപത്തിൽ മറഞ്ഞുമറഞ്ഞുവരുന്ന ചക്രമായി, ഒരു തടസ്സവുമില്ലാത്ത മൈതാനവെളിയിലേക്കു ഉരുട്ടിവിട്ട വണ്ടിച്ചക്രമായി, പ്രാരബ്ധമാകുന്ന ചരക്കുനിറച്ച് ജന്മമാകുന്ന സമുദ്രത്തിൽ കടന്ന് കാമമാകുന്ന കാററുപിടിച്ചോടി, ദുർമ്മാർഗ്ഗമാകുന്ന കരയിൽ ചെന്നടുക്കുന്ന കപ്പലായി ശുഭാശുഭകർമ്മങ്ങളെന്ന പറയപ്പെടുന്ന പുണ്യപാപവിലങ്ങിട്ടുകൊണ്ട സഞ്ചരിക്കുന്ന മൃഗമായി, ഒടുവിൽ കാലൻവന്ന വിളിക്കുമ്പോൾ ഭയപ്പെടുന്നതായിരിക്കുന്ന (മേൽപറഞ്ഞ ലക്ഷണങ്ങളോടുകൂടിയ) ദേഹത്തെയും,

ശവമാക്കിത്തറയിൽ തള്ളിയുംവച്ച്, ജീവനായ ഞാൻ വെളിയിൽ പുറപ്പെട്ടുപോകുമ്പോൾ, നിൻെറ തിരുവടിത്താമരകളിൽ അഭയം പ്രാപിക്കുമാറു നിന്നെ ആശ്രയമായിക്കരുതാൻ ഞാൻ ആഗ്രഹിക്കുന്നു. ആകാശത്തിൽ മുഴങ്ങുന്ന മേഘഗർജ്ജനംപോലെ മുക്കറപാടി കുടക്കെ നടക്കുന്ന പെരുംകൂററനെ വാഹനമാക്കിയിരിക്കുന്ന ദൈവമേ, ഞാൻ നിൻെറ അടിമയാണേ. അല്ലയോ ഭക്തദാസ അടിമയാണേ ഞാൻ. നിന്നിമേഷദൃഷ്ടിയായ സർവദാ ഉണർച്ചയോടുകൂടിയ ദേവ! ഞാനു നിൻെറ അടിമയാണേ.

മൂവായിരം ബ്രാഹ്മണർ, നിത്യം അധിവസിക്കുന്ന ചിദംബരത്ത്തൃക്കോവിലിലെ ശ്രീകോവിലിൽ, തിരുനടനഞ്ചെയ്തു് അനുഗ്രഹത്തിരകളെ വീശുന്ന ദൈവമാകുന്ന സമുദ്രമേ! ഞാൻ അങ്ങേ ദാസൻ; ദേവന്മാരും മുനിമാരും വാഴ്ത്തിസ്തുതിക്കുമാറു് പാർവതീസമേതനായി എഴുന്നരുളിയിരുന്നു് ജീവരാശികളെ അനുഗ്രഹിക്കുന്ന ദേവ! നിന്തിരുവടിയുടെ തിരുവടികൾ രണ്ടും അഭയം പ്രാപിക്കുന്നു. ഹേ ക്ഷേത്രനാഥ! ഞാൻ മററുദേവന്മാരെ ആശ്രയിക്കാതെ നിന്നെത്തന്നെ ശരണംപ്രാപിച്ചിരിക്കുന്നു. അതിനാൽ നീതന്നെ എന്നെ രക്ഷിപ്പാറാകണം.

---

## നാലാമത്തുകോവിൽതിരുപ്പാടൽ.

തിരുമാൽപയന്തതിശൈമുകനൈമൈത്തു
വരുമേഴ്പിറവിയുമാനിടത്തുതിത്തു
മലൈമകൾകോമാൻമലരടിയിറൈഞ്ചി
കലവിയചിവപദംകുറുകാതവമേ
മാതരൈമകിഴ്ന്തുകാതൽകൊണ്ടാട്ടും
മാനുടർക്കെല്ലാംയാനെടുത്തുരൈപ്പേൻ
വിളിവെളിമാക്കടെളിവുരക്കേൺമിൻ

അ—വിഷ്ണുഭഗവാനാൽ പുത്രനായി ജനിപ്പിക്കപ്പെട്ട ബ്രഹ്മദേവൻ, സൃഷ്ടിച്ചുവരുന്ന ഏഴുവിധമുള്ള മാനുഷജന്മത്തിൽ ജനിച്ചു് പാർവതീപതിയായ പരമശിവന്റെ തിരുവടികളെ വന്ദിച്ചു് ശോഭനമായ ശിവപദവിയെ അടയാതെ മൂഢാ സ്ത്രീകളെ നോക്കിസ്തുതിച്ചു് കൊണ്ടാടുന്ന മനുഷ്യർക്കെല്ലാം ഞാൻ ചില വിഷയങ്ങളെ എടുത്തുപറഞ്ഞുതരാം. അങ്ങനെ എന്നാൽ പറയപ്പെടുന്ന വിഷയങ്ങളെ ഹേ മനുഷ്യരെ! നിങ്ങൾ ശ്രദ്ധയോടെ കേട്ടുകൊൾവിൻ!

മുള്ളുങ്കല്ലുമുയൻറുനടക്കും
ഉള്ളങ്കാലൈപ്പഞ്ചനളൈത്തും
വെള്ളെലുമ്പാലേമേവിയകണൈങ്കാൽ
തുള്ളുംവരാലെനച്ചൊല്ലിത്തുതിത്തും
തശൈയുമെലുമ്പുംതക്കപുൻകുറങ്കൈ

ഇശൈയുങ്കതലിത്തണ്ടെനവിയമ്പിയും
നെടുമുഴറാങ്കിനിൻറിടുമിടൈയൈ
ത്തുടിപിടിയെൻറുചൊല്ലിത്തുതിത്തും
മലവുംചലവുംവഴുമ്പുംതിരൈയും
അലയുംവയിറേറആലിലൈയെൻറും
ചിലന്തിപോലക്കിളൈത്തുമുന്നൊഴുന്തു
തിരണ്ടുവിമ്മിച്ചിപ്പായ്ന്തേറി
ഉകിരാൽകീറലുലർന്തുള്ളുരുകി
നകുവാക്കിടമായ്നാൻറുവററും
മുലൈയൈപ്പാർത്തുമുളരിമൊട്ടെൻറും
കലൈയുംകാമക്കരുക്കരൈപ്പേൻ.

അ—മുള്ളിലും കല്ലിലും നടക്കുന്ന അതൃഢമായ ഉള്ളങ്കാലെ ചെമ്പഞ്ഞി എന്നും വെള്ളുത്ത എലിമ്പുമാത്രം കൊണ്ടുള്ള കണങ്കാലിനെ വരാൽ മത്സ്യം എന്നും മാംസവും എല്ലുംതമ്മിൽ ദൃഢമായി ചേൎന്നിരിക്കുന്ന നിസ്സാരമായ അഥവാ, നീരസമായ തുടയെ മൃദുവായ വാഴത്തണ്ടെന്നും നീണ്ട ശരീരത്തെയെല്ലാം ചുമന്നുകൊണ്ടിരിക്കുന്ന മദ്ധ്യത്തെ ഉടുക്ക് (ഒരു വാദ്യം) എന്നും കൈപ്പിടിയിൽ അമരത്തക്കതെന്നും മലവും ജലവും കൊഴുപ്പും അലഞ്ഞുകൊണ്ടിരിക്കുന്ന വയററിനെ ആലിലയെന്നും ചിലന്തിപ്പുററുപോലെ മുളച്ചു കണ്ടതിനിടയ്ക്കു (അത്രവേഗത്തിലെന്നു സാരം) വളൎന്നു ഞെരുങ്ങിയുലഞ്ഞുപരന്നു്, കനിഞ്ഞുപതിഞ്ഞു് ഉള്ളുലൻവററി പരപരിഹാസത്തിനു പാത്രീഭവിക്കുമാറു് ഏതാനും ദിവസങ്ങൾക്കകം ഉണങ്ങിപ്പോകുന്ന മുലകളെ നോക്കി താമരമൊട്ടെന്നും മററും സ്തുതിവാക്കുപറഞ്ഞു് മതിമറന്ന കാമത്താൽ അന്ധന്മാരായിരിക്കുന്നവൎക്കായി ഞാൻ സാരവാക്യങ്ങളെപ്പറയാം. (ജ്ഞാനികളോടു ഞാൻ പറയേണ്ട ആവശ്യമില്ലെന്നഭിപ്രായം.)

നീട്ടവുമു-ക്കവുനെടുമ്പോരുൾവാങ്കവും
ഊട്ടവുംപിശൈയവുമുതവിയിങ്കിയററും
അങ്കൈയൈപ്പാർത്തുക്കാന്തളെൻറുരൈത്തും
വേർവൈയുമഴുക്കമേവിയകഴുത്തൈ
പ്പാരിനിലിനിയകമുകെനപ്പകർന്തും
വെപ്പുമൂത്തൈയുമേവിയവായൈ
ത്തുപ്പുമുരുക്കിൻറുമ്മലരെൻറും
അന്നമുങ്കരിയുമശൈവിട്ടിറക്കും

മുന്നിയപല്ലെമുത്തെനമൊഴിന്തും
നീരുഞ്ചളിയുനിൻറുനിൻറാഴകും
ക്രൂരിയമൂക്കൈക്കുമിഴെനക്കൂറിയും
തണ്ണീർപീളൈത്തവറാതൊഴുകും
കണ്ണൈപ്പാർത്തുകഴുനീരെൻറും
ഉള്ളുക്കുറുമ്പിയൊഴുകുംകാതൈ
വള്ളൈത്തണ്ടിൻവളമെനവാഴ്ത്തിയും
കൈയുമെണ്ണയുംകലവാതൊഴിയിൽ
വെയ്യവതരുംപേനുംവിളൈയ
ത്തക്കത്തലയോട്ടിൻമൂലളത്തെഴുന്ത
ചിക്കിൻമയിരൈത്തിരൺമുകിലെൻറും
ചൊൽപലപേശിത്തുതിത്തുനീങ്കൾ
നച്ചിച്ചെല്ലുംനരകവാശൻ.

അ—നീട്ടുന്നതിനും മടക്കുന്നതിനും ധനത്തെ വാങ്ങുന്നതിനും (ധനാർത്ഥം പ്രയത്നിക്കുന്നതിനും എന്നഭിപ്രായം) ഊട്ടുന്നതിനും, വിരകുന്നതിനും, ജീവിതത്തിൽ ഉപയോഗിക്കുന്ന കൈകളെ നോക്കി, കാന്തൽപൂവെന്നും, വിയർപ്പും അഴുക്കും അടഞ്ഞ കണ്ഠത്തെ അടയ്ക്കാമരം (ശംഖ് എന്നുമാം) എന്ന്, ദുർഗ്ഗന്ധിയും ഈഴ്ത്തുവാ ഒലിക്കുന്നതുമായ വായയെ പവിഴമെന്നും, മുരുക്കംപൂവെന്നും, ചോറും കൂട്ടുവാൻവകകളും കടിച്ചുമുറിച്ചു ഭക്ഷിക്കുന്നതിനുപയോഗിക്കുന്ന പല്ലുകളെ മുത്തെന്നും, നീരും മൂക്കളയും തുടരെ ഒഴുകിക്കൊണ്ടിരിക്കുന്ന മൂക്കിനെ എൾപൂവെന്നും, വെള്ളവും പീളയും എപ്പോഴും അടഞ്ഞിരിക്കുന്ന കൺകളെ നോക്കി നീലോൽപലമെന്നും, ചെവിക്കായം നിറഞ്ഞിരിക്കുന്ന കാതുകളെ അഴകേറിയ കാമതൂണീരമെന്നും (വള്ളൈത്തണ്ടെന്നും) എണ്ണ മുറയ്ക്കു തടവി അഴകെട്ടുത്തു സൂക്ഷിക്കാഞ്ഞാൽ ചകരിച്ച്, ഉടക്കുകെട്ടി പേൻ മുതലായ നികൃഷ്ടജന്തുക്കൾ പെരുകുന്ന തലയോട്ടിയിൽ മുളച്ച രോമങ്ങളെ കാമൻതഴയെന്നും കാർമേഘമെന്നും സ്തുതിച്ച്, അല്ലയോ സംസാരികളേ! നിങ്ങൾ ഭ്രമിച്ചുവശാകുന്ന പെൺകോലം നിഷിദ്ധമായ നരകവാതിൽതന്നെയാണ്.

തോലുമിറൈച്ചിയുംതുതൈന്തുചീപ്പായും
കാമപ്പാഴികരുവിളൈകഴനി
തുമൈക്കടൈവഴിതൊളൈപെറുവാശൽ
എൺചാണുടമ്പുമിഴിയുംപെരുവഴി

മൺപാൽകാമങ്കഴിക്കുമറൈവിടം
നച്ചിക്കാമുകനായ്താനെൻറും
ഇച്ചിത്തിരുക്കുമിടൈകഴിവായിൽ
തിങ്കൾമുടൈയോൻതിരുവരുളില്ലാർ
തങ്കിത്തിരിയുംപവമലെപ്പെരുവഴി
പുണ്ണിത്തുവെൻറുപുടവൈയെമൂടി
ഉണ്ണീർപായുമോശൈച്ചെഴുമ്പിൻ
മാല്കൊണ്ടറിയാമാന്തർപുകുംവഴി
നോയ്ക്കൊണ്ടാഴിയാനണ്ണിയർപോംവഴി
തരുക്കിയകാമുകർമാരുംപടുകുഴി
ചെരുക്കിയകാമുകർചേരുംചിറുകുഴി
പെണ്ണുമാണുംപിറക്കുംപെരുവഴി
മലഞ്ചൊരിന്തിഴിയുംവാശൽക്കരുകേ
ചലഞ്ചൊരിന്തിഴിയുന്തണ്ണീർവാശൽ,

അ—തോലും മാംസവും ചേൎന്ന് രേതസ്സൊഴുകുന്ന കാമഗുഹയായും ഗൎഭപിണ്ഡം ഉത്ഭവിക്കത്തക്ക വിളഭൂമിയായും, തീണ്ടാരിക്കറ ഒലിച്ചുവരുന്ന വഴിയായും, പലവിധത്തിലും ഉപദ്രവമുണ്ടാക്കുന്ന വാതിലായും, എട്ടുചാൺ അളവായ ദേഹം വെളിപ്പെട്ടുവരുന്ന പെരിയവഴിയായും, ലോകത്തിൽ കാമപീഡയെ ഒഴിഞ്ഞുകളയുന്ന ഗൂഢസ്ഥാനമായും അജ്ഞാനികൾക്ക് ആശ ജനിപ്പിക്കത്തക്കവണ്ണം മദ്ധ്യത്തിലുള്ള ഒരു വാതിലായും, ചന്ദ്രകലാധാരനായ ദേവന്റെ കടാക്ഷമില്ലാത്ത പാപികൾ സുഖലക്ഷ്യം കാണാതെ ചുററിത്തിരിയുന്ന അനാശ്രയമാൎഗ്ഗമായും, ഇതു് വ്രണമാണെന്നു കരുതി പുടവകൊണ്ടു മൂടിവച്ചാലും, ഉള്ളിൽനിന്നും ദുൎഗ്ഗന്ധജലത്തെ കവിട്ടിക്കൊണ്ടിരിക്കുന്ന വാടാത്ത പുണ്ണായും, ശിവന്റെ കരുണാകടാക്ഷമില്ലാത്തവർ മയങ്ങിവീണുകിടക്കുന്ന പെരുവഴിയായും, ഒഴിയാത്ത കാമപാരവശ്യത്തോടുകൂടിയ അല്പജ്ഞന്മാർ സഞ്ചരിക്കുന്ന പാതയായും, വിവാദശീലവും അഹങ്കാരവുമുള്ള കാമലമ്പടന്മാർ വീണുകിടക്കുന്ന പടുകുഴിയായും, പെണ്ണുമാണും ജനിക്കുന്നതിനുള്ള പെരുവഴിയായും, മലംപുറപ്പെടുന്ന വാതലിനു സമീപമിരുന്നു ജലം പുറപ്പെടും തണ്ണീർവാതിലായും,

ഇത്തെനീങ്കളനിതെനവേണ്ടാ
പച്ചിലൈയിടിനുംപത്തർക്കിറങ്കി
മെച്ചിച്ചിവപദവീടരുൾപവനൈ

മുത്തിനാതനൈ മൂവാധുതൽവനൈ,
അണ്ഡരണ്ഡവുമനൈത്തുള പുവനമും
കണ്ടവണ്ണനലൈക്കച്ചിയിൽകടവുളൈ
ഏകനാതനൈയിണൈയടിയിരൈഞ്ചുമിൻ
പോകമാതരൈപ്പോററുതലൊഴിന്തേ.

അ—ഉള്ള ഈ കാമക്കഴിയെ, ഹേ ലോകരേ! നിങ്ങാം സുഖമുള്ളതെന്നു ഭ്രമിച്ച് ആ വഴിയിൽ കാലുകുത്തരുത്. (അങ്ങനെ ചെയ്താൽ മോക്ഷത്തിനു വിഘ്നമുണ്ടാകും. അതിനാൽ മേൽപ്പറഞ്ഞപ്രകാരമെല്ലാം) സുഖാനുഭവത്തെത്തരുന്ന സ്ത്രീകളെ പുകഴ്ത്താതെ, ഭക്തന്മാർ പത്രങ്ങളാൽ മാത്രം പൂജിച്ചാലും കരുണതോന്നി അവക്കു മോക്ഷപദത്തെക്കൊടുക്കുന്നവനും മോക്ഷദാനാധികാരിയും, നിത്യസമ്പന്നനും, നിഖിലബ്രഹ്മാണ്ഡങ്ങളേയും ഈരേഴുലോകങ്ങളേയും സൃഷ്ടിച്ചവനും, കാഞ്ചീപുരത്തിൽ എഴുന്നരുളിയിരിക്കും ഏകാംബരനാഥനും, ഏകസ്വരൂപനും അദ്വിതീയനും ആയ പരമശിവൻെറ കഴലിണയെ വന്ദിച്ചുകൊാംവിൻ! (അങ്ങനെ വന്ദിച്ചാൽ ആ കരുണാലയൻ നിങ്ങാംക്കു ഭവസങ്കടമുണ്ടാകാതെ കാത്തുകൊള്ളുമെന്നഭിപ്രായം.)

---

## തിരുവേകമ്പമാലൈ.

---

അറന്താനിയററുമവനിലും കോടിയധികമില്ലം
തുറന്താനവനിൽശതകോടിയുള്ളത്തുറവുടയോൻ
മറന്താനറക്കററിവോടിരുന്തിരുവാതനയ-
ററിറന്താൻപെരുമൈയെയെൻചൊല്ലുവേൻകച്ചിയേക-
(മ്പനേ

അ—കാഞ്ചീപുരത്തിൽ എഴുന്നരുളിയിരിക്കും ഏകാംബരധരനായ ദേവ! വീടിനെ ഉപേക്ഷിച്ച സന്ന്യാസി ധമ്മനിഷ്ഠനെക്കാളും കോടിപ്പുംകു ഉയന്നവനാകുന്നു. ശ്രേഷ്ഠനെന്നത്ഥം. മനോനിഗ്രഹംചെയ്ത സന്ന്യാസി വീടിനെ ഉപേക്ഷിച്ചവനെക്കാാം നൂറുകോടിപ്പങ്കു ശ്രേഷ്ഠതയുമുള്ളവനാകുന്നു. ഇങ്ങനെയിരിക്കെ, വഞ്ചനാദിദോഷങ്ങാം നീങ്ങുംപ്രകാരം പരമാത്ഥതത്വത്തെ അറിഞ്ഞ് ശുഭാശുഭകമ്മബന്ധത്തെ അറുത്ത് മനോനിഗ്രഹംചെയ്ത ജ്ഞാനിയുടെ ശ്രേഷ്ഠതയെ എത്രയെന്നു ഞാനെങ്ങനെയാണു പറക.

മേൽപറഞ്ഞ മൂന്നുവിധത്തിലുള്ള ആളുകളുടെയും മാഹാത്മ്യത്തിൽ ഒരംശമെങ്കിലും, എനിക്കില്ലായ്കയാൽ, ഞാൻ ഉൽകൃഷ്ടനിലയിൽ ജീവിക്കാൻ വിഷമമാണ്. അതിനാൽ നിന്തിരുവടിതന്നെ എന്റെ കറവു തീർത്തു രക്ഷിക്കണം എന്നഭിപ്രായം.

**കെട്ടിയണൈത്തിടും പെന്തിരുമക്കളും കാലത്തച്ചൻ**
**വെട്ടിമുറിക്കമരമ്പോൽശരീരത്തെവീഴ്ത്തിവിട്ടാൽ**
**കൊട്ടിമുഴക്കിയഴവാർമയാനങ്കുറുകിയപ്പാ**
**ലെട്ടിയടിവെപ്പരോവിരൈവകച്ചിയേകമ്പനേ.**

**അ**—എന്റെ രക്ഷകനായ നാഥ! കാഞ്ചീപുരത്തിൽ എഴുന്നെള്ളിയിരിക്കും ഏകാംബരധാരിയായ ദേവ! ചേർത്തുപിടിച്ചാശ്ലേഷിക്കുന്ന സ്ത്രീകളും മക്കളും, വെട്ടിമുറിച്ചു തള്ളപ്പെടുന്ന മരംപോലെ എന്റെ ശരീരത്തെ കാലത്തച്ചൻ നിർജ്ജീവമാക്കി ഭൂമിയിൽ പതിപ്പിക്കുമ്പോൾ, ആ ശവത്തെ ബന്ധുജനങ്ങളോടുകൂടി പറകൊട്ടിച്ചെടുത്തുകൊണ്ടു ചുടുകാട്ടിലെത്തിക്കേഴുന്നു അങ്ങനെ കേഴുകയല്ലാതെ ആ ചുടുകാട്ടിനപ്പുറത്തോട്ടു മരിച്ചാൽ ആത്മാവിനെ സഹായിക്കുന്നതിന്ന് അതിനോടൊന്നിച്ച് ഒരടിയെങ്കിലും വയ്ക്കുന്നതിനു സാധിക്കുമോ? ഇല്ല. (ഭാര്യാപുത്രാദികളൊന്നും എനിക്കാശ്രയമാകയില്ല. നീയേ ആശ്രയം. അതിനാൽ എന്നെ രക്ഷിച്ചനുഗ്രഹിച്ചാലും എന്നഭിപ്രായം)

**കൈപ്പിടിനായകൻ തൂങ്കയിലേയവൻകൈയ്യെയെട്ടു—**
**ത്തപ്പുറംതന്നിലശൈയാമന്മുൻവൈത്തയിൽവളവി**
**ലൊപ്പുടൻചെൻറുതുയിനീത്തുപ്പിൻവന്തുറങ്കുവളൈ**
**യെപ്പടിനാനമ്പുവേനിറൈവാകച്ചിയേകമ്പനേ.**

അ—എന്റെ നാഥ! കാഞ്ചീപുരത്തിൽ എഴുന്നരുളിയിരിക്കും ഏകാംബരധാരിയായ ദേവ! തന്നെ വിവാഹംചെയ്ത പുരുഷൻ അടുക്കൽ കിടന്നുറങ്ങുമ്പോൾ, തന്റെ പുറത്തിരിക്കുന്ന അവന്റെ കൈയെടുത്ത്, അനങ്ങാത്തവിധത്തിൽ താഴെവച്ചിട്ട്, അയൽവീട്ടിൽപോയി ജാരനോടു ചേർന്ന ശേഷം തിരികെ മടങ്ങിവന്ന്, മുമ്പുകിടന്നവിധത്തിൽ കിടന്നുറങ്ങുന്നവളെ ഞാൻ വിശ്വസിക്കുന്നതെങ്ങിനെ?

ഇത്രത്തോളം അവിശ്വാസപാത്രങ്ങളായ സ്ത്രീകളെ വിശ്വസിക്കുന്നത് ആപൽക്കരമാണെന്നു സ്പഷ്ടമാകുന്നാൽ ഞാൻ അവരെ ഒരുകാലത്തും ചിന്തിക്കയില്ലെന്നഭിപ്രായം.

**നന്നാരിൽപൂട്ടിയശൂത്തിരപ്പാവൈനന്നാർത്തപ്പിനാൽ**
**തന്നാലുമാടിച്ചലിത്തിടുമോലന്തത്തമ്മൈയെപ്പോ**

ലുന്നാലി നിയാനംതിരിവനല്ലാന്മാറൂനൈപ്പിരിന്താ–
ശെന്നാലിങ്കാവതുണ്ടോവിറൈവാകച്ചിയേകമ്പനേ.

**അ**—എന്റെ നാഥ! കാഞ്ചീപുരത്തിൽ എഴുന്നരുളിയിരിക്കും ഏകാംബരധാരിയായ ദേവ! നല്ല ചരടുകൊണ്ടു്, അകത്തു സൂത്രമൊപ്പിച്ചു വച്ചുതിരിക്കുന്ന മരപ്പാവ, ആ ചരടു് പൊട്ടുകയോ തൊറുകയോ ചെയ്താൽ അല്പനേരം താനേ ചലിച്ചിട്ടു്, പിന്നീടു് ചലിക്കാതാകുന്നതുപോലെ, നീ ആകുന്ന ഉറച്ചരടിരിക്കുകൊണ്ടു ഞാനും ചേഷ്ടിക്കുന്നു. നീ വിട്ടുപിരിഞ്ഞുപോയാൽ എന്നാൽ വല്ല കാര്യവും ചെയ്യാൻ കഴിവുണ്ടാകുമോ? ഇല്ല.

എല്ലാം പ്രവർത്തിപ്പിക്കുന്നതു അന്തര്യാമിയായ പരമശിവനാണെന്നഭിപ്രായം. എല്ലാ ജീവികളേയും ചേഷ്ടിപ്പിക്കുന്നതു ശിവനാണെന്നുള്ളതിനു് ഉദാഹരണം—

ആട്ടുവിത്താലാരൊരുവരാടാതാരേ
യടക്കുവിത്താലാരൊരുവരടങ്കാതാരേ
യോട്ടുവിത്താലാരൊരുവരോടാതാരേ
യുരുകുവിത്താലാരൊരുവരുരുകാതാരേ
പാട്ടുവിത്താലാരൊരുവർപാടാതാരേ
പണിവിത്താലാരൊരുവർപണിയാതാരേ
കാട്ടുവിത്താലാരൊരുവർകാണാതാരേ
കാൺപാരാർകണ്ണുതലായ്ക്കാട്ടാക്കാലേ,

എന്നുംഅപ്പർസ്വാമികൾതിരുവാക്കാനുണർക

നല്ലാരിണക്കവുംനിൻപൂശൈനേശമുജ്ഞാനമുമേ
യല്ലാതുവേറുനിലയുളതോവകമുംപൊരുളു
മില്ലാളുഞ്ചുറ്റമുമൈന്തരുംവാഴ്വുമെഴിലുടമ്പു
മെല്ലാംവെളിമയക്കേയിറൈവാകച്ചിയേകമ്പനേ

പരമശിവൻ, ആടിച്ചാലാടാത്തതാരു്? അടക്കിയാലടങ്ങാത്തതാരു്? ഓടിച്ചാലോടാത്തതാരു? ഇത്യാദി അപ്പർസ്വാമികൾ അരുളിച്ചെയ്തിരിക്കുന്ന എന്ന പൂർവഭാഗത്തിന്റെ അർത്ഥം.

എന്റെ നാഥ! കാഞ്ചീപുരത്തിൽ എഴുന്നെള്ളിയിരിക്കും ഏകാംബരധാരിയായ ദേവ! വീടും ധനവും ഭാര്യയും ദാസിയും കുഞ്ഞുങ്ങളും ജീവിതവും (സുഖാനുഭവവും എന്നർത്ഥം) ഭംഗിയുള്ള ദേഹവും എല്ലാം വെളിയിൽ വേഷം കാണിച്ചു മനസ്സു മയക്കുന്നവ മാത്രമാകുന്നു. ആ മയക്കത്തെ നീക്കി അനുഗ്രഹം തരത്തക്കവ, സാധുക്കളുടെ സ്നേഹവും നിന്തിരുവടിയുടെ പൂജ

യിലുള്ള ആസക്തിയും ജ്ഞാനവുമല്ലാതെ വേറെ അഭയസ്ഥാനമുണ്ടോ? സാധുസംഗം മുതലായവ നിന്തിരുവടിയുടെ അനുഗ്രഹത്തെത്തരുന്നവയും വീട്ട് ധനം മുതലായവ മായാവലയിൽ കുടുക്കുന്നവയുമാകയാൽ ആദ്യം പറയപ്പെട്ടവതന്നെ എനിക്ക് ആവശ്യം എന്നു ഭാവം.

**പൊല്ലാതവനെറിനില്ലാതവനൈമ്പുലൻകടമേ**
**വെല്ലാതവൻകൽവില്ലാതവൻമെയ്യടിയവർപാൽ**
**ചെല്ലാതവനുണ്മൈചൊല്ലാതവനിന്തിരുവടിക്കന്വെ**
**പില്ലാതവൻമണ്ണിരലൻപിറന്തേൻകച്ചിയേകമ്പനേ**

അ—കാഞ്ചീപുരത്തിൽ എഴുന്നരുളിയിരിക്കും ഏകാംബരധരനായ ദൈവമേ! അത്യന്തം ദുഷ്ടനായും ഒരിക്കലും സന്മാർഗ്ഗത്തിൽ ജീവിതത്തെ നയിക്കാത്തവനായും, പഞ്ചേന്ദ്രിയങ്ങളെ വശപ്പെടുത്താത്തവനായും ജ്ഞാനശാസ്ത്രങ്ങളെ അഭ്യസിക്കാത്തവനായും, നിൻെറ തൃപ്പാദഭക്തന്മാരോടുകൂടി കഴിയാത്തവനായും, എന്താപത്തു നേരിട്ടാലും സത്യംതന്നെ പറക എന്ന വ്രതത്തെ ആചരിക്കാത്തവനായും, നിന്തിരുപ്പാദങ്ങളിൽ ഭക്തി ഉദിക്കാത്തവനായും, ഈ ലോകത്തിൽ ഞാൻ പിറന്നതെന്തിനോ? അറിഞ്ഞുകൂടാ എന്നഭിപ്രായം.

ഭൂമിയിൽ മനുഷ്യനായി ജനിക്കുന്നതു മേൽപറഞ്ഞ സന്മാർഗ്ഗനിലകളോടുകൂടി ജീവിക്കുന്നതിനാകുന്നു. എനിക്കതിനു സംഗതിവരായ്കകൊണ്ടു എൻെറ ജന്മം നിഷ്ഫലമായി ഭവിച്ചു. ഇനിയെങ്കിലും എനിക്കു അപ്രകാരമുള്ള സൽബുദ്ധികളുണ്ടാവാൻ നിന്തിരുവടി അനുഗ്രഹിക്കണമേ! എന്നു ഭാവം.

**പിറക്കുംപൊഴുതുകൊടുവന്തതില്ലൈപിറന്തുമൺമേ–**
**ലിറക്കുംപൊഴുതുകൊടുപോവതില്ലൈയിടൈനടുവിൽ**
**കുറിക്കുമിച്ചെൽവംശിവന്തൻറതെൻറുകൊടുക്കറിയാ**
**തിറക്കുലാമരുക്കെൻചൊല്ലുവേൻകച്ചിയേകമ്പനേ.**

അ—കാഞ്ചി...വമേ! ജീവികൾ (മനുഷ്യർ) ലോകത്തിൽ ജനിക്കുമ്പോൾ, സമ്പത്തുകൊണ്ടുവന്നില്ല. അതുപോലെതന്നെ, മരിക്കുമ്പോൾ ആ ധനത്തെക്കൂടെക്കൊണ്ടുപോകുന്നതുമില്ല. ഇവയ്ക്കു രണ്ടിനും നടുവിൽ ലഭിക്കുന്നതായ ധനത്തെ പരമശിവൻ കരുണചെയ്തു നൽകിയതാണെന്നറിയാഞ്ഞു് യാചിക്കുന്നവക്കു കൊടുക്കാതെ ലോഭികളായി ജീവിച്ചു്, ജന്മത്തെ നിഷ്ഫലമാക്കി മരിക്കുന്ന സ്വാത്ഥതല്പരന്മാരായ മൂഢന്മാരോടു ഞാനെന്താണു പറയേണ്ടതു്?

നാം ഭൂമിയിൽ ജനിച്ചാൽ ജീവിക്കുന്നതിനുള്ള ഒരു ഉപകരണമാണു ധനം. ജീവിക്കുന്നതോ ജന്മത്തെ ഫലപ്പെടുത്തി സൽഗതിയടയുന്നതിനു

മാണ്. അങ്ങനെ സദ്ഗതിയടയേണ്ട ധനത്തെ ആ ധനംകൊണ്ടു നിർവ്വഹിക്കേണ്ടതാണെന്നു ഭാവം.

**അന്നവിചാരമതുവേവിചാരമതുവൊഴിന്താൽ**
**ശൊന്നവിചാരത്തൊലെയാവിചാരനറോകയരൈ**
**പ്പുന്നവ ചാരംപലകാൽവിചാരമിപ്പാവിനെഞ്ചു**
**ക്കെന്നവിപാരംവൈത്തായിറൈവാകച്ചിയേകമ്പനേ.**

അ—എൻെറ നാഥ!—കാഞ്ചീ.....മേ! എനിക്കു ഭക്ഷണത്തെപ്പററിയുള്ള ദുഃഖം ആദ്യമായി ഉണ്ടാകുന്നു. അതുതീൎന്നാൽ ധനത്തെപ്പററിയുള്ള ദുഃഖമുണ്ടാകുന്നു. അതും തീൎന്നാൽ സ്ത്രീകളെപ്പററിയുള്ള ആശ സംബന്ധിച്ച ദുഃഖമുണ്ടാകുന്നു. ഇങ്ങിനെ ഒന്നുകഴിഞ്ഞാൽ മററൊന്നെന്ന നിലയിൽ വളരെ ദുഃഖിക്കുമാറ്, എത്രമാത്രം ദുഃഖത്തെ നിന്തിരുവടി എനിക്കു ചേൎത്തുവച്ചിരിക്കുന്നു. ആ ദുഃഖങ്ങളെയെല്ലാം നീക്കി അനുഗ്രഹിക്കുന്നതെന്നാണോ, ആവോ?

ആശയുണ്ടായിരിക്കുമ്പോഠം ദുഃഖം ശമിക്കാൻ പ്രയാസം. അതിനാൽ ആശയെ അറുത്ത്, എന്നെ സുഖിയാക്കി അനുഗ്രഹിക്കണമെന്നു ഭാവം.

**കല്ലാപ്പിഴൈയുംകരുതാപ്പിഴൈയുംകചിന്തുരുകി**
**നില്ലാപ്പിഴൈയുംനിനയാപ്പിഴൈയുംനിന്നഞ്ചെഴുത്തൈ**
**ചൊല്ലാപ്പിഴൈയുംതുതിയാപ്പിഴൈയുംതൊഴാപ്പിഴൈയു**
**മെല്ലാപ്പിഴൈയുംപൊറുത്തരുൾവായ്കച്ചിയേകമ്പനേ.**

അ—കാഞ്ചി .....ദേവ! ഞാൻ ജ്ഞാനപാഠങ്ങളെ പഠിക്കാത്ത കുററത്തെയും, അതിനെപ്പററി നിനയ്ക്കാത്ത കുററത്തെയും, മനസ്സലിഞ്ഞ്, ഭക്തിരസത്തിൽ മുഴുകിയിരിക്കാത്ത കുററത്തെയും; അങ്ങനെയിരിക്കുന്നതിനുള്ള മാൎഗ്ഗത്തെ അന്വേഷിക്കാത്ത കുററത്തെയും,നിന്തിരുവടിയുടെ പഞ്ചാക്ഷരമന്ത്രത്തെ വായ്കൊണ്ടു ജപിക്കാത്ത കുററത്തെയും; നിന്തിരുവടിയെ സ്തുതിക്കാത്ത കുററത്തെയും, ധ്യാനിച്ചു വന്ദിക്കാത്ത കുററത്തെയും എന്നുവേണ്ടാ! സകല കുററങ്ങളെയും പൊറുത്ത്, അടിയനെ അനുഗ്രഹിപ്പാറാകണം.

**മായനൽപോരൈയുംമായാമലമെനുമാതരൈയും**
**വീയവിട്ടോട്ടിവെളിയേപുറപ്പെട്ടുമെയ്യരുളാം**
**തായുടൻചെൻറുപിൻറാകൈയെക്കൂട്ടിപ്പിൻറായൈമറ**
**ന്തേയുമതേനിട്ടൈയെൻറാനെഴിൽകച്ചിയേകമ്പനേ.**

അ—അഴകിയ കാഞ്ചീ.. .. മേ, കളങ്കശീലന്മാരായ സ്നേഹിതന്മാരെയും, ഒഴിയാത്ത പ്രാരബ്ധമാകുന്ന ഭാൎയ്യയേയും ഉപേക്ഷിച്ച്, സന്ന്യസിച്ച്, സത്യവാക്കാകുന്ന അമ്മയോടുകൂടിച്ചെന്ന്, അനന്തരം, പിതാവായ ശിവനോടുചേൎന്ന് ഉടനെ, അമ്മയെ മറന്ന് (ഉപേക്ഷിച്ച്) പരമശിവനോട് ഐക്യപ്പെട്ടിരിക്കുന്നതാണ്, ബ്രഹ്മജ്ഞാനനിഷ്ഠയെന്ന് ആചാൎയ്യൻ ഉപദേശിച്ചിരിക്കുന്നു.

എന്നാലും എന്നെ ആ ഉപദേശമാൎഗ്ഗത്തിൽ നിൎത്തി അതു കൈവരുമാറു കാത്തുരക്ഷിക്കേണ്ടവൻ നീതന്നെയെന്നു ഭാവം.

അമ്മയെന്നു മേൽപറഞ്ഞതു്, കുണ്ഡലിനിശക്തിയെ ഉദ്ദേശിച്ചാണെന്നറിഞ്ഞുകൊള്ളണം. ബ്രഹ്മൈക്യം സിദ്ധിച്ചാൽ കുണ്ഡലിനീ ജ്ഞാനമില്ലായ്കയാൽ അമ്മയെ മറന്നുവെന്നു പറയപ്പെട്ടിരിക്കുന്നു.

**വരിക്കോലവേൽവിഴിയാരനുരാഗമയക്കിൽചെന്റു**
**ചരിക്കോതുവേനെഴുത്തഞ്ചുഞ്ചൊല്ലേൻറമിയേനുടൽ**
**നരിക്കോകഴുകുംപരന്തുനക്കോവെയ്യനായ്ക്കുനക്കോ**
**വെരിക്കോവിരൈയെതുക്കോവിറൈവാകച്ചിയേകമ്പനേ**

അ—എൻെറ നാഥ! കാഞ്ചീപുര......മേ! അഴകുററ കണ്ണുകളുള്ള പെണ്ണുങ്ങളുടെ മായയിൽ അകപ്പെട്ടു്, അവരെ സ്തുതിക്കുക, എന്നുള്ളതൊഴികെ അങ്ങയുടെ പഞ്ചാക്ഷരമന്ത്രം ഒരിക്കലും ജപിക്കാൻ സംഗതിയായില്ല. (അതു്, ശരീരസുഖത്തെ ഉദ്ദേശിച്ചാണല്ലോ എന്നാൽ) ഈ ശരീരം നരിക്കോ കഴുകനോ പരന്തിനോ ക്രൂരമായ നായിക്കോ, എന്തോന്നിനിരയാകുമോ, അറിഞ്ഞില്ല.

**കാതെൻറുകണ്ണെൻറുകാട്ടിയെൻകണ്ണെതിരേ**
**മാതെൻറുചൊല്ലിവരുമായൈയെത്തന്നൈമറലിലിട്ടു**
**തൂതെൻറണ്ണാമൽചുകമെലറുനാട്ടുമിത്തുൎപ്പത്തിയൈ**
**യേതെൻറടുത്തുരപ്പേനിറൈവാകച്ചിയേകമ്പനേ.**

അ—കാഞ്ചീപുര.....മേ! കാതും, മൂക്കും, കണ്ണും കാണിച്ചുകൊണ്ടു് എൻെറ മുമ്പിൽവന്നു്, "ഞാനാണു പെണ്ണു്" എന്നു പറഞ്ഞടുക്കുന്ന മായയെ കാലനാൽ അയയ്ക്കപ്പെടുന്ന ദൂതാളാണെന്നറിയാതെ, സുഖാനുഭവത്തിനു ചേൎന്നതാണെന്നു നിശ്ചയിച്ചു ഭ്രമിക്കുന്ന എൻെറ ദുൎബ്ബുദ്ധി എന്തുമാതിരിയുള്ളതാണെന്നാണു ഞാൻ പറക.

പെണ്ണാശ മോക്ഷത്തിനു വിഘാതമാകയാൽ അതു തീൎത്തു രക്ഷിച്ചുകൊള്ളണമെന്നു ഭാവം.

ഊരുഞ്ചതമല്ല, ഉററാർചതമല്ല, വുററപ്പെററ
പേരുഞ്ചതമല്ല പെണ്ടീർചതമല്ല പിള്ളൈകളും
ചീരുംചതമല്ല ചെൽവംചതമല്ല തേശത്തിലേ
യാരുംചതമല്ല നിൻറാൾ ചതങ്കച്ചിയേകമ്പനേ.

അ—കാഞ്ചീപുര..... മേ! (എനിക്കു) ഊർ തുണയല്ല; ബന്ധുക്കൾ തുണയല്ല. അച്ഛനമ്മമാരും സഹായമാകയില്ല. ഭാര്യ്യ തുണയല്ല. കുഞ്ഞുങ്ങൾ തുണയല്ല, സൌന്ദര്യ്യവും സമ്പത്തും തുണയാകയില്ല. ഊരിലുള്ളവരും ആരും തുണയല്ല. നിന്തിരുവടിയുടെ തിരുവടികൾതന്നെ എനിക്കു സഹായം. അതിനാൽ ആ തിരുവടികളെ എനിക്കുതന്നു രക്ഷിക്കണം.

ചീറുംവിനൈയതു പെണ്ണുരുവാകിത്തിരണ്ടുരുണ്ടു
കൂറുമുലൈയുമിറൈച്ചിയുമാകിക്കൊടുമൈയിനാൽ
പീറുമലമുമുതിരമുമായും പെരുംകുഴിവി-
ട്ടേറുംകരൈകണ്ടിലേ നിറൈവാകച്ചിയേകമ്പനേ.

അ—കാഞ്ചീപുര.....ദൈവമേ! അത്യന്തം ആപൽക്കരമായ പാപം തന്നെ സ്ത്രീരൂപം ധരിച്ച്, തിരണ്ടുരുണ്ട മുലയും മാംസപേശികളുമായി വരുന്ന ആ സ്ത്രീരൂപത്തിൽതന്നെ ഒരംഗമായ മലവും രക്തവും ഒഴുകുന്ന ആ പെരുംകുഴിയെ വിട്ടു തപ്പിത്തടഞ്ഞു കയറി വെളിയിൽവരുന്നതിനു ഒരു കരയും കാണുന്നില്ല. ഇതെന്തൊരുകഷ്ടമോ? അറിഞ്ഞുകൂടാ.

എത്രത്തോളം പ്രയത്നപ്പെട്ടിട്ടും ഭയങ്കരമായ പെണ്ണാശ, എന്നെ വിട്ടു പിരിയുന്നില്ല. അതിനാൽ നീതന്നെ അതു തീർത്ത് എന്നെ രക്ഷിക്കണം എന്നു ഭാവം.

പൊരുളുടൈയോരൈച്ചെയലിനംവീരരൈപ്പോർക്കളത്തു
തെരുളുടൈയോരൈമുകത്തിനംതേർന്തുതെളിവതുണ്ടോ
അരുളുടൈയോരൈത്തവത്തിൽകണത്തിലരുളിലൻപി
ലിരുളറുചൊല്ലിനംകാണത്തകുംകച്ചിയേകമ്പനേ

അ—കാഞ്ചീ......മേ! സമ്പത്തുള്ളവരെ അവരുടെ പ്രവൃത്തിയാലും വീരത്വമുള്ളവരെ യുദ്ധക്കളത്തിലും, കററവററ അറിവുള്ളവരെ അവരുടെ മുഖഭാവത്താലും ഇവർ സമ്പത്തുള്ളവർ, ഇവർ വീരത്വമുള്ളവർ, ഇവർ അറിവുള്ളവർ എന്നിങ്ങനെ അറിയപ്പെടുന്നതുപോലെ, ഇവർ ഈശ്വരാനുഗ്രഹം സിദ്ധിച്ചവരെന്ന് അവരുടെ തപശ്ചര്യ്യാദികളാലും, സദ്ഗുണങ്ങളാലും, സമസ്പൃഷ്ടങ്ങളിൽ കരുണ ഹിതോപചാരം ഇവയാലും ശാന്തവചനങ്ങളാലും അറിയപ്പെടും.

ഇങ്ങനെയാകകൊണ്ടു്, ഞാൻ മേൽപറയപ്പെട്ട പല ഗുണങ്ങളിൽ ഏതെങ്കിലും ഒന്നു് അല്പമാത്രമെങ്കിലും ഇല്ലാത്തവനാണെന്നു നിന്തിരുവടിക്കു തന്നെയറിയാം. അതിനാൽ എന്നെ അനുഗ്രഹിക്കേണ്ടതു നിന്തിരുവടി തന്നെയെന്നു ഭാവം.

ഇതു് "ദൈവാധീനം ജഗൽസർവം" എന്ന വാക്യത്തിന്റെ സാരാൎത്ഥമാകുന്നു.

**പരുത്തിപ്പൊതിയിനെപ്പോലേ വയറുപരുക്കത്തങ്ക**
**ട്ടുരുത്തിക്കറുചുവൈപോടുകിൻറാർ തുറന്തോർതമക്കു**
**വരുത്തിയമുതിടമാട്ടാരവരെയിംമാനിലത്തി**
**ലിരുത്തിക്കൊണ്ടേനിരുന്തായിറൈവാകച്ചിയേകമ്പനേ**

അ—എന്റെ നാഥ! കാഞ്ചീപുരത്തിൽ എഴുന്നരുളിയിരിക്കും ഏകാംബരധാരിയായ ദേവ! വയറു പഞ്ഞിക്കെട്ടുപോലെ ഊതിവീൎക്കത്തക്കവണ്ണം അതിൽ ഷഡ്രസോപേതമായ ഭക്ഷണങ്ങൾ നിറയ്ക്കുന്നുവെന്നല്ലാതെ ഗൃഹസ്ഥാശ്രമത്തെ വെടിഞ്ഞ സന്യാസികൾക്കു ഭിക്ഷയിടുന്നില്ല. അതിനാൽ അപ്രകാരമുള്ള ലോഭികളെ ഈ ലോകത്തിൽ എന്തിനു വച്ചു വാഴിക്കുന്നു.

വേഗത്തിലവരെ നരകത്തിലേക്കയയ്ക്കേണ്ടതാണെന്നു ഭാവം. സ്വന്തം വയറു നിറയ്ക്കുമെന്നല്ലാതെ ഭിക്ഷുക്കൾക്കു ഭിക്ഷയിടുകയില്ലെന്നുള്ളതാണു ലോകസാധാരണമായ ശീലം എന്നഭിപ്രായം. ഷഡ്രസങ്ങൾ; ഉപ്പു്, പുളിപ്പു്, ചവപ്പു്, കൈപ്പു്, ഇനിപ്പു്, എരിവു് ഇവയാകുന്നു.

**പൊല്ലാവരുളകററുംകതിർക്കൂകൈയെൻപുൽക്കണ്ണിനു—**
**കല്ലായിരുന്തിടുമാറൊക്കുമേയറിവോരുളത്തിൽ**
**വല്ലാരലിവാരറിയാർതമക്കുമയക്കംകണ്ടാ—**
**യെല്ലാംവിഴിമയക്കേയിറൈവാകച്ചിയേകമ്പനേ.**

അ—എന്റെ നാഥ! കാഞ്ചീപുരത്തിൽ എഴുന്നരുളിയിരിക്കും ഏകാംബരധരനായ ദൈവമേ! കൂരിരുളിനെ നശിപ്പിക്കുന്ന സൂൎയ്യരശ്മി കൂമൻ എന്ന പക്ഷിയുടെ കണ്ണുകൾക്കു് ഇരുളായിരിക്കുന്നതുപോലെ, സാക്ഷാൽ ബ്രഹ്മാനന്ദം, അഥവാ ബ്രഹ്മജ്ഞാനം, മനഃശുദ്ധിയില്ലാത്തവരുടെ കണ്ണുകൾക്കു തെളിയാതിരിക്കുന്നു. അതായതു മനഃശുദ്ധിയുള്ളവരുടെ കണ്ണുകൾക്കു സുസ്പഷ്ടമായും ഇല്ലാത്തവരുടെ കണ്ണുകൾക്കു് അസ്പഷ്ടമായും തോന്നപ്പെടുന്നു. അതിനാൽ ഇവയെല്ലാം അകക്കണ്ണിന്റേയും പുറക്കണ്ണിന്റേയും ഭിന്നമായ പ്രകാശമനുസരിച്ചാകുന്നു.

**വാത്തുക്കച്ചണ്ടെക്കപോവാർവരുവാർവഴക്കരെപ്പർ**
**തിത്തുക്കതവിയുമ്മെയ്ത്തിട്ടവർതിനന്തേടിയൊൻറു**
**മാതുക്കാളിത്തുമയങ്കിട്ടവാർവിതിമാളമട്ട**
**മേതുക്കിവർപിറന്തൊരിറൈവാകച്ചിയേകമ്പനേ**

അ—എൻെറ രക്ഷക! കാഞ്ചീപുരത്തിൽ എഴുന്നെള്ളിയിരിക്കും ഏകാംബരധരനായ ദേവ! ഈ ലോകത്തിലുള്ളവർ, വാതാടാനും ശണ്ഠചെയ്യാനും വഴക്കിടാനും പോകയും വരികയും ചെയ്തുകൊണ്ടിരിക്കുന്നു. ചീത്തക്കാര്യങ്ങൾക്കു സഹായം ചെയ്കയും ചെയ്യുന്നു. ഇവരുടെ ആയുഷ്കാലപര്യന്തം, ദ്രവ്യം സമ്പാദിച്ച് ഒരു പെണ്ണിനു കൊടുത്ത് അവളിൽ മയങ്ങിക്കഴിയുന്നു. അവർ ഈ ഭൂമിയിൽ ജനിച്ചതു് എന്തൊരു പ്രയോജനത്തിനോ? ഞാനറിയുന്നില്ല.

മനുഷ്യജന്മത്തിൻെറ പരമപ്രയോജനം ഭഗവദ്ധ്യാനത്താൽ മുക്തിയടയുക എന്നുള്ളതാണ്. അതുകൂടാതെ സ്ത്രീകളുടെ മയക്കവലയിൽ കുടുങ്ങി ജന്മത്തെ വ്യർത്ഥമാക്കുന്നു എന്നു സാരം.

**ഓയാമൽപൊയ്ചൊൽവർനല്ലോരെനിന്ദിപ്പർഉററു—**
**പ്പെററ**
**തായാരെവൈവർ,ചതിയായിരംചെയ്വർചാത്തിരങ്ക**
**ളായാർപിറക്കുപകാരംചെയ്യാർതമ്മൈയണ്ടിനോക്കൊ—**
**ൻറീയാരിരുന്തെന്നപോയെന്നകാൺകച്ചിയേകമ്പനേ**

അ—കാഞ്ചീപുരത്തിൽ എഴുന്നരുളിയിരിക്കും ഏകാംബരധാരിയായ ദേവ! (ലോകത്തിൽ ചിലർ) എപ്പോഴും കള്ളംതന്നെ പറയുന്നു. വലിയ ആളുകളെ നിന്ദിക്കുന്നു. കഷ്ടങ്ങൾ സഹിച്ചു പ്രസവിച്ച അമ്മയെ ഏതു വിധത്തിലും ഉപദ്രവിക്കുന്നു. എന്നുവേണ്ട പലവിധത്തിലും മഹാകഷ്ടതകളെ ചെയ്യുന്നു. ശാസ്ത്ര(തത്വ)ങ്ങളെ അന്വേഷണം ചെയ്കയേയില്ല. പരന്മാൎക്കുപകാരവും ചെയ്കയില്ല. തങ്ങളുടെ സമീപത്തുവന്നു യാചിക്കുന്നവൎക്കു ഒരു കാശുപോലും ദാനംചെയ്യുന്നില്ല. ഇങ്ങനെയുള്ളവർ ഈ ലോകത്തിൽ ഇരുന്നാലെന്തു പ്രയോജനം? മരിച്ചാലെന്തു നഷ്ടം?

**അപ്പെൻറും വെണ്മെയതായിനുമാങ്കനിലത്തിയൽപാൽ**
**തപ്പിൻറിയേഗുണവേററുമൈതാൻപശചാത്തലിനാൽ**
**ചെപ്പിലപക്കുവംപക്കുവമായുള്ള ചീവനിലും**
**ഇപ്പടിയേനില്ലനൈതെപിരാൻകച്ചിയേകമ്പനേ,**

അ—എനിക്കു പിതൃതുല്യനും രക്ഷകനുമായിരിക്കുന്ന കാഞ്ചീപുരത്തിൽ എഴുന്നരുളിയിരിക്കും ഏകാംബരധരനായ ദൈവമേ! വെള്ളം

എപ്പോഴും നിൎമ്മലമാണെങ്കിലും അതു കെട്ടിനിൽക്കുന്ന ഭൂമിയുടെ വ്യത്യാസം അനുസരിച്ച്, പലവിധത്തിലുള്ള നിറങ്ങളെ ഉണ്ടാക്കുന്നതുപോലെ, നിന്തിരുവടി അപക്വബുദ്ധികളിൽ മറഞ്ഞും പക്വബുദ്ധികളിൽ തെളിഞ്ഞും ഇരിക്കുന്നു.

അതിനാൽ പരമശിവന്റെ സർവവ്യാപിത്വത്തിനു ഹാനിയെന്ത്? എന്നുഭാവം. ജലം സ്ഥലഭേദത്താൽ വൎണ്ണഭേദത്തെ പ്രാപിക്കുമെന്നുള്ളതിനു തണ്ണീർനിലനലത്താർനക്കോർകണം കൊണ്ടൈയാൽ കണ്ണീർമൈമാറാക്കരുണൈയാൽ——വെണ്ണീർമെയ്കല്ലഴീയാവാററാൽ കടൽച്ചൂഴ്ന്തവൈയകത്താംഅല്പതമാമെമെൻേറയറ!" എന്നു ഔവയാരുടെ വാക്യം പ്രമാണമാകുന്നു.

നായായ്പിറന്തിടിനൽവേട്ടൈയാടിനയംപുരിയു–
ന്തായാർവയററിനരരായ്പിറന്തുപിൻചമ്പന്നരായ്
ക്കായാമരമുംവറളാംകുളമുങ്കല്ലാവുമെന്ന
വീയംമനിതരൈയേൻപടൈത്തായ്കച്ചിയേകമ്പനേ.

അ——കാഞ്ചീപുരത്തിൽ എഴുന്നെള്ളിയിരിക്കും ഏകാംബരധരനായ ദൈവമേ! നായായി ജന്മമെടുത്താലും വേട്ടയിൽ നല്ലസാമൎത്ഥ്യം കാണിച്ച് അതിന്റെ രക്ഷകനു് അതു നന്മയെച്ചെയ്യും. എന്നാൽ, മനുഷ്യജന്മം ലഭിച്ച് പിൽക്കാലം സമ്പന്നന്മാരായി ഭവിച്ചാലും കായ്ക്കാത്തമരംപോലെയും വെള്ളമില്ലാത്ത കുളംപോലെയും, കല്ലുകൊണ്ടുതീൎത്ത പശുവെപ്പോലെയും അന്യന്മാൎക്ക് ഒരു ഉപകാരവും ചെയ്യാത്ത മനുഷ്യരെ നീ സൃഷ്ടിച്ചതെന്തിനോ; അറിയുന്നില്ല.

മനുഷ്യജന്മം ലഭിച്ചാൽ പരോപകാരം ചെയ്യേണ്ടതാവശ്യമായിരിക്കെ അതു ചെയ്യാത്ത ദുഷ്ടന്മാരെ ഹേ പരമേശ! നീ സൃഷ്ടിച്ച ലോകത്തെ ദുഷിപ്പിച്ചതെന്തിനോ? അതിന്റെ ഉദ്ദേശം എനിക്കു മനസ്സിലാകുന്നില്ല എന്നു് അഭിപ്രായം.

ആററിൽകരൈത്തപുളിയാക്കിടാമലെന്നൻപൈയെല്ലാം
പോററിത്തിരുവുളംപററമെയാപുരമൂന്റെരിത്ത
ക്രൂരപ്പണികൊള്ളുന്തള്ളടൈയായ്കുൻറവില്ലുടൈയാ
യേററക്കൊടിയുടൈയായിരൈനാകച്ചിയേകമ്പനേ.

അ——രക്ഷക! കാഞ്ചീപുരത്തിൽ എഴുന്നരുളിയിരിക്കും ഏകാംബരനായ ദേവ! ത്രിപുരങ്ങളെ ദഹിപ്പിച്ച്, യമനെ രക്ഷിച്ചരുളിയ തിരുവടികളോടുകൂടിയവനെ! മേരുപർവതമാകുന്ന വില്ലുള്ളവനേ! കാള കൊടിയടയാളമായുള്ളവനേ! എന്റെ ഭക്തിവിശ്വാസത്തെയെല്ലാം ആററിൽകല

ക്കിയ പുളിയെപ്പോലാക്കിത്തീക്കാതെ, രക്ഷിച്ച് എനിക്ക മോക്ഷപദം നൽകി അനുഗ്രഹിക്കാൻ തിരുവുള്ളമുണ്ടാകണം.

ആററുവെള്ളത്തിൽ കലക്കിയ പുളി പുളിപ്പിക്കലാകുന്ന തൻെറ പ്ര യോജനത്തെ ചെയ്യാത്തതുപോലെ എൻെറ ഭക്തിയുടെ ലക്ഷ്യമായ നി ന്നെ എനിക്ക കാണിക്കാതിരിക്കരുതേ എന്ന ഭാവം.

പെണ്ണാകിവന്തൊരുമായപ്പിശാചംപിടിത്തിട്ടെന്നെ
കണ്ണാൽവെരുട്ടിമുലയാൽമയക്കിക്കടിതടത്തു
പുണ്ണാംകുഴിയിടൈത്തള്ളിയെൻപോതപ്പൊരുൾപറിക്ക
വെണ്ണാതുന്നൈമറന്തേനിറൈവാ,കച്ചിയേകമ്പനേ.

അ—എൻെറ രക്ഷക! കാഞ്ചീപുരത്തിലെഴുന്നരുളിയിരിക്കും ഏകാം ബരനായ ദൈവമേ! ഒരു മായാപിശാച്, സ്ത്രീരൂപം ധരിച്ചുവന്ന് എന്നെ പ്പിടിച്ചു, തൻെറ കണ്ണുകളാൽ വിരട്ടി, മുലകളാൽ മയക്കി മദ്ധ്യഭാഗത്തു ള്ള പുണ്ണായ കുഴിക്കകത്തു തള്ളിയിട്ട് എൻെറ അറിവായ സമ്പത്തിനെ അപഹരിച്ചതിനാൽ, നിന്തിരുവടിയെ അല്പമാത്രമെങ്കിലും വിചാരിക്കാ തെ മറന്നുകളഞ്ഞു.

അപ്രകാരമുള്ള കുഴിയിൽനിന്നും എന്നെ ഉദ്ധരിച്ച് അനുഗ്രഹമാകു ന്ന കരയ്ക്കുകയറേറണ്ടതു നിന്തിരുവടിയുടെ കടമയാണെന്നു ഭാവം.

നാവാരവേണ്ടുംവിതംചൊല്ലുവാരുന്നൈനാൻപിരിന്താൽ
ചാവേനെനേൻറയിരുന്തൊക്കെയുൺപാർകൾ കൈകാൽ
വരണ്ടാൽ
പോവ്വാരുമെൻറുനടുത്തലൈക്കേകെട്ടുംപൂന്നൈയരു—
ക്കീവാർതലൈവിതിയോവിറൈവാകച്ചിയേകമ്പനേ.

അ—എൻെറ നാഥ! കാഞ്ചീപുരത്തിൽ എഴുന്നരുളിയിരിക്കും ഏകാം ബരനായദേവ! സമ്പത്തുണ്ടായിരിക്കുമ്പോൾ നാവുകൊണ്ടു നല്ലവത്തമാന ങ്ങളൊക്കെപ്പറഞ്ഞനുസരിച്ചിരിക്കും. ഞാൻ താങ്കളെപ്പിരിഞ്ഞു ജീവിച്ചി രിക്കയില്ല. അതായതു്, താങ്കളെപ്പിരിഞ്ഞാൽ ഞാൻ അന്നു മരിക്കും. എ ന്നൊക്കെപ്പറഞ്ഞ് ഒന്നിച്ചിരുന്നുണ്ടു താമസിക്കും. പിന്നീട് ധനമൊക്കെ പോയാൽ അതായതു് യദൃഛയാ ഭത്താവിനു ദാരിദ്ര്യം നേരിട്ടാൽ,"നിനക്കി വിടെയെന്തുകാര്യം, പോയിവല്ലതും കൊണ്ടുവാ"എന്നുപറഞ്ഞ്, ഉച്ചിയിൽ കിഴുക്കി വെളിക്കിറക്കും. ഇങ്ങിനെയുള്ള പെണ്ണുങ്ങൾക്കു ധനം കോരിവാ രിക്കൊടുക്കുന്നല്ലോ. ഇതെന്തു്? അവരുടെ തലയിലെഴുത്താണോ? ആവോ?

"യാവദ്വിത്തോപാർജനശക്തസ്താവന്നിജപരിവാരോരക്തഃ" എന്ന ശങ്കരവചനത്തിലടങ്ങിയിരിക്കുന്ന സാരമാണിതു്.

ധനം ഉണ്ടായാൽ സല്പാത്രത്തിൽ ചെലവഴിക്കാതെ കണ്ടവേശ്യകൾക്കു കോരിവാരിക്കൊടുക്കുന്നതു പാപകരവും താപകരവുമാണെന്നു ഇതുകൊണ്ടു സമർത്ഥിച്ചിരിക്കുന്നു.

കല്ലാർശിവകതൈനല്ലോർതമക്കുകനവിലുമെയ്
ചൊല്ലാർപചിത്തവർക്കന്നംകൊടാർകരുശൊന്നപടി
നില്ലാരറത്തൈനിനയാർനിന്നാമനിനൈവിൽച്ചററു
മില്ലാരിരുന്തെന്നിറന്തെൻപുകൽകച്ചിയേകമ്പനേ.

അ—കാഞ്ചീപുരത്തിൽ എഴുന്നരുളിയിരിക്കും ഏകാംബരനായ ദേവ! ശിവസംബന്ധമായ കഥകളെ പറയാതെയും സാധുക്കളോടു സ്വപ്നത്തിൽ പോലും സത്യംപറയാതെയും വിശന്നുവരുന്നവർക്കു അന്നംകൊടുക്കാതെയും ഗുരുവിൻെറ ഉപദേശപ്രകാരം നടക്കാതെയും ധർമ്മങ്ങളെ കാര്യമായി ഗൌനിക്കാതെയും നിൻെറ തിരുനാമങ്ങളെ അല്പമെങ്കിലും മനസ്സിൽ നിനയ്ക്കാതെയും, ഇരിക്കുന്നവർ ഈ ലോകത്തിൽ ജീവിച്ചിരുന്നാലും പ്രയോജനമൊന്നുമില്ല.

വാനമുതത്തിൻചുവൈയറിയാതവർ, വൺകനിയി–
ൻറാനമുതത്തിൻ ചുവൈയെണ്ണൽപോലത്തനിത്തനിയേ
തേനമുതത്തിൻ തെളിവായജ്ഞാനം ചിറുതുമില്ലാ–
ക്കീനമുതച്ചുവൈവെനൻറല്ലവോകച്ചിയേകമ്പനേ.

അ—കാഞ്ചീപുരത്തിൽ എഴുന്നരുളിയിരിക്കും ഏകാംബരനായ ദൈവമെ! ദേവാമൃതത്തിൻെറ രുചി ആസ്വദിച്ചറിയാത്തവർ, കല്പകവൃക്ഷത്തിലുണ്ടാകുന്ന പഴത്തിൻെറ രുചിയെ മേത്തരമെന്നു ഗണിക്കുന്നതുപോലെ. തേൻപോലെയും പാൽപോലെയും മധുരമായിരിക്കുന്ന ജ്ഞാനാമൃതം അല്പവും ലഭിയാതവർക്കു അവർ അനുഭവിക്കുന്ന സുഖഭോഗവസ്തുക്കളുടെ രുചി നന്നാണെന്നു തോന്നുകയില്ലയോ? തോന്നും.

ജ്ഞാനം അല്പവുമില്ലാത്തവർക്കു മററുള്ളവ സുഖകരമായി തോന്നുമെന്നുഭാവം.

ഊററൈ ച്ചരീരത്തൈയാപാശക്കൊട്ടിലൈയ്യൻപൊ–
(തിന്ത
പീററററുരുത്തിയൈയേച്ചോറിട്ടുംതോൽപൈയൈപ്പേശരിയ
കാററിൽപൊതിന്തനിലൈയററപാണ്ടത്തൈകാതൽ–
(ചെയ്തു
യേററുത്തിരിന്തുവിട്ടേനിറൈവാകച്ചിയേകമ്പനേ.

അ—എന്റെ നാഥ! കാഞ്ചീപുരത്തിൽ എഴുന്നരുളിയിരിക്കും ഏകാംബരനായ ദേവ! നാറുന്ന ശരീരവും ദുഃഖഭാജനമായ ദ്രവ്യത്തെ കെട്ടിവയ്ക്കുന്നവീടും മാംസളമായ ഉദരത്തോടുകൂടിയ തുരുത്തിയും, ചോറുകൊണ്ടു നിറച്ചുവയ്ക്കപ്പെടുന്ന തോൽസഞ്ചിയും പറഞ്ഞറിയിക്കാൻ പാടില്ലാത്തവണ്ണം കാററിനാൽ നിറയപ്പെട്ടുള്ള നിലയില്ലാത്ത ഭാണ്ഡവുമായ ഈ ശരീരത്തെ ധരിച്ച്, അതിൽ അത്യാസക്തിയോടുകൂടി ജീവിച്ച് കഷ്ടപ്പെട്ട് എന്റെ കാലത്തെ വിഫലമാക്കിച്ചെയ്തു.

ഞാൻ ഇതുവരെയും നിന്തിരുവടിയെ സ്തുതിക്കാതെ ശരീരത്തിലാസക്തിയോടുകൂടിയവനായി കാലത്തെ വൃഥാ കളഞ്ഞുവെന്നു ഭാവം.

**ചൊല്ലാൽവരുംകുററംചിന്തനൈയാൽപരുന്തോടമൈഞ്ചു—**
**(ത—**
**പൊല്ലാതിവിനൈപാവൈയിൽപാവങ്കൾപുണ്ണിയന്തു**
**ലല്ലാതകേൾവിയൈക്കേട്ടിടും തീങ്കുകളായവുമ—**
**റൈറല്ലാപ്പിഴൈയുംപൊറുത്തരുൾവായ്ക്കച്ചിയേകമ്പനേ**

അ—ഹേ ചിദംബരേകാംബര! എന്റെ വാക്കിൽവരുന്ന പഴികളേയും ഞാൻ വിവിധവിഷയങ്ങളിൽ മനസ്സിനെ പ്രവത്തിപ്പിക്കുകകൊണ്ടു വരുന്ന ദോഷങ്ങളേയും, എന്റെ ദുഷ്പ്രവൃത്തികൾകൊണ്ടുണ്ടാകുന്ന പാപങ്ങളേയും നാസ്തികശാസ്ത്രങ്ങളെ ചെവിക്കൊൾകകൊണ്ടുണ്ടാകുന്ന മാലിന്യത്തേയും എന്നല്ലാ മറെറല്ലാ കുററങ്ങളേയും ക്ഷമിച്ച് എന്നെ അനുഗ്രഹിച്ചു രക്ഷിക്കണം.

പലവിധത്തിലും എന്നിൽ ചേരുന്ന പാപങ്ങളെയെല്ലാം ഒഴിച്ചു വിശുദ്ധനാക്കി നിന്തിരുവടിയുടെ അനുഗ്രഹത്തിനു പാത്രമാക്കി രക്ഷിക്കണമെന്നു ഭാവം.

**മുട്ടററമഞ്ചളൈയെണ്ണെയിൽക്കൂട്ടിമുകമിനുക്കി**
**മെട്ടിട്ടുപൊട്ടിട്ടുപിത്തളൈയോലൈവിളക്കിയിട്ടു**
**പ്പട്ടപ്പകലിൽവെളിമയക്കേചെയ്യുംപാവൈയാർമേ**
**ലിട്ടത്തൈനീതവിർപ്പായിറൈവാകച്ചിയേകമ്പനേ.**

അ—എന്റെ രക്ഷക! ചിദംബരൈകാംബര! നല്ല പച്ചമഞ്ഞൾ എണ്ണയിൽ ചാലിച്ചു മുഖത്തിൽ പൂശിമിനുക്കി, കാലിൽ ഒരുതരം ശബ്ദമുണ്ടാകുന്ന മോതിരങ്ങളും ധരിച്ച്, മുഖത്തു തിലകംതൊട്ട് കാതിൽ പിച്ചളച്ചുരുളോലകൾ മിനുക്കിധരിച്ച് പട്ടാപ്പകൽ ഇറങ്ങിനടന്നു മയക്കുന്ന കാമിനിമാരിൽ എനിക്കുണ്ടായിരിക്കുന്ന ആശയെ നീതന്നെ ഒഴിച്ചനുഗ്രഹിക്കണം.

പലവിധത്തിലുള്ള ആഭരണങ്ങളെ ധരിച്ചുകൊണ്ടു പുറംപകിട്ടു മയക്കുവലയിൽ കുടുക്കാൻ നടക്കുന്ന സ്ത്രീകളിലുണ്ടാകുന്ന ആശയെ നീക്കി എന്നെ അനുഗ്രഹിക്കണമെന്നു ഭാവം.

പിറന്തുമൺമീതിൽപിണിയേകൂടികൊണ്ടുപേരിമ്പ-
(ത്തൈ
മറന്തുചിററിമ്പത്തിൽമേന്മയലാകിപ്പുന്മാതരുക്കൾ
പറന്തുഴന്നേറതട്ടുമാറിപ്പൊന്നേറടിയപ്പാവൈയക്കി
ന്തിറന്തിടവോപണിത്തായിറൈവാകച്ചിയേകമ്പനേ.

അ—എൻെറ നാഥ! ചിദംബരൈകാംബര! ഈ ലോകത്തിൽ ജനിച്ചു പല വ്യാധികളും സഹിച്ചു ലൌകികാനന്ദത്തെ മറന്നു് ബ്രഹ്മാനന്ദത്തിൽ മനസ്സു ലയിച്ചു നിസ്സാരകളായസ്ത്രീകളിൽവച്ചു് ആശയാൽ നട്ടംതിരിഞ്ഞു് പണിപ്പെട്ടു ദ്രവ്യസമ്പാദനംചെയ്തു് ആ സ്ത്രീകൾക്കു കൊടുത്തു കടശിയിൽ ചത്തുമലരുന്നതിനാണോ നീ സൃഷ്ടിച്ചുവിട്ടതു്?

ദൈവമേ! നീ സൃഷ്ടിച്ചുവിട്ടതു്, സ്ത്രീകളിൽ ഭ്രമിച്ചു പണിപ്പെട്ടു പണം സമ്പാദിച്ചു. അതുകൊണ്ടു് അവരെ തീററിപ്പോററി ഒടുവിൽ നിരാധാരനായി മരിക്കാനാണോ? അല്ല എന്നുഭാവം.

പൂതങ്കളററുപൊറിയററുച്ചാരൈമ്പുലങ്കളററു
പ്പേതംകുന്നമററുപേരാശൈതാനററുപിൻമുനററു
ക്കാതങ്കരണങ്കളുമററുവാനന്തക്കാക്ഷിയിലെ
യേതങ്കളെന്തിരുപ്പേനിറൈവാകച്ചിയേകമ്പനേ.

അ—എൻെറ രക്ഷക! ചിദംബരത്തിൽ എഴുന്നരുളുമേകാംബരനായ ദേവ! പഞ്ചഭൂതങ്ങളും, പഞ്ചേന്ദ്രിയങ്ങളും, പഞ്ചവിഷയങ്ങളും ത്രിഗുണങ്ങളും, ലൌകികസുഖാശ, ഭൂതഭവിഷ്യദ്വർത്തമാനങ്ങളും, ത്രികരണങ്ങളും എന്നിവയുടെ ഭാവനകളെല്ലാം അററു ബ്രഹ്മാനന്ദത്തിൽ ഞാൻ ലയിച്ചിരിക്കുന്നുണ്ടു്.

ഭൂതാദികളുടെ ഭാവന നീങ്ങുന്നതുതന്നെ ബ്രഹ്മാനന്ദമാകയാൽ അതിൽ നിന്തിരുവടിയുടെ അനുഗ്രഹത്താൽ ലയിച്ചിരിക്കാൻ സാധിക്കുമെന്നല്ലാതെ എൻെറ ശക്തികൊണ്ടല്ല എന്നു ഭാവം.

നല്ലായെനക്കുമനുവൊൻറുതന്തരുൾഞ്ഞാനമില്ലാ-
പ്പൊല്ലാവെനൈക്കൊൻറുപോഴ്ംപൊഴുതിയൽപൂശൈ-
(ശൈവം
ചൊല്ലാർനൽക്കോയിനിയമമ്പൻവകൈത്തോത്തിരമു
മെല്ലാമുടിന്തപിൻകൊല്ലുകണ്ടായികച്ചിയേകമ്പനേ.

അ—ഹേ ചിദംബരൈകാംബര! എനിക്കു നന്മയെച്ചെയ്യുന്നവനേ! നിന്തിരുവടി ഒരനുഗ്രഹം ചെയ്യാറാകണം. അതെന്തെന്നാൽ ജ്ഞാനമില്ലായ്കയാൽ ദുരിതനിധിയായിരിക്കുന്ന എന്നെ കൊല്ലാൻ ആരംഭിക്കവേ, പൂജ ജപം കോവിൽനിയമം പലവിധത്തിലുള്ള സ്തോത്രം ഇവയെല്ലാം ചെയ്തുതീൎന്നിതിനുമേൽ വേണം കൊല്ലാൻ എന്നുള്ളതാണ്.

ദൈവമേ! പൂജാദികൾ നിൎവ്വഹിച്ചതിനുമേൽ മരിക്കുന്നതിനും എന്നെ അനുഗ്രഹിക്കണമേ എന്നു ഭാവം.

ചടക്കട്ടൈത്തുക്കിരൈതേടിപ്പൻവുയർതന്നൈക്കൊൻറു
വിടക്കടിത്തുക്കൊണ്ടിരുമാന്തിരുന്തുമികമെലിന്തു
പടക്കടിത്ത ൻറുഴൽവാർകടമൈക്കരംപററിനമ
നിടക്കടിക്കുംപൊഴുതേതുചെയ്വാർകച്ചിയേകമ്പനേ

അ—കാഞ്ചീപുരത്തിൽ എഴുന്നരുളിയിരിക്കും ഏകാംബരനായ ഈശ്വര! ഈ ശരീരത്തെപ്പോററുന്നതിനായി പല ജീവികളെ ഹിംസിച്ചു തിന്നു ഗൎവ്വിച്ചു, കറങ്ങുന്ന മനുഷ്യരെ കാലൻ അടിച്ചുകൊണ്ടു പോകുമ്പോൾ അവർ എന്തൊന്നുചെയ്വാൻ ശക്തരായി ഭവിക്കും?

പാപകൎമ്മങ്ങൾക്കു നരകവും ഒടുവിൽ മരണവും നിശ്ചിതമാകയാൽ പ്രാണിഹിംസചെയ്തു ശരീരത്തെപ്പോഷിപ്പിച്ചുകൊണ്ടു അഹങ്കരിച്ചുനടക്കുന്നതു മൂഢത്വമാകുന്നു. എനിക്കതിനിടവരാതെ നീ രക്ഷിച്ചുകൊൾക എന്നു ഭാവം.

നാദമുടലൈനര പ്പൊതിച്ചോററിനൈനാൻതിനമു
ചോറുംകറിയുംനിരപ്പിയപാണ്ടത്തൈത്തോകൈയർത
ങ്കുരുമലമുമിരത്തമുഞ്ചേരുംകുഴിയിൽവീഴാ
തേറുംപടിയരുൾവായ്റൈവാകച്ചിയേകമ്പനേ

അ—നാഥ! കാഞ്ചീപുരത്തിൽ എഴുന്നരുളിയിരിക്കും ഏകാംബരനായ ഈശ്വര! നരികളുടെ പൊതിച്ചോറായി, ദിവസംതോറും ഞാൻ ചോറുംകറിയും നിറയ്ക്കുന്നതായ ഭാണ്ഡമായിരിക്കുന്ന നാറുന്ന ഈ ശരീരത്തെ സ്ത്രീകളുടെ മലവും രക്തവും ഒഴുകുന്ന കുഴിയിൽ വീഴാതവണ്ണം ജ്ഞാനക്കരയിൽ കരയേറുമാറ് അനുഗ്രഹിച്ചു രക്ഷിക്കണം.

ലോകാനന്ദത്തെ കൈവിട്ടു ബ്രഹ്മാനന്ദം അടയുമാറെന്നെ അനുഗ്രഹിക്കണമെന്നൎത്ഥം.

ചൊക്കിട്ടരമൈനെപ്പുക്കുൾത്തിരുടിയതുട്ടർവന്തു
തിക്കററമന്നരൈക്കേൾപതുപോച്ചിവനിന്നെചെയ്തു

മിക്കക്കരുലിംഗാചങ്കമനിന്തിത്തുവീടിച്ചിക്ക
മെക്കപ്പെരുത്തവർക്കെൻചൊല്ലുവേൻകച്ചിയേകമ്പനേ

അത്ഥം—കാഞ്ചീപുരത്തിൽ എഴുന്നരുളിയിരിക്കും ഏകാംബരധരനായ ദേവ! ഒരു രാജാവിൻെറ അരമനയിൽ കയറി മോഷ്ടിച്ച കള്ളന്മാർ വീണ്ടും ആ രാജാവിൻെറ മുമ്പിൽചെന്നു യാചിച്ചതുപോലെ, പലവിധത്തിൽ ശിവനിന്ദചെയ്തു്, സദ്ഗുരു, സൽസംഗം, ശിവലിംഗം മുതലായവയെ ദൂഷിച്ചു്, മോക്ഷത്തെ വെറുത്തു് വികൃതിജ്ഞാനത്തോടുകൂടിയ മൂഢന്മാരോടു ഞാനെന്താണു പറയേണ്ടതു്?

അങ്ങനെ ദൈവനിന്ദകൾ യാതൊന്നും ചെയ്യാത്ത എന്നെ എന്തായാലും നിന്തിരുവടി രക്ഷിക്കേണ്ടതാണെന്നു ഭാവം.

വിരുന്താകവന്തവർതങ്കൾക്കന്നമികക്കൊടുക്ക
പ്പൊരുന്താർവളംപെററവാഴ്പ്പാർനിന്നാമത്തെപ്പോററി—
(നിത്ത
മരുന്താമുലൈവങ്കരെന്നാരപ്പാതകരമ്പുവിയി
ലിരുന്താവതേതുണ്ടായിറൈവാകച്ചിയേകമ്പനേ

അ—എൻെറ നാഥ! കാഞ്ചീപുരവാസിയായ ഏകാംബരേശ്വര! അർദ്ധനാരീശ്വരാ! ദിനംതോറും നിൻെറ തിരുനാമത്തെ ജപിക്കാത്ത പാപികൾ, അതിഥികൾക്കു ഭക്ഷണം നൽകാത്ത ലോഭികൾ, പോറേണ്ടവരെ പോററാതെ തൻെറ വയറുനിറച്ചുകൊണ്ടിരിക്കുന്ന സ്വാത്ഥപരന്മാർ ഇങ്ങനെയുള്ളവർ ലോകത്തിൽ ജീവിച്ചിരിക്കുകകൊണ്ടുള്ള ഫലമെന്തു്? ലോഭികളെക്കൊണ്ടു ലോകത്തിനു യാതൊരു പ്രയോജനവുമില്ലെന്നു ഭാവം.

എല്ലാമറിന്തുപടിത്തേയിരുന്തേമക്കുള്ളപടി
വല്ലാനറിന്തുളനെൻറുണരാതുമതിമയങ്കി
ച്ചൊല്ലാൽമലൈന്തുറച്ചൂഴ്പ്പിതിയിൻപടിതുക്കത്തുച്ചി
നെല്ലാഞ്ചിവൻചെയലേയെൻപാൽകാൺകച്ചിയേക—
(മ്പനേ.

അ—കാഞ്ചീപുരത്തിൽ എഴുന്നരുളിയിരിക്കും ഏകാംബരധരനായ ദേവ! എല്ലാ ശാസ്ത്രങ്ങളെയും വായിച്ചറിഞ്ഞാലും, നമ്മുടെ പ്രവൃത്തികൾക്കെല്ലാം പരമശിവൻ സാക്ഷിയാണെന്നറിയാതെ ബുദ്ധി ഭ്രമിച്ചു് ഓരോ ദുഷ്പ്രവൃത്തികൾ ചെയ്തു ദുഃഖിച്ചിട്ടു് ഒടുവിൽ ബോധമുണ്ടായ, ഞാൻ ചെയ്തതെല്ലാം ഈശ്വരൻ ചെയ്യിച്ചതാണെന്നു പറയുന്നു. ഇതെന്തൊരു മൂഢത്വമോ? അറിഞ്ഞുകൂടാ?

എത്രതന്നെ ശാസ്ത്രജ്ഞാനമുണ്ടായാലും മായയുടെ ബന്ധത്തിൽ അകപ്പെടാതെ കഴികയില്ല എന്നു ഭാവം.

പൊന്നൊന്നിനെന്നുമ്പങ്കുവാകത്തോടുവാർപൂവൈയന്നാ
ടന്നൊന്നിനെന്നുംപെങ്കുവായുരുങ്കുവാർതാരണിയി
ലുന്നൊന്നിനെന്തിംകന്നെപ്പൂ ചിയാതപുലത്തരെല്ലാ
മെന്നെയിരുന്നുകാണ്ടായിറൈവാകച്ചിയേകമ്പനേ

അ—എന്റെ നാഥ! കാഞ്ചീപുരത്തിൽ അധിവസിക്കുന്ന ഏകാംബരനായ ഈശ്വര! പരമാത്മസ്വരൂപനായ നിന്നെ ധ്യാനിച്ചു സ്തുതിച്ചു പൂജിക്കാത്ത ദുഷ്ടന്മാരെല്ലാം ദ്രവ്യത്തിലാശവർദ്ധിച്ച് അതിനെ അന്വേഷിക്കുന്നു. സ്ത്രീകളെ ചിന്തിച്ചു ചിന്തിച്ച് അവൾക്കുവേണ്ടി ദുഃഖിക്കുന്നു. അപ്രകാരമുള്ള മനുഷ്യർ ഈ ലോകത്തിൽ ജീവിച്ചിരിക്കുന്നതുകൊണ്ടെന്തുഫലം?

ശിവഭക്തിയില്ലെങ്കിൽ മനുഷ്യജന്മംകൊണ്ടു ഫലമില്ലെന്നു സാരം.

കടുഞ്ചൊലിൻവമ്പരെയീനരെക്കുണ്ടരെക്കാമുകരൈ
ക്കൊടുംപവമേചെയ്യുനിർമ്മൂടർതമ്മെക്കുവലയത്തു
നെടുമ്പനൈപോലവളർന്തുനല്ലോർതനെറിയറിയാ
വിടുമ്പരെയെൻവകുത്തായിറൈവാകാച്ചിയേകമ്പനേ.

അ—എന്റെ നാഥ! കാഞ്ചീപുരാധിവാസനായ ഏകാംബരേശ്വര! കടുംവാക്കു പറയുന്ന അഹങ്കാരികളെയും നീചരെയും മൂഢരെയും കാമലമ്പടന്മാരെയും മഹാദുഷ്കൃതങ്ങളെ പ്രവർത്തിക്കുന്ന അജ്ഞാനികളെയും ഈ ഭൂമിയിൽ നെടുമ്പനപോലെ വളൎന്നു സന്മാൎഗ്ഗങ്ങളെ അറിയാത്ത ദുഷ്ടരെയും നീ ഉണ്ടാക്കിവച്ചതെന്തിനോ! അറിയുന്നില്ല.

സദ്വൃത്തന്മാരെയും ധൎമ്മത്തെയും ദുഷിപ്പിക്കുന്നതക്ക ദുഷ്ടന്മാരെ ഭൂമിയിൽ സൃഷ്ടിക്കേണ്ടിയില്ലായിരുന്നു എന്നു ഭാവം.

കൊന്റേററനേകമുയിരൈയെല്ലാംതിന്നുകൊൻറു—
(കൊൻറു
തിന്റേറയതൻറിയുംതീംകുചെയ്യേനതുതിക്കവെന്റേ
നിന്റേനിൻചന്നിതിയേതനാൽകുററനീപൊറുപ്പാ
യെൻറേയുന്നെനമ്പിനേനിറൈവാകച്ചിയേകമ്പനേ.

അ—എന്റെ രക്ഷക! കാഞ്ചീപുരൈകാംബര! ഞാൻ അനേകജീവരാശികളെക്കൊന്നു എന്നല്ല അവറെറത്തിന്നുകയും ചെയ്തു. മററു ദുഷ്കൃത്യങ്ങളും പലതും ചെയ്തു. എന്റെ പാപങ്ങളെല്ലാം നീങ്ങുമാറു് തിരുവടിയുടെ സന്നിധിയിൽ എത്തി ആ പാപങ്ങളെ തിരുവടി പൊറുത്തു

കൊള്ളുണമെന്നു പലപ്രാവശ്യം മുറവിളിച്ചുകൊണ്ടു നിന്നെ ആശ്രയിക്കുന്നു നീ അപ്രകാരം ചെയ്തു് എന്നെ രക്ഷിക്കണം.

ഹിംസ അധമ്മമാണെന്നറിഞ്ഞിരുന്നിട്ടും അതു ചെയ്വാൻ ഇടയായിപ്പോയ എൻെറ പാപത്തെ നീക്കി രക്ഷിക്കണമെന്നു ഭാവം.

ഊരിരുന്തെൻനല്ലോരിരുന്തെന്നുപകാരമുള്ള
പേരിരുന്തെൻപെററാതായിരുന്തെൻമടപ്പെൺകൊടി—
(യാഠം
ചീരിരുന്തെനനൽചിറപ്പിരുന്തെന്നവിത്തേയത്തിനി
ലേരിരുന്തെൻവല്ലവാ വിറൈവാകച്ചിയേകമ്പനേ

അ—സർവസമത്ഥനായ നാഥ! കാഞ്ചീപുരൈകാംബരേശ്വര! ഈ ലോകത്തിൽ ഊരു് ഉററസ്നേഹിതന്മാർ ഉപകാരം ചെയ്യുന്നവർ പെററമ്മ പത്നി സമ്പൽസൌന്ദയ്യങ്ങളും നാൽക്കാലികളും മുതലായവ എല്ലാം ഇരുന്നാലും (നിന്തിരുവടിയുടെ അനുഗ്രഹമില്ലെങ്കിൽ) എന്തുഫലം?

വില്ലാലടിക്കച്ചെരുപ്പാലുതൈക്കവെകുണ്ടൊരുവൻ
കല്ലാലെറിയപ്പിരമ്പാടിക്കക്കളിവണ്ടുക്രർ
ന്തല്ലാ പൊഴിററില്ലൈയമ്പലവാണക്കോരന്നൈപിതാ
വില്ലാതതാലല്ലവോവിറൈവാകച്ചിയേകമ്പനേ.

അ—എൻെറ നാഥ! കാഞ്ചീപുരൈകാംബരേശ്വര! ഒരുത്തൻ നിന്നെ വില്ലാലടിക്കുന്നതിനും ഒരുത്തൻ ചെരുപ്പാൽ ചവിട്ടുന്നതിനും മറെറാരുത്തൻ കല്ലുകൊണ്ടെറിയുന്നതിനും മറെറാരുത്തൻ പിരമ്പാലടിക്കുന്നതിനും ഇടയായി. വണ്ടുകളുടെ ഝംകൃതിയാൽ മുഖരിതമായ പൂങ്കാവു ചൂഴന്ന ചിദംബരത്തിൽ എഴുന്നെള്ളിയിരിക്കുന്ന അമ്പലവാണർ (ക്ഷേത്രാധിപതി) എന്ന സ്വാമിക്കു് പെററമ്മയും അച്ഛനും ഇല്ലായിരുന്ന കുറവാലല്ലയോ അതു്?

വില്ലുകൊണ്ടടിച്ചതു് അജ്ജുനൻ, ചെരുപ്പാലടിച്ചവൻ കണ്ണപ്പൻ, കല്ലാലെറിഞ്ഞവൻ ശാക്യൻ, പിരമ്പാലടിച്ചവൻ പാണ്ഡ്യൻ.

## വിരുത്തം

അന്നൈയെത്തനൈയെത്തന്നൈയന്നൈയോ
അപ്പനെത്തനൈ, യെത്തനൈയപ്പനോ
പിന്നൈയെത്തനൈയെത്തനൈപ്പെണ്ടിരോ
പിള്ളൈയെത്തനൈയെത്തനൈപ്പിള്ളയോ

മുന്നെയെത്തനൈവെത്തനൈചെന്മമോ
മൂടനായടിയേനമറിന്തിലേ
നിന്നമെത്തനൈയെത്തനൈചെന്മമൊ
വെൻചെയ്‌വേൻകച്ചിയേകമ്പനാതനേ.

അ—കാഞ്ചീപുരത്തിൽ എഴുന്നരുളിയിരിക്കും ഏകാംബരേശ്വര! ഇതിനുമുമ്പു ഞാൻ എത്രജന്മങ്ങളെടുത്തോ ആവോ? അങ്ങനെ എടുക്കപ്പെട്ടജന്മങ്ങളിൽ എന്നെ പെററെടുത്ത അമ്മമാർ എത്രപേരോ? അച്ഛന്മാർ എത്രയാളോ എന്തോ? പിന്നീടു ഭാര്യമാരായിവന്നവർ എത്രപേരോ? കുഞ്ഞുങ്ങൾ എത്രപേരോ—അതുപോലെ ഇനിയും പ്രാരബ്ധശേഷത്താൽ എത്ര ജന്മങ്ങൾ ഭവിക്കാനിരിക്കുന്നോ—ഇതെല്ലാം നായെക്കാൾ നിസ്സാരനായ മൂഢൻ ഞാൻ അറിഞ്ഞിട്ടില്ല.

അതിനാൽ എന്റെ പ്രാരബ്ധശേഷത്താൽ ഭവിക്കാനിരിക്കുന്ന ജന്മങ്ങളെ നീക്കി നിന്തിരുവടികളോടുചേർത്തു് അനുഗ്രഹിക്കണമെന്നു ഭാവം.

## തിരുത്തില്ലൈ (തൃച്ചിദംബരം)

കാമ്പിണങ്കുമ്പണൈത്തോളാക്കുംപൊന്നുക്കുംകാശിനുക്കും
താമ്പിണങ്കുംപലവാശൈയുംവിട്ടുത്തനിത്തുച്ചെത്തു
പ്പോംപിണന്തന്നൈത്തിരളാക്കൂടിപ്പുരണ്ടിനിമേൽ
ചാമ്പിണങ്കത്തുതെയോവെൻചെയ്വേൻതില്ലൈച്ച—
(ങ്കരനേ.

അ—ചിദംബരത്തിൽ എഴുന്നരുളിയിരിക്കും ശങ്കരപ്പെരുമാനേ! മുങ്കിൽമരത്തണ്ടോടു തുല്യമായ തോളോടുകൂടിയ സ്ത്രീകളിലും ദ്രവ്യത്തിലും ഭൂമിയിലും വച്ചിട്ടുള്ള പലതരമായ ആശകളെയും വിട്ടു തനിയെ മരിച്ചുപോയ ശവത്തെ ചുററി കൂട്ടമായിക്കൂടി ഇനിമേൽ മരിക്കാനിരിക്കുന്ന ശവങ്ങൾ ശബ്ദിക്കുന്നു. ഞാൻ എന്താ ചെയ്യു?

പലവിധ ആശകളേയും വിട്ടു തനിയേ മരിച്ചുപോയ എന്നു മേൽപറഞ്ഞതു മരിക്കുമ്പോൾ ആ ആശകൾ വിട്ടുപോക സഹജമാണെന്നുള്ള അർത്ഥത്തിലാകുന്നു.

ചോറിടുനാടുതുണിതരുംകുപ്പൈതൊണ്ടൻപരൈക്ക—
ണ്ടേറിടുംകൈകളിറങ്കിടുംതീവിനൈയെപ്പൊഴു
നീറിടുമേനിയർചിററമ്പലവർനിരുത്തക്കണ്ടാ—
ലൂറിടുംകൺകളുരുകിടുംനെഞ്ചമെന്നുള്ളമുണ്ടേ

അ—എപ്പോഴും ഭൂതിയണിഞ്ഞുകൊണ്ടു ചിദംബരത്തിൽഎഴുന്നെള്ളിയിരിക്കുന്ന പരമശിവന്റെ നൃത്തത്തെ ദർശിച്ചാൽ ലോകർ അന്നദാനം ചെയ്യും, ചുള്ളിക്കാട്ടു വസ്ത്രദാനംചെയ്യും, ഭക്തന്മാരെക്കാണുന്ന മാത്രയിൽ കൈകൾ തനിയെ കൂപ്പും, പാപങ്ങളെല്ലാം നശിക്കും, കണ്ണുകളിൽ ആനന്ദാശ്രുക്കൾ നിറയും, മനസ്സലിഞ്ഞു കുളുൎക്കുകയും ചെയ്യും.

ചിദംബരേശന്റെ നടനദർശനം ഇങ്ങനെ പലപല ഗുണങ്ങളെ ചെയ്യുന്നതാകയാൽ അല്പയോ മനമേ! നീ എപ്പോഴും അതിനെ ദർശിച്ചുകൊണ്ടിരുന്നാലും എന്നഭിപ്രായം.

**അഴലുക്കുൾപെ്ണ്ണേയെനപേയുരുകിപ്പൊന്നമ്പലത്താർ**
**നിഴലുക്കുനിൻറുതവമുഞ്ഞറാമനിട്ടുരമിന്നാ**
**കുഴലുക്കിശൈന്തവകൈമാലൈകൊണ്ടുകുറേവൽചെയ്തു**
**വിഴലുക്കുമുത്തുലൈയിട്ടിറൈത്തേനെൻവിതിവശമേ!**

അ—ചിദംബരത്തിൽ നൃത്തംചെയ്യുന്ന എന്റെ തമ്പുരാന്റെ തിരുവടി നിഴലിലിരുന്നു് അഗ്നിയിൽപെട്ട വെണ്ണനെയ്പോലെ മനസ്സുരുകി തപസ്സുചെയ്യാതെ ഉത്തമന്മാരാൽ നിന്ദിക്കപ്പെടുന്ന സ്ത്രീകളുടെ സൌന്ദൎയ്യവിലാസത്തെ തുടരെത്തുടരെ പാടി അവൎക്കു ദാസ്യത്തെച്ചെയ്തു നിഷ്പ്രയോജനമായി ഇലവുമരംകാത്ത പക്ഷിയെപ്പോലെ ഹതാശനായിഭവിച്ചു. ഇതെന്റെ ശിരോലിഖിതമോ? ദൈവമേ!

(ശിവപൂജചെയ്യാതെ സ്ത്രീകളെ മോഹിച്ചു ഞാൻ എങ്ങനെ രക്ഷപ്പെടും എന്നു ഭാവം.

**ഓടാമൽപാഴുക്കുഴൈയാമലോരമുരൈപ്പവർപാൽ**
**കൂടാമനല്പവർകൂട്ടംവിടാമൽവെങ്കോവനെഞ്ചി**
**നാടാമനന്മൈകഴവാമലിൻറെക്കുനാളൈക്കെൻറു**
**തേടാമൽചെൽവന്തരുവായ് ചിദംബരതേശികനേ.**

അ—ചിദംബരത്തിൽ എഴുന്നരുളിയിരിക്കും പരമശിവ! നിഷ്പ്രയോജനങ്ങളായ കാൎയ്യങ്ങൾക്കായി ഓടാതെയും, ബുദ്ധിമുട്ടാതെയും, അടുത്തിരുന്നു സംസാരിക്കുന്നവരോടു (ഭാൎയ്യാപുത്രാദികളോടു) സ്നേഹിക്കാതെയും സാധുസംഗത്തെ കൈവിടാതെയും ദുഷ്ടതയെ വൎദ്ധിപ്പിക്കുന്ന കോപത്തെ, മനസ്സിൽ ഉദിപ്പിക്കാതെയും, സദാചാരങ്ങളെ വെടിയാതെയും, ഇന്നത്തേക്കനാളത്തേക്കു് എന്നുള്ള ആശയോടെ ധനത്തെ സമ്പാദിക്കാതെയും ഇരിക്കത്തക്കവണ്ണം എനിക്കു ബ്രഹ്മാനന്ദസമ്പത്തിനെ തന്നു് അനുഗ്രഹിക്കണം.

**പാരാമുലേപ്പെവൎക്കില്ലൈയെന്നാമൽപഴുത്തുചൊല്ലി**
**വാരാമൽപാവങ്കൾവന്തണുകാമന്മനമയർന്തു**

**പേരാമൽപേവൈപിരിയാമലൻപുപൊറാതവരൈ**
**ച്ചേരാമൽചെൽവന്തരുവായ് തികമ്പരതേശികനേ**

അ—ചിദംബരത്തിൽ എഴുന്നരുളിയിരിക്കും പരമേശ! എന്നോടു ഭിക്ഷ ചോദിക്കുന്നവരോടു മുൻപും പിൻപും നോക്കാതെ ഇല്ല എന്നു പറയാതെയും, ദൂഷണങ്ങൾ പറഞ്ഞുകൊണ്ടു ചുററിനടക്കാതെയും, പാപങ്ങൾ എന്നിൽ ചേരാതെയും മതിമറന്നു സഞ്ചരിക്കാതെയും, നിൻെറ തൃപ്പാദ ഭക്തി ഒരിക്കലും മായാതെയും കരുണയില്ലാത്ത മൂഢന്മാരോടു എടപെടാതെയും ഇരിക്കത്തക്കവണ്ണമുള്ള ബ്രഹ്മാനന്ദസമ്പത്തു തന്നു് എന്നെ രക്ഷിക്കണമേ.

**കൊല്ലാമൽകൊൻറതൈത്തിന്നാമൽകത്തിരങ്കോൽകളവു**
**കല്ലാമൽകൈതവരോടിണങ്കാമൽകനവിലുംപൊയ്**
**ചൊല്ലാമൽചൊൽകളൈക്കേളാമറേറാകൈയർമായൈയ—**
**(യിലേ**
**ചെല്ലാമൽചെൽവന്തരുവായ് ചിതംബരതേശികനേ**

അ—ചിദംബരത്തിൽ എഴുന്നെള്ളിയിരിക്കുന്ന പരമേശ! ഒരു ജീവിയേയും കൊല്ലാതെയും, അങ്ങനെ കൊന്നതിനെത്തിന്നാതെയും, വഞ്ചന കൊല കളവു് മുതലായവ അഭ്യസിക്കാതെയും വഞ്ചകരോടു സ്നേഹിയാതെയും സ്വപ്നത്തിൽപോലും കള്ളം പറയാതെയും, അങ്ങനെ വല്ലവരും കള്ളം പറയുന്നുവെങ്കിൽ അതിനെ കേൾക്കാതെയും സ്ത്രീകളുടെ മയക്കവലയിൽ കുടുങ്ങാതെയും ഇരിക്കത്തക്ക ബ്രഹ്മാനന്ദസമ്പത്തിനെത്തന്നു് എന്നെ അനുഗ്രഹിക്കേണമേ.

**മുടിശാർന്തമന്നരുമററുമുള്ളോരുമുടിവിലൊരു**
**പിടിശാമ്പലായ്വെന്തുമണ്ണാവതുംകണ്ടുപിന്നുമിന്ത—**
**പിടിശാർന്തവാഴ്വൈനിനൈപ്പതല്ലാൽപൊന്നിനമ്പലവ**
**രടിശാർന്തുനാമുയ്യ്യവേണ്ടുമെൻേറയറിവാരില്ലൈയേ.**

അ—അല്ലയോ മനസ്സേ! ഈ ലോകത്തിൽ രാജാക്കന്മാരായവരും അതിൽ താഴ്ന്നനിലയിലുള്ള മററാളുകളുമെല്ലാം ഒടുവിൽ ഒരുപിടിച്ചാമ്പലായ് വെന്തു മണ്ണായിത്തീരുന്നതു കണ്ടിരുന്നിട്ടും ഈ ലോകത്തിൽ ജീവിക്കേണ്ട കാര്യങ്ങളെക്കുറിച്ചു ചിന്തിക്കുന്നതല്ലാതെ ചിദംബരത്തിൽ നടനം ചെയ്യുന്ന പരമശിവൻെറ തൃപ്പാദങ്ങളിൽ ചേൎന്നു് രക്ഷപ്പെടണമെന്നു് അറിഞ്ഞു നടക്കുന്നവർ ആരുംതന്നെയില്ല. അതിനു ഞാൻ എന്താണു ചെയ്യേണ്ടതു്?

ആ മൂഢത്വം പൂർവജന്മപാപംകൊണ്ട സംഭവിക്കുന്നതെന്നല്ലാതെ ഞാൻ എന്താണ പറയേണ്ടത്? എന്ന ഭാവം.

കാലെയുപാതിമലഞ്ചലമാമൻറിക്കട്ടെച്ചിയിൽ
ചാലവുപാതിപശിതാകമാമൂതൽചഞ്ചിതമാ
മാലെയുപാതിത്തുയിൽകാമമാമിവൈമാററിവിട്ടേ
യാലമുകന്തരുളമ്പലവായെന്നെയാണ്ടരുളേ.

അ—ഹാലാഹലവിഷത്തെ അമൃതപ്രായമായശിച്ച ചിദംബരേശ! എനിക്ക കാലത്ത് അത്യന്തമായ മലജലവിസർജ്ജനാഭിലാഷമുണ്ടാകുന്നു. ഉച്ചയ്ക്കു വല്യതായ വിശപ്പും ദാഹവുമുണ്ടാകുന്നു. രാത്രിയിൽ കാമവികാരവും നിദ്രയുമുണ്ടാകുന്നു. ഇവ ഒരു ഗുണത്തെയും തരാതെ നിത്യവും ആവർത്തിക്കുന്നതായി കാണപ്പെടുകയാൽ നിഷ്പ്രയോജനമാണെന്നുള്ള ബോധം എനിക്കുണ്ടാകുന്നു. അതിനാൽ ആ ഉപാധികളെ നീക്കി മോക്ഷത്തിനധികാരിയാക്കിയനുഗ്രഹിക്കണം.

ആയുംപുകഴ്ത്തില്ലൈയമ്പലവാണരരുകിൽചെൻറാൽ
പായുമിടവംകടിക്കുമരവംപിമ്പററിച്ചെൻറാൽ
പേയുംകണമുംപെരുന്തലൈപൂതവുംപിൻെറാടര
പ്പോയെൻചെയ്യായ്മനമേപിണക്കാടവർപോമിടമേ.

അ—അല്ലയോ മനസ്സേ! എല്ലാവരാലും അന്വേഷിക്കപ്പെടുന്ന പരമശിവൻെറ സമീപത്തിൽ ചെന്നാൽ കാള പായും, പാമ്പുകടിക്കും, എന്നാലിനി അദ്ദേഹത്തിൻെറ പുറകേ ചെല്ലാമെന്നുവച്ചാലോ, പേയ്ഗണങ്ങളും ഉഗ്രങ്ങളായ ഭൂതഗണങ്ങളും നിന്നെ പിന്തുടൻ മിരട്ടും. അതിനാൽ നീ അദ്ദേഹത്തിൻെറ (ശിവൻെറ) അടുക്കൽപോയി എന്തുചെയ്യാനാണ്?

(ഒന്നും സാധിക്കയില്ലെന്നു സാരം) അദ്ദേഹം പോകുന്ന സ്ഥലമോ ചുടുകാടുമാണ്.

ഓട്ടമെടുത്തതളാടൈയും ചുററിയുലാവിമെള്ള
വീടുകതോറുംപലിവാങ്കിയേവിതിയററവർപോ
ലാട്ടമരുൾകൊണ്ടിങ്കമ്പലത്തേനിൽക്കുമാണ്ടിതന്നൈ
തേടംകണക്കെന്നൈകാൺശിവകാമശേവുന്തരിയേ.

അ—ശിവകാമസുന്ദരി എന്ന തിരുനാമംപൂണ്ട പാർവതീദേവി! ഓട്ടമെടുത്തു തോലായ വസ്ത്രത്തെയും ധരിച്ച് അലഞ്ഞുനടന്ന് വീടുകൾതോറും ഭിക്ഷയെടുത്തു ദേശഭ്രമത്താൽ പരദേശികളെപ്പോലെ അനുഗ്രഹത്തെ പുരസ്കരിച്ചുകൊണ്ട ചിദംബരത്തിൽ നൃത്തംചെയ്തു നില്ക്കുന്ന ശിവ

തമ്പുരാനെ നീ അന്വേഷിക്കുന്നതിന് എന്തു ന്യായമോ? ഞാൻ അറിയുന്നില്ല.

സൃഷ്ടികർത്ത്രിയായ ശക്തി സംഹാരകാലത്തിൽ ശിവനെ അന്വേഷിക്കേണ്ട അവസരമിരിക്കയാൽ കവി ഇപ്രകാരം പറഞ്ഞതാകുന്നു.

കുമാരഗുരുസ്വാമികളും ഈ അൎത്ഥത്തെ സ്പഷ്ടമാക്കി വിരുത്തങ്ങൾ പാടിയിരിക്കുന്നു.

ഊട്ടുവിപ്പാനുമുറംകുവിപ്പാനുമിങ്കൊന്റെടൊന്റെ
മൂട്ടുവിപ്പാനുമുയങ്കിവിപ്പാനുമുയൻറാവിനൈ
നാട്ടുവിപ്പാനുമിരുവിനൈപ്പാശക്കയിററിൻവഴി
യാട്ടുവിപ്പാനുമൊരുവനുണ്ടേതില്ലെയമ്പലത്തേ.

അ—അല്ലയോ. മനസ്സേ! ജീവജാലങ്ങളെ ഊട്ടുന്നവനും ഉറക്കുന്നവനും പദാൎത്ഥങ്ങളെ തമ്മിൽ ചേൎക്കുന്നവനും അഴിക്കുന്നവനും പുണ്യപാപങ്ങളെ പ്രകാശിപ്പിക്കുന്നവനും ജീവരാശികളെ സുകൃതദുഷ്കൃതങ്ങളാകുന്ന കയററിൽ കെട്ടി ആട്ടുന്നവനും ആയി പരമശിവൻ എന്നു പേരുള്ള ഒരുവൻ ചിദംബരത്തിൽ ഇരിക്കുന്നുണ്ട്. അവനെ സദാ ധ്യാനിച്ചാലും!

അടിയാൎക്കെളിയവരമ്പലവാണരടിപണിന്താൽ
മടിയാമൽചെൽവവരമ്പെരലാംവൈയമേലളന്ത
നെടിയോനുംവേതനുംകാണാതനിത്തനിമലനരുൾ
കുടികാണുനാങ്കളവർകാണുമെങ്കൾകുലദൈവമേ!

അ—ഏഴുലോകങ്ങളേയും അളന്ന മഹാവിഷ്ണുവും ബ്രഹ്മാവും പലകാലം അന്വേഷിച്ചിട്ടും കാണപ്പെടാത്തവനും, ഒരിക്കലും ലയമില്ലാത്തവനും, പരിശുദ്ധനും ആയ ശിവത്തമ്പുരാന്റെ അടിമകളാണു ഞങ്ങൾ. അദ്ദേഹമോ ഞങ്ങളുടെ കുലദൈവവുമാണ്. എന്നാൽ, അദ്ദേഹം ഭക്തന്മാരുടെ ദാസനാണ്. ചിദംബരാധിവാസനുമാണ്. അദ്ദേഹത്തിന്റെ തിരുവടികളെ വന്ദിച്ചാൽ, എന്നുമഴിയാത്ത സമ്പത്തായ വരത്തെ ലഭിക്കാം.

തെയ്വച്ചിതംബരതേവ! ഉൻചിത്തംതിരുമ്പിവിട്ടാൽ
പൊയ്യൈത്തചൊപ്പനമാമന്നർവാഴ്വുംപുവിയുമെങ്കെ
മെയ്വൈത്തചെൽവമെങ്കെ മണ്ഡലീകർതംമേടൈ—
(യെങ്കെ
കയ്യൈത്തനാടകശാലൈയെങ്കെയിതുകൺമയക്കേ.

അ—ദൈവമേ! ചിദംബരത്തിൽ എഴുന്നെള്ളിയിരിക്കുന്ന പരമേശ! നിന്തിരുവടിയുടെ മനസ്സു ഒന്നു മറിഞ്ഞാൽ അല്പം തെററിയാലെന്നും, കേവലം സ്വപ്നപ്രായമായിക്കാണപ്പെടുന്ന രാജാക്കളുടെ വാഴ്ച്ചയും, ആ വാഴ്ച്ചയ്ക്കു

പററിയ ദേശങ്ങളും എവിടെ? സമ്പത്തുകളെവിടെ? മണ്ഡലേശ്വരന്മാരുടെ മണിമേടകളെവിടെ? നാടകശാലകളെവിടെ? (ഒന്നും കാണപ്പെടുകയില്ലെന്നൎത്ഥം) അതിനാൽ എല്ലാം കണ്ണുകളുടെ മയക്കാൽ തോന്നപ്പെടുന്ന ഭ്രമങ്ങളെന്നല്ലാതെ പരമാൎത്ഥവസ്തുക്കളല്ല.

ഉടുപ്പാനുംപാലനമുൺപാനും ഉയ്യിത്തൊരുവർതമ്മൈ
കെടുപ്പാനുമേൻറുകേൾവിചെയ്യാനങ്കെതിയ്യൂടങ്ക
കൊടുപ്പാനുംതേകിയെൻറെല്ലാനമേൽക്കൈക്കൊടാമനിൻറു
തടുപ്പാനുനീയങ്കല്ലയോതില്ലൈയാനന്തതാണ്ഡവനേ,

അ—ചിദംബരത്തിൽ ആനന്ദനൃത്തം ചെയ്യുന്ന നടരാജ! വസ്ത്രധാരണംചെയ്യുന്നവനും പാലും ചോറും ഭുജിക്കുന്നവനും, ഒരുത്തരെ രക്ഷിച്ചിട്ടു പിന്നെ കെടുത്തുന്നവനും, ദാനംചോദിക്കുന്നവനും കൊടുക്കുന്നവനും ഭിക്ഷയെടുക്കുന്നവനും കൊടുക്കുന്നവരെത്തടുക്കുന്നവനും എല്ലാം ചെയ്യുന്നവൻ നിന്തിരുവടി ഒരാളല്ലയോ? സർവം ശിവമയമല്ലാതെവേറില്ലെന്നഭിപ്രായം.

വിത്താരംപേശിനഞ്ചോങ്കേറിനങ്കമ്പമീതിരുന്തു
തത്താവെൻറാതിപ്പുവുരികൊണ്ടാടിനംതൻമുൻറമ്പി
യൊത്താശൈപേശിനമാവതുണ്ടോതില്ലൈയുണ്ണിറൈന്ത
കൎത്താവിൻശൊൽപടിയല്ലാതുവേറില്ലൈകന്മങ്കളേ

അ—ഓരോരുത്തരുടെയും പ്രവൃത്തികൾ ചിദംബരത്തിൽ എഴുന്നെള്ളിയിരിക്കും പരമശിവന്റെ കല്പനയനുസരിച്ചല്ലാതെ മററുവിധത്തിൽ സംഭവിക്കായ്കയാൽ, ഉറക്കെപ്പറഞ്ഞാലും, മിണ്ടാതെയിരുന്നാലും കഴക്കൂത്താട്ടമാടിയാലും സഹോദരാദികളുമൊരുമിച്ചിരുന്നു സ്വൈരസല്ലാപം ചെയ്താലും, ബ്രഹ്മാനന്ദലബ്ധിക്കുതക്ക സംഗതികൾ വല്ലതും അതിലുണ്ടായിരിക്കുന്നുണ്ടോ? ഇല്ല എന്നപോലെ,

പിറവാതിരിക്കവരന്തരവേണ്ടും പിറന്തുവിട്ടാ—
ലിറവരാതിരുക്കമരുന്തുണ്ടുകാണിതുവെപ്പടിയോ
വറമാർപുകഴ്തില്ലൈയമ്പലവാണരടിക്കമല
മറവാതിരുമനമേയതുകാണമരുന്തുനക്കേ

അ—അല്ലയോ മനസ്സേ! പരമശിവൻ നിനക്കു ജനിക്കാതിരിക്കുന്നതിനു വരംതരേണ്ടതാണ് (അതാണ് ഉത്തമമെന്നൎത്ഥം) അങ്ങനെ വരം തരാതെ ജനനം സംഭവിച്ചാലോ ചാകാതിരിക്കുന്നതിനു മരുന്നുണ്ടു്. അതെന്തെന്നാൽ, ധൎമ്മത്തിന്റെ അധിവാസസ്ഥാനമെന്നു പേർപെററ

ചിദംബരത്തിലെ ക്ഷേത്രാധിപതിയുടെ തിരുവടിത്താമരകളെ മറക്കാതിരിക്കുന്നതായാൽ, അതുതന്നെ നിനക്കു നല്ല മരുന്ന്.

ജനനമരണങ്ങളെ അറുക്കുന്നതിനുള്ള മരുന്ന്, പരമശിവൻെറതൃക്കാലുകൾതന്നെ എന്നഭിപ്രായം.

തവിയാതിരുനെഞ്ചമേതില്ലൈമേവിയശങ്കരനൈ
പ്പവിയാർന്തിരുക്കിൻറജ്ഞാനാകരനൈപുരാന്തകനൈ
പവിയാവിളക്കൈപ്പൊന്നമ്പലത്താടിയൈയൈയെന്തെഴ–
(ത്താൽ
ചെവിയാമനിചെവിത്താൽപിറവാമുത്തിചിത്തിക്കുമേ.

അ—ഹേ മനമേ! നീ ദുഃഖിക്കാതിരുന്നാലും! എന്തെന്നാൽ ചിദംബരത്തിൽ എഴുന്നരുളിയിരിക്കുന്ന ശങ്കരനും ജ്ഞാനംതന്നെ മൂൎത്തീഭവിച്ചിരിക്കുന്നവനും ത്രിപുരാന്തകനും ഒരിക്കലും അണയാത്ത വിളക്കായിരിക്കുന്നവനും, എൻെറ ചെമ്പൊന്നമ്പലത്തിൽ (ഹൃദയത്തിലെന്നുമാം) നടനംചെയ്യുന്നവനുമാകിയ പരമശിവനെ നീ പഞ്ചാക്ഷരങ്ങളെക്കൊണ്ടു ജപിക്കാതെ ജപിച്ചാൽ, ഒരിക്കലും ജന്മത്തിനു കാരണമില്ലാത്ത മോക്ഷം നിനക്കു കൈവരും.

ജപിക്കാതെ ജപിക്ക എന്നു പറഞ്ഞതും, വിധിപ്രകാരം പഞ്ചാക്ഷരത്തെ ധ്യാനിക്കണം എന്നൎത്ഥത്തിലാകുന്നു.

നാലിന്മറൈപ്പൊരുളമ്പലവാണനൈനമ്പിയവർ
പാലിലൊരുതരഞ്ചേവിക്കൊണാതിരുപ്പാൎക്കുകൽ
മേലിലെടുത്തവർകൈവിലങ്കെത്തെപ്പൎമീണ്ടുമൊരു
കാലിനിറുത്തുവർകിട്ടിയുന്താംവന്തുകട്ടുവരേ.

അ—നാലുവേദപ്പൊരുളായ ക്ഷേത്രാധിപതി എന്ന തൃപ്പേരുള്ള ദേവനെ വിശ്വസിച്ചു അദ്ദേഹത്തെ ഒരുതവണയെങ്കിലും സേവിക്കാതിരിക്കുന്നവരെ കാലദൂതന്മാർ കയ്യിൽ വിലങ്ങിട്ടുപൂട്ടി കരിങ്കൽ ചുമപ്പിച്ച് ഒററക്കാലിൽ നിറുത്തുന്നതുകൂടാതെ, അടുക്കൽചെന്ന് ശേഷിച്ച അവയവങ്ങളേയും കെട്ടിനിറുത്തുന്നു.

അതിനാൽ കഴിയുന്നവേഗത്തിൽ ശിവസേവചെയ്തു മനുഷ്യജന്മഫലത്തെ അടയേണ്ടതാവശ്യകമെന്നു സാരം.

ആറോറാട്ടുതുമെയ്യണിന്തിട്ടമമ്പലവാണർതമ്മൈ
പ്പോററാതവൎക്കെടയാളമുണ്ടേയിന്തപ്പൂതലത്തിൽ

**ചോററാവിശററച്ചുകമററചുററത്തുണിയുമറേറ
ഏററാലുംപിച്ചൈക്കിടയാമലേകററിരുപ്പാർകളേ.**

അ—ഗംഗയേയും തുമ്പപ്പൂവേയും അണിയുന്ന പരമശിവനെ പൂജിക്കാത്ത പാപികൾക്ക പ്രത്യേകം അടയാളം കാണപ്പെടും. അതായതു്, ഈ ഭൂമിയിൽ ഭക്ഷണം കിട്ടാതെയും ധരിക്കുന്നതിന്ന വസ്ത്രം കിട്ടാതെയും, രോഗപരവശരായും യാചിച്ചാലും ഭിക്ഷകിട്ടാതെയും കാണപ്പെടുന്നവർ ആരോ അവർ ശിവപൂജചെയ്യാത്ത പാപികളാകുന്നു. ഈ അവസ്ഥകളൊക്കെ ദൈവഗതിയാൽ ഉണ്ടാകുന്നവയാകയാൽ അദ്ദേഹത്തെ വണങ്ങി ഭജിച്ചാൽ അതുകൾ നീങ്ങിപ്പോകുമെന്നു ഭാവം.

**അത്തനൈമുപ്പത്തുമുക്കോടിദേവക്കതിപതിയൈ
നിത്തനൈയമ്മൈശിവകാമസുന്ദരീനേശനൈയെ-
ങ്കത്തനൈപ്പൊന്നമ്പലത്താടുമയ്യനൈക്കാണക്കൺക
ളെത്തനൈകോടിയുകമോതവഞ്ചെയ്തിരിക്കിൻറനവേ.**

അ—സർവൈശ്വര്യസമ്പന്നനും, ദേവന്മാക്കെല്ലാം അധിപതിയും, ഒരിക്കലും ലയമില്ലാത്തവനും എൻെറ അമ്മയായ ശിവകാമസുന്ദരിയുടെ ഭർത്താവും എൻെറ തമ്പുരാനും പൊന്നമ്പലത്തിൽ നൃത്തംചെയ്യുന്ന ഈശനുമായ പരമശിവനെ കാണുന്നതിന്ന് എൻെറ കണ്ണുകൾ എത്രയോകോടി യുഗങ്ങളായിട്ട തപസ്സചെയ്തിരിക്കുന്നു. അപ്രകാരമുള്ള ദർശനം എപ്പോൾ കിട്ടുമോ അറിഞ്ഞില്ല. എന്നു ഭാവം.

## തിരുച്ചെങ്കാട്ട്.

**നെരുപ്പാനമേനിയർചെങ്കാട്ടിലാത്തിനിഴലരുകേ
യിരുപ്പാർതിരുവുളമെപ്പടിയോവിന്നമെന്നൈയെന്ന
ക്കരുപ്പാശയക്കുഴിക്കേതള്ളുമോങ്കണ്ണൻകാണരിയ
തിരുപ്പാതമേതരുമോതെരിയാതുശിവഞ്ചെയലേ.**

അ—ചെമന്ന തിരുമേനിയുള്ളവനും തിരുച്ചെങ്കാട്ട് എന്ന ദിവ്യക്ഷേത്രത്തിൽ അത്തിമരത്തിൻെറ ചുവട്ടിൽ എഴുന്നെള്ളിയിരിക്കുന്നവനും ആയ പരമശിവൻെറ തിരുവുളമെങ്ങനെയിരിക്കുന്നോ അറിഞ്ഞുകൂടാ. അദ്ദേഹം ഇനിയും എന്നെ അമ്മയുടെ ഗർഭപാത്രക്കുഴിയിൽ തള്ളുമോ, അതോ മഹാവിഷ്ണുവിനാൽപോലും കാണപ്പെടാത്ത തൃപ്പാദങ്ങളിൽചേക്കുമോ? പരമേശൻെറ ചെയ്തി എങ്ങിനെയെന്നറിയാവതല്ല.

അമ്മയുടെ ഗർഭാശയക്കുഴിയിൽ തള്ളുമോ എന്നുവച്ചാൽ ജന്മം ഇനിയും ആവത്തിപ്പിക്കുമോ എന്നത്ഥം.

## തിരുവൊററിയൂർ.

ഐയ്യുംതൊടർന്തുവിഴിയുംചൊരുകിയറിവഴിന്തു
മെയ്യുംപൊയ്യാകിവിടുകിൻറപോതൊൻറുംവേണ്ടുവൻ-
ചെയ്യുംതിരുവൊററിയൂരുടൈയ്യൂർന്തിരുനീറുമിട്ടു (യാൻ
കയ്യുംതൊഴപ്പണ്ണിയൈയെന്തെഴുത്തോതവുംകൽവിയുമേ.

അ—തിരുവൊററിയൂരിൽ എഴുന്നരുളുന്ന പരമത്യാഗശീലനായ ദേവ! ശ്ലേഷ്മം വർദ്ധിച്ചു കണ്ണുകൾ കുഴിഞ്ഞു്, ബോധംകെട്ടു്, ശരീരം പതിക്കാൻ തുടങ്ങുമ്പോൾ, (മരിക്കാറാകുമ്പോൾ എന്നർത്ഥം) എനിക്കു ചെയ്യേണ്ടതായ ഒരു സംഗതിയെപ്പററി അപേക്ഷിക്കുന്നു. അതെന്തെന്നാൽ, ഭസ്മം ശരീരത്തിലെങ്ങും ധരിച്ചു്, തൊഴുകൈക്കൂപ്പി, പഞ്ചാക്ഷരമന്ത്രം ധ്യാനിക്കുന്നതിനു് എനിക്കു സംഗതിയാകുമാറു നീ അനുഗ്രഹിക്കണമെ. അത്രേ വേണ്ടു.

മരണസമയത്തു ബോധംകെട്ടു് ഒന്നും ചെയ്യാൻ ശക്തനല്ലാതെ തീരുക സഹജമാകകൊണ്ടു്, അതിനിടയാകാതെ മേൽപറഞ്ഞ ഈശ്വരപൂജ ചെയ്യുന്നതിനു് എനിക്കു് അപ്പോൾ ഉണരും മനസ്സുമുണ്ടാക്കിത്തരണമെന്നു താല്പര്യം.

ചുടപ്പട്ടുവാരറിയാർപുരമൂന്റൈയുംചുട്ടപിരാൻ
ൻറിടപ്പെട്ടമാമതിത്തെന്നൊററിമൂരൻറെരുപ്പുരപ്പി
നടപ്പവർപൊൽപതനന്തലൈമേൽപടനങ്കുരുണ്ടു
കിടപ്പതുകാൺമനമേ,വിതിയേട്ടൈക്കിഴിപ്പതുവേ.

അ—ബ്രഹ്മാവിൻെറ വിധിലിഖിതത്തെ മാററി സുഖമടയുന്നതിനു വഴിയെന്തെന്നാൽ, അന്യന്മാരാൽ എരിക്കപ്പെടുവാൻ കഴിയാത്ത മൂന്നു പുരങ്ങളെയും എരിച്ച തമ്പുരാൻ എഴുന്നരുളിയിരിക്കുന്ന വലിയ മതിലുകളാൽ ചുററപ്പെട്ട തിരുവൊററിയൂരിലുള്ള തെരുവീഥിയിൽ നടക്കുന്നവരുടെ (തദ്ദേശവാസികളുടെ) തിരുവടികൾ ശിരസ്സിൽ പതിക്കുമാറു് അവിടെ (ആ തെരുവീഥിയിൽ) ചെന്നുകിടക്കുന്നതാകുന്നു.

അങ്ങനെ ചെയ്യുന്നവരുടെ ശിരസ്സിൽ ബ്രഹ്മാവു് ഏതുപ്രകാരത്തിൽ എഴുതിയിരുന്നാലും അതു മാഞ്ഞു്, മുക്തിപദം ലഭിക്കുമെന്നു താല്പര്യം.

തിരുവൊററിയൂർ വാസികളായ ജനങ്ങളെല്ലാം തപോമഹിമയുള്ളവരാണെന്നു് ഇതുകൊണ്ടു സ്പഷ്ടമാകുന്നു. അവരുടെ പാദസ്പർശം ശിരസ്സിലേല്ക്കുന്നവൎക്കും മുക്തിസിദ്ധിക്കുമെന്നും പറകയാൽ അവർ ഈശ്വരതുല്യന്മാരാണെന്നു സൂചിപ്പിച്ചിരിക്കുന്നു.

## തിരുവിടൈ മരുത്തൂർ.

**കാടേതിരിന്തെന്നകാററേപുചിത്തെന്നകന്തൈചുററി
യോടേയെടുത്തെന്നവുള്ളൻപില്ലാതവരോംകുവിണ്ണോർ
നാടേയിടൈമരുതീശക്കു മെയ്യൻപർനാരിയർപാൽ
വീടേയിരുപ്പിനുമെയ്ജ്ഞാനവീട്ടിൻപമേവുവരെ.**

അ—ഹേ മനസ്സേ! മനസ്സിൽ ഭക്തിയില്ലാതവർ കാട്ടിൽ വസിച്ചാലും വായുഭക്ഷണം കഴിച്ചാലും കീറവസ്ത്രത്തെ അരയിൽ ചുററി ഓടെടുത്തുകൊണ്ടു ഭിക്ഷയാചിച്ചുണ്ടാലും എന്തുഫലം? ഒന്നുമില്ല. ആകാശത്തിൽ മുട്ടുന്ന മതിലുകളാൽ ചുററപ്പെട്ട തിരുവിടൈ മരുതൂരിൽ എഴുന്നെള്ളിയിരിക്കും പരമേശനിൽ നിഷ്കളങ്കമായ ഭക്തിയുള്ളവർ വീട്ടിനകത്തു ഭാര്യയോടുകൂടിയിരുന്നാലും മോക്ഷപദാനന്ദാനുഭൂതിയോടുകൂടിയവരായി ഭവിക്കും.

"മനത്തകത്തഴുക്കററാതമൗനയോഗഞാനികൾ വനത്തകത്തിരിക്കിലും മനത്തകത്തഴുക്കറാർ മനത്തകത്തഴുക്കതെററമൗനയോഗ ഞാനികൾമുലൈത്തടത്തിരിക്കിലുംമനത്തകത്തഴുക്കറും" എന്ന വാക്യസാരമാണിതു്.

**തായുംപകൈകൊണ്ടപെണ്ടീർപെരുമ്പകൈതന്തൈയ
ചേയുംപകൈയുറവോരുംപകൈയിച്ചൈകവുംപകൈ
യായുംപൊഴ്ത ലരുഞ്ചെൽവനീങ്കിലിങ്കാതലിനാ—
റേറായുമനഞ്ചേമരുതീശർപൊൽപാതഞ്ചുതന്തിരമേ.**

അ—ദുഃഖിക്കുന്ന മനസ്സേ! വളരെ ബുദ്ധിമുട്ടി സമ്പാദിച്ച ധനം കയ്യിൽനിന്നു പൊയ്പ്പോയാൽ, പെററമ്മ ഭാര്യ പുത്രന്മാർ ബന്ധുക്കൾ ലോകത്തിൽ മററുള്ളവരുമെല്ലാം വിരോധികളായി ഭവിക്കും. ആർക്കും സ്നേഹവും ബഹുമാനവും ഉണ്ടാകില്ലെന്നർത്ഥം. അതിനാൽ ഒരിക്കലും അഴിവില്ലാത്ത ധനമായ മരുതൂരീശൻെറ തിരുവടികളെ എപ്പോഴും ധ്യാനിച്ചുകൊൾക.

ധനം മററുള്ളവരെ പോററാനുള്ള ഒരു വസ്തുവും അസ്ഥിരവുമാകയാൽ അതു് ഉള്ളപ്പോൾ മററുള്ളവരെ പോററുന്ന ഭാരവും ഇല്ലാത്തപ്പോൾ അവരുടെ വിരോധവും മാത്രമാണു് ഫലം. എന്നാൽ ഈശഭക്തി അഴിവില്ലാത്തതും സുഖപ്രദവുമാകയാൽ അതുതന്നെ ആശ്രയണീയമെന്നു താല്പര്യം.

### തൃക്കഴുക്കുൻറം (ഒരു ക്ഷേത്രം)

**കാടോചെടിയോകടൽപുറമോകനമേമികുന്ത
നാടോനകരോനകർനടുവോനലമേമികുന്ത**

**വീടോപുറന്തിണ്ണയോതമിയേന്നുടൽവീഴുമിട**
**നീടോയകഴക്കുൻറിലീശ!വുയിത്തുണെനിൻപതമേ.**

**അ**—തൃക്കഴുക്കുന്നത്ത് എഴുന്നെള്ളിയിരിക്കും പരമേശ! **അടിയന്റെ** ഈ നികൃഷ്ടമായ ശരീരം ഒടുവിൽ പതിക്കുന്ന സ്ഥലം കാടോ, കുററിച്ചെടികളോ കടൽപ്പുറമോ നാടോ പട്ടണമോ, പട്ടണമദ്ധ്യമോ ഉത്തമമായ വീടോ അതിന്റെ പുറത്തിണ്ണയോ അറിഞ്ഞുകൂടാ. എന്നാലും അക്കാലത്ത് എന്റെ ജീവൻ ആശ്രയമായിരിക്കുന്നതു നിന്തിരുവടിയുടെ തൃപ്പാദങ്ങൾ തന്നെയാണ്.

ശരീരം എവിടെയോ പതിക്കട്ടെ, അതു ഞാൻ ഗണിക്കുന്നില്ല. എന്നാൽ എന്റെ ആത്മാവിനു ഗതികിട്ടത്തക്കവണ്ണം നിന്തിരുപ്പാദഭക്തി എന്റെ മനസ്സിലുദിക്കണം എന്നു താൽപര്യം.

## തിരുക്കാളഹസ്തി (ഒരു ക്ഷേത്രം)

**പത്തുംപുകുന്തുപ റന്തുവളർന്തുപട്ടാടൈചുററി**
**മുത്തുംപവളവുംപൂണ്ടോടിയാടിമുടിന്തപിൻപു**
**ചെത്തുക്കിടക്കുംപിണത്തരുകേയിനിച്ചാംപിണങ്ങൾ**
**കത്തുംകണക്കെന്നകാണ്കെയിലാപുരിക്കാളത്തിയേ.**

**അ**—ദക്ഷിണകൈലാസമെന്നു പ്രസിദ്ധിയുള്ള ഈ കാളഹസ്തിയിൽ എഴുന്നെള്ളിയിരിക്കും ക്ഷേത്രനാഥ! (പരമശിവ! എന്നർത്ഥം) **അമ്മയുടെ** വയററിൽ പത്തുമാസം ഇരുന്നു പിന്നീട് ഈ ഭൂമിയിൽ ജനിച്ചുവളർന്നു നല്ല വസ്ത്രാഭരണാദികളെ ധരിച്ച് ലൌകികസുഖദുഃഖങ്ങളിൽമുഴുകി ജീവിതത്തെ നയിച്ചതിൽപിന്നെ ഒടുവിൽ നിർജ്ജീവമായി വീഴുന്ന ഒരു ശവത്തിന്റെ സമീപത്തിൽ മേല്ക്കാലം അതുപോലെ ആകാനിരിക്കുന്ന അനേകം ശവങ്ങൾ കൂടിയിരുന്നു കരയുന്നതിന്റെ പ്രയോജനം അല്ലെങ്കിൽ അർത്ഥം എന്തോ? മനസ്സിലാകുന്നില്ല.

ചത്തുകിടക്കുന്ന ശവത്തെപ്പോലെ നാളെ നാമും ചത്തുപോകുന്നവരാണെന്നു മനസ്സിലാക്കാതെ വൃഥാ വിലപിക്കുന്നല്ലോ. അങ്ങനെ ചെയ്യാതെ പരമേശപദത്തെ ഭജിക്കേണ്ടതല്ലയോ? അതു ചെയ്യാത്തതെന്തൊരു മൂഢത്വം എനിക്കു മനസ്സിലാകുന്നില്ല. എന്നു താല്പര്യം.

**പൊന്നാൽപ്രയോജനംപൊൻപടൈത്താക്കുണ്ടുപൊൻ**
**പടൈത്തോൻ**
**തന്നാൽപ്രയോജനംപൊന്നുക്കങ്കേതുണ്ടുതന്മൈയപ്പോ-**

ലുന്നാൽപ്രയോജനംവേണതെല്ലാമുണ്ടനെെപ്പണിയു
മെന്നാൽപ്രയോജനമേതുണ്ടുകാളത്തിഈശ്വരനേ.

അ—തൃക്കാളഹസ്തിയിൽ എഴുന്നെള്ളിയിരിക്കും പരമേശ! ദ്രവ്യംസമ്പാദിച്ച ധനവാന്മാൎക്ക ആ ദ്രവ്യംകൊണ്ട്, അനേകം പ്രയോജനങ്ങളും ഉണ്ടാകുന്നുണ്ട്. അവരെക്കൊണ്ട്, ആ ദ്രവ്യത്തിന്ന വല്ല പ്രയോജനവുമുണ്ടാകുന്നുണ്ടോ? ഇല്ല. അതുപോലെ നിന്തിരുവടി എൻെറ സൎവസ്വരൂപമായ ദ്രവ്യമാകയാൽ നിന്തിരുവടിയെക്കൊണ്ട് എനിക്ക വേണ്ടുന്ന പ്രയോജനങ്ങളെല്ലാമുണ്ട്. അങ്ങേ ആശ്രയിക്കുന്നവനായ എന്നെക്കൊണ്ടു എന്തു പ്രയോജനമാണവിടുത്തേക്ക്. പ്രയോജനമൊന്നും എന്നെക്കൊണ്ടില്ലെങ്കിലും കരുണാലയനായ നിന്തിരുവടി എന്നെ അനുഗ്രഹിക്കണമെന്നു താൽപൎയ്യം.

വാളാന്മകവരിത്തുട്ടവല്ലേനല്ലെൻമാതുശൊന്ന
ചൂളാലിളമൈതുറക്കവല്ലേനല്ലൻതൊണ്ടുചെയ്തു
നാളാറിക്കണ്ണിടന്തപ്പവല്ലേനല്ലനാനിനിച്ചെ-
ൻറാളാവതെപ്പടിയോതിരുകാളത്തിയപ്പരുക്കേ.

അ—വാളുകൊണ്ടു വാത്സല്യഭാജനമായ കുഞ്ഞിനെ അരിഞ്ഞു ദൈവബലികൊടുക്കത്തക്ക സാമൎത്ഥ്യമുള്ളവനല്ല ഞാൻ (അപ്രകാരം ചെറുത്തൊണ്ടനായനാർ ശിശുബലി കൊടുത്ത കഥ സൂചിപ്പിക്കുന്നു) പത്നിയുടെ ശപഥം പ്രമാണിച്ച് യൌവനമെല്ലാം ബ്രഹ്മചൎയ്യത്തിൽ കഴിക്കത്തക്ക സാമൎത്ഥ്യമല്ല (ഇതു തിരുനീലകണ്ഠനായനാരുടെ കഥയെ സൂചിപ്പിക്കുന്നു.) ഭക്തിപൂൎവം പാദശുശ്രൂഷചെയ്തു, ആറുദിവസത്തേക്ക തൻെറ കണ്ണെടുത്തു ശിവൻെറ കണ്ണിൽചേൎത്തു വയ്ക്കുത്തക്ക സാമൎത്ഥ്യവുമെനിക്കില്ല (ഇതു കണ്ണപ്പനായനാരുടെ കഥയെ സൂചിപ്പിക്കുന്നു.) അതിനാൽ, തൃക്കാളഹസ്തീശപദസേവകനാകുന്നതെങ്ങനെ? ആകാൻ സാധിക്കയില്ലെന്നു താല്പൎയ്യം.

മുപ്പോതുമന്നംപുചിക്കവും തുങ്കവും മോകത്തിനാൽ
ചെപ്പോതിളമുലൈയാരുടൻചേരവും ചീവൻവിട്ടു
മപ്പോതുകൺകലക്കപ്പെടവുമമൈത്തായൈയുനേ
യെപ്പോതുകാണവല്ലേൻ തിരുക്കാളത്തിയീശ്വരനേ!

അ—തൃക്കാളഹസ്തിയിൽ എഴുന്നള്ളിയിരിക്കും പരമേശ! എൻെറ പിതാവേ! ഒരു ദിവസം മൂന്നുപ്രാവശ്യം ഭക്ഷണം കഴിക്കുന്നതിനും ഉറങ്ങുന്നതിനും കാമവികാരത്താൽ സ്ത്രീകളോടു ചേരുന്നതിനും മരണസമയത്തു ദുഃഖങ്ങളനുഭവിക്കുന്നതിനുമായി നിന്തിരുവടി എന്നെ ഏൎപ്പെടുത്തിയിരിക്കുന്നു. ഇതുകളിൽ എല്ലാററിലുംനിന്നു വിരമിച്ച് നിൻെറ തൃക്കാൽ താമരകളെ എപ്പോഴും ദൎശിക്കുന്നതിന്ന എപ്പോഴ് ഞാൻ പാത്രീഭവിക്കുന്നോ ആവോ?

ഇരെക്കേയിരവും പകലും തിരിന്തിങ്കളൈത്തുമിന്നാ
ലരെക്കേയെവലക്കുഴിയരുകേയത്തുമ്പാന്നൊഴകം
പുരെക്കേയ്യെഴലും തമിയേനൈയാണ്ടരുൾപൊന്മുകലി
ക്കാരെക്കേകല്ലാനിഴൽകീഴമർന്തരുൾകാളത്തിയേ.

അ—പൊന്മുകരനദിക്കരയിൽ കല്ലാൽനിഴലിൽ സദാ എഴുന്നെള്ളിയിരിക്കും ത്രക്കാളഹസ്തിനാഥ! ഞാൻ രാപ്പകൽ ആഹാരത്തിനായി അലഞ്ഞുതിരിഞ്ഞു് അതു ലഭിച്ചതിനുശേഷം സ്ത്രീകളുടെ ദുർഗ്ഗന്ധനീരൊഴുകുന്ന അരക്കുഴിയിൽ ആസക്തിയുള്ളവനായി വലയുന്നു. അതിനാൽ എന്നെ നീതന്നെ രക്ഷിക്കണം.

നാറംകുരുതിച്ചലതാരെതോൽപുരൈനാടോറഞ്ചീ
യൂറമലക്കുഴി കാമത്തുവാരമൊളിത്തിട്ടംപുൺ
തേറംതശൈപ്പിളപ്പന്തരംഗത്തുളചിററിമ്പംവി–
ട്ടേറംപതന്തരുവായ് തിരുകാളത്തിയീശ്വരനെ

അ—ത്രക്കാളഹസ്തിയിൽ എഴുന്നെള്ളിയിരിക്കും പരമേശ! നാററം വീശുന്ന രക്തം ഓടിക്കൊണ്ടിരിക്കുന്ന വായിച്ചാലും തോലാൽ മൂടപ്പെട്ടതും, ദിവസംതോറും പഴുപ്പു് ഒലിക്കുന്ന മലക്കുഴിയും കാമദ്വാരവും ഒളിച്ചുവയ്ക്കപ്പെട്ടിരിക്കുന്ന പുണ്ണും മാംസക്കഷണപ്പിളപ്പുമായ ഗൂഢസ്ഥാനത്തിരുന്നു് അനുഭവിക്കുന്ന ക്ഷണികസുഖത്തെ വെടിഞ്ഞു് കരയെത്തത്തക്ക പദവി അടിയനു നൽകി അനുഗ്രഹിക്കണമേ!

---

## കൈലാസം

കാൻചായുംവെള്ളിമലൈക്കരശേനിൻകഴനമ്പിനേന
രാഞ്ചായുഞ്ചെന്മമൊഴിത്തിടുവായ്ക്കുരുവൂരനുക്കാ
മാൻചായച്ചെങ്കൈമഴുവലഞ്ചായവളൈന്തകൊന്റൈ
ത്തേൻചായനല്ലതിരുമേനിചായ്ത്തശിവക്കൊഴുന്തേ.

അ—ത്രക്കൈലാസത്തിൽ എഴുന്നെള്ളിയിരിക്കുന്ന നാഥ! മാർക്കണ്ഡേയമുനിക്കുവേണ്ടി തന്റെ തൃക്കൈകളിലിരിക്കുന്ന മാനും മഴുവും ചായത്തക്കവണ്ണവും കഴുത്തിൽ ധരിച്ചിരിക്കുന്ന തേനോടുകൂടിയ കൊന്നപ്പൂമാല തൂങ്ങത്തക്കവണ്ണവും, തന്റെ തിരുമെയ് ചായ്ച്ചു്, കൃതാന്തനെ ചവിട്ടിത്തള്ളിയ പരമേശ! ഭക്തവത്സലനായ നിന്തിരുവടി അടിയനു മേൽക്കാലം ജന്മമുണ്ടാകാതെ രക്ഷിച്ചുകൊള്ളണം.

**ഇല്ലന്തുറന്തു പശിവന്തപോതങ്കിരന്തുതിൻറു**
**പല്ലുകരൈയററുവെൾവായുമായൊൻറിപ്പററുമിൻറി**
**ചെല്ലുംപൊരുളുമിഴന്തു ചുകാനന്തത്തുക്കത്തിലെ**
**യല്ലുംപകലുമിരുപ്പതെന്റോകയിലായത്തനേ.**

അ—തൃക്കൈലാസപർവതത്തിൽ എഴുന്നെള്ളിയിരിക്കും പരമേശ! ഞാൻ ഗൃഹസ്ഥാശ്രമത്തെ വെടിഞ്ഞു സന്ന്യസിച്ചു്, വിശപ്പു നേരിടുന്ന കാലത്തിൽ ഭിക്ഷയെടുത്തുണ്ടു് പല്ലുകളിൽ കറ പററാതെയിരിക്കത്തക്കവണ്ണം ബീടി മുതലായതൊന്നും ഉപയോഗിക്കാത്തവനായി, യാതൊന്നിലും അഭിലാഷമില്ലാതെ, വാക്കുകളെയും അതിന്റെ അൎത്ഥങ്ങളെയും ഉപേക്ഷിച്ചു (താൻ സംസാരിക്കാതെയും മറെറാരാൾ സംസാരിക്കുന്നതു കേൾക്കാതെയും എന്നൎത്ഥം) നിത്യബ്രഹ്മാനന്ദം ഉദിക്കത്തക്ക ഉറങ്ങാത്ത ഉറക്കത്തിൽ ബ്രഹ്മധ്യാനസമാധിയിലെന്നൎത്ഥം) ഇരുന്നു്, അതിനെ അനുഭവിക്കുന്നതു ഏതുകാലത്തോ ആവോ?

**ചിന്തനൈയററുപിരിയമുംതാനററുച്ചെയ്യെയററു**
**നിന്നെന്തുമററുനിനയാമെയ്യുമററുനിർച്ചിന്തനായ്**
**ത്തനന്തനിയേയിരുന്താനന്തനിത്തിരൈരുംകുകിൻറ**
**വനന്തനിലൈൻറിരുപ്പേനത്തനേകയിലായത്തനേ.**

അ—സർവധനേശ്വര! കൈലാസാധിവാസനായ പരമേശ! കോപം, ആശ, പ്രവൃത്തി, ഓൎമ്മ, മറവി ഇവയെല്ലാം നീങ്ങി നിർവിചാരനായിത്തന്നത്താനേ; (ഏകനായി എന്നൎത്ഥം) വിജനപ്രദേശത്തിലിരുന്നു നിത്യാനന്ദത്തെത്തരുന്ന ബ്രഹ്മധ്യാനത്തിൽ ലയിച്ചിരിക്കുന്നതേതുകാലത്തോ?

**കൈയാരവേററുനിൻറങ്കനന്തിൻറുകരിത്തുണിയൈ**
**ത്തയ്യാതുടുത്തുനിൻസന്നിതിക്കേവന്തുസന്തതമു**
**മെയ്യാരനിൽപണിന്തുള്ളേയുരോമംവിതിർവിതർപ്പ**
**വയ്യാവെന്റോലമിടുവതെന്റോകയിലായത്തനേ.**

അ—തൃക്കൈലാസത്തിൽ എഴുന്നെള്ളിയിരിക്കും പരമേശ! ഭിക്ഷ ലഭിക്കുന്ന അന്നത്തെ കൈകൊണ്ടു വാങ്ങിത്തിന്നു്, കരിത്തുണി തയ്ക്കാതെ ഉടുത്തു് (കീറത്തുണി തുന്നാതെ ഉടുത്തു് എന്നൎത്ഥം) നിന്തിരുവടിയുടെ തൃക്കോവിലിൽ വന്നു്, എപ്പോഴും ഭജിച്ചു കോൾമയിർക്കൊള്ളുണ്ടാകുമാറു്, എന്റെ നാഥ! എന്നു് ആൎത്തനായുച്ചരിച്ചു്, എന്റെ അഭിലാഷത്തെ അറിയിക്കുന്നതെന്നോ? (ഏതൊരുകാലത്തോ? എന്നോ? എന്നൎത്ഥം.)

നീറാത്തമേനിയുരോമഞ്ചിലിർത്തുളനെക്കനെക്ക
ചേറായ്ക്കചിന്തുകചിന്തേയുരുകിനിൻചീരടിക്കേ
മാറാത്തിയാനമുററാനന്തമേൽക്കൊണ്ടുമാവ്വിൽകണ്ണീ
രാറായ്പെരുകക്കിടപ്പതെന്റാകയിലായത്തനേ.

അ—തൃക്കൈലാസമലയിൽ എഴുന്നെള്ളിയിരിക്കും പരമേശ! അടിയന്റെ ശരീരം തിരുഭൂതിയണിഞ്ഞു കോൾമയിർക്കൊണ്ടും മനസ്സ് സുഖാതിരസത്താൽ അലിഞ്ഞും നിന്റെഓമൽത്തിരുവടികളെ ഒരിക്കലും നീക്കമില്ലാത്തവിധത്തിൽ ധ്യാനിച്ചും, ആനന്ദതുന്ദിലനായി കണ്ണുകളിൽ നിന്നു വരുന്ന സന്തോഷാശ്രുക്കൾ മാർവിൽക്കൂടി ധാരധാരയായി ഒഴുകിയും ഞാൻ പരവശനായിക്കഴിയുന്ന കാലമേതോ? ആവോ?

ചെൽവരപ്പിൻചെന്റുസങ്കടംപേശിത്തിനന്തിനമും
പല്ലിനൈക്കാട്ടിപ്പരിതപിയാമൽപരാനന്ദത്തി
നെല്ലൈയിൽപുക്കിടവേകാന്തമായെനക്കാമിടത്തേ
യല്ലലററെന്റിരിപ്പേനത്തനേകയിലായത്തനേ.

അ—ബ്രഹ്മാനന്ദമൂർത്തിയായ ദേവ! തൃക്കൈലാസത്തിൽ എഴുന്നെള്ളിയിരിക്കും പരമേശ! ഞാൻ ധനവാന്മാരുടെ പുറകേനടന്നു പലവിധത്തിലുള്ള സങ്കടങ്ങളെപ്പറഞ്ഞും അവരുടെ പ്രിയത്തിനുവേണ്ടിച്ചിരിച്ചും കഷ്ടപ്പെടുന്നു. അപ്രകാരമുള്ള ദുഃഖത്തെ നീക്കി നിത്യാനന്ദപദവിയിൽ എത്തി ഞാൻ ഏകാന്താവസ്ഥയിൽ ആകത്തക്ക സ്ഥാനം ലഭിച്ചു ഈ ദുഃഖങ്ങളെ ഒക്കെ ഒഴിച്ചിരിക്കുന്നതെന്നോ?

ഏകാന്താവസ്ഥയെന്നതു്, ജീവാത്മ പരമാത്മയോഗാവസ്ഥയാകുന്നു. വേദാന്തികൾ ഇതിനെ അദ്വൈതമെന്നു വ്യവഹരിച്ചുവരുന്നു.

മന്തിക്കരുളൈയൊത്തേനില്ലൈനായേൾവഴക്കറിന്തു
ചിന്തിക്കുംചിന്തൈയെയാനെൻചെയ്വേനെനൈത്തി—
(തകററി
പ്പന്തിപ്പരിവിൽകുരളൈയെയേന്തിയപൂശൈയെപ്പോ
ലെന്തൈക്കുറിയവൻകാണാത്തനേകയിലായത്തനേ.

അ—ശിവാനന്ദസമ്പന്നനായ ദേവ! തൃക്കൈലാസത്തിൽഎഴുന്നെള്ളിയിരിക്കും പരമേശ! ഞാൻ കുരങ്ങുകുട്ടിയെപ്പോലെ അത്യന്തം ചപലനല്ലെങ്കിലും, പ്രാരബ്ധാധീനമായി പല ലോകവ്യവഹാരങ്ങളിൽ പ്രവേശിക്കുന്ന മനസ്സിനെ, എന്തുചെയ്യട്ടെ. ഒരു വിധത്തിലും അടക്കാൻ കഴിയുന്നില്ലെന്നു് സാരം. അതിനാൽ നിന്തിരുവടിതന്നെ എന്റെ ദോഷങ്ങളെ

നീക്കി, വാത്സല്യപൂർവം സ്വന്തം കുട്ടിയെ അണെച്ചാശ്ലേഷിക്കുന്നതുപോലെ എന്നെയണെച്ചാശ്ലേഷിച്ച്, അങ്ങേ പാദശുശ്രൂഷയ്ക്കു യോഗ്യനാക്കിചെയ്യണം.

വരുന്തേപിറന്തുമിറന്തുമയക്കുംപുലൻവഴിപോയ്—
പ്പൊരുന്തേനരകിൻപുകുകിൻറിലേൻപുകഴ്വാരിടത്തിൽ
ഇരുന്തേനിനിയർകൂട്ടംവിടേനിയലഞ്ചെഴുത്താ
മരുന്തേനരുന്തുവനിന്നരുളാൽകയിലായത്തനേ

അ—ത്രൈകൈലാസത്തിൽ എഴുന്നെള്ളിയിരിക്കും പരമശിവ! നിൻെറ അനുഗ്രഹത്തിനു പാത്രീഭൂതനായിരിക്കയാൽ ഞാൻ യാതൊന്നിലും ദുഃഖത്തെ പ്രാപിക്കയില്ല. ജന്മഹേതുവായ പഞ്ചേന്ദ്രിയങ്ങളുടെ വഴിക്കുതിരിയുകില്ല. നരകത്തെ പ്രാപിക്കയില്ല. നിന്തിരുവടിയെ സ്തുതിച്ചുഭജിക്കുന്നവരുടെ അരികിലാണു സദാ ഇരുന്നതു്, ഇനിമേൽ അവരുടെ കൂട്ടത്തെ വിട്ടുപിരിയുകയുമില്ല. കൂടാതെ പഞ്ചാക്ഷരമന്ത്രമായ ഇനിയതേൻ ആസ്വദിച്ചുകൊണ്ടുതന്നെയിരിക്കും ഇതെല്ലാം നിന്തിരുവടിയുടെ അനുഗ്രഹത്താലാകയാൽ, മേലും ആ അനുഗ്രഹം വേർപെടാതിരിക്കത്തക്കവണ്ണം കരുണചെയ്യണം എന്നു താല്പര്യം.

മധുര.

വിടപ്പെട്ടുമോവിപ്രപഞ്ചവാഴ്കൈയെവിട്ടുമനം
തിടപ്പെട്ടുമോനിന്നരുളിൻറിയേതിനമേയലൈയ
കടപ്പെട്ടുമോവൽപവ്വായിലിൽചെൻറുകണ്ണീർതതുമ്പി
പ്പടപ്പെട്ടുമോചൊക്കനാത? ചൌന്തരപാണ്ഡിയനേ

അ—ഹേ ചൊക്കനാഥ! (മധുരക്ഷേത്രവിലിൽ) പരമശിവനു പേർ സോമസുന്ദരപാണ്ഡ്യനായ്‌വന്നു രാജാസനത്തിലിരുന്ന ദേവ! നിൻെറ അനുഗ്രഹം ലഭിക്കാതെ ഈ ലോകവാഴ്ച്ചയെ കൈവിടുന്നതിനു സാധിക്കുമോ? (ലോകവാഴ്ച്ച അനിത്യമാണെന്നുകണ്ടു് തള്ളാൻ സാധിക്കുമോ എന്നൎത്ഥം) അതു സാധിച്ചാലു മനസ്സിൻെറ ചാപല്യം നീങ്ങി ദൃഢപ്പെടുമോ? ഇല്ല. അതിനാൽ, നിൻെറ അനുഗ്രഹത്തെത്തന്നെ ആഗ്രഹിച്ചുകൊണ്ടിരിക്കുന്ന ഞാൻ ദിവസംതോറും അലഞ്ഞുതിരിഞ്ഞു്, അല്പന്മാരുടെ വീടുതോറും ചെന്നു്, കരഞ്ഞുവിളിച്ചു യാചിച്ചു സങ്കടപ്പെടുമോ? ഇല്ല എന്നൎത്ഥം. അതിനാൽ ഈ ദുഃഖങ്ങളിൽ അകപ്പെട്ടു വലയാതെ എന്നെ അനുഗ്രഹിക്കണമെന്നു താല്പര്യം.

പൊതുവായ സ്തോത്രങ്ങൾ.

ഉടൈകോവണമുണ്ടുഉറങ്കപ്പുറന്തിണ്ണെയുണ്ടുണവി-
ങ്കടൈകായിലെയുണ്ടരുന്തത്തണ്ണീരുണ്ടരുന്തുണൈക്കേ

**വിടൈയേറുമീശർതിരുനാമമുണ്ടിന്തമേദിനിയിൽ**
**വടകോടുയർന്തന്നതേങ്കോടുചായ്ന്തെന്നവാൻപിറൈ–**
**(ക്കേ.**

അ—ഈ ലോകത്തിൽ, എനിക്കു ഉടുക്കുന്നതിനു കോണകം ഉണ്ടു്. ഉറങ്ങുന്നതിനു് പുറത്തളത്തിലെത്തിണ്ണയുണ്ടു്. ഭക്ഷിക്കുന്നതിനു് ഇല, കായു്, മുതലായവയുണ്ടു്. കുടിക്കുന്നതിനു പച്ചവെള്ളവും ഉണ്ടു്, പരമാനന്ദാനുഭൂതിയുണ്ടാകുന്നതിനു ഋഷഭവാഹനനായ പരമശിവന്റെ പഞ്ചാക്ഷരമന്ത്രമുണ്ടു്. അങ്ങനെയുള്ള എനിക്കു ചന്ദ്രക്കലയുടെ വടക്കുള്ള മുന ഉയൎന്നിരുന്നാലെന്തുഫലം? തെക്കുമുന താഴ്ന്നിരുന്നാലെന്തുനഷ്ടം? (ചന്ദ്രക്കലയുടെ തെക്കു മുനതാഴ്ന്നും വടക്കുമുന ഉയൎന്നും ഇരിക്കുന്നതു് ആപൽസൂചകമായി ഗണിക്കപ്പെട്ടിരിക്കുന്നു. മേൽപ്രകാരം ഉള്ള സന്ന്യാസിയെ യാതൊരാപത്തും ബാധിക്കയില്ലെന്നഭിപ്രായം.

**വീടുനമുക്കുതിരുവാലങ്കോടു വിമലർതന്ത**
**ഓടുനമുക്കുണ്ടുപററാതാപാത്തിരമോംകുചെൽവ**
**നാടുനമുക്കുണ്ടുകേട്ടതെല്ലാംതരനന്നെഞ്ചമേ**
**യീടുനമുക്കുചൊല്വേയൊരുവരുമിങ്കില്ലൈയേ.**

അ—എന്റെ വീടു് തിരുവാലങ്ങാടാകുന്നു. (ഒരു ക്ഷേത്രം ഒരിക്കലും അഴിവില്ലാത്തപാത്രം പരമശിവനാൽ നൽകപ്പെട്ട ഓടാകുന്നു. (ഭിക്ഷാപാത്രം) ധനാഢ്യമായ ഒരു നാടും എനിക്കുണ്ടു്. കൂടാതെ, ആർ എന്തുചോദിച്ചാലും അതു കൊടുക്കത്തക്ക ഉരു ഹൃദയവും എനിക്കുണ്ടു്. അതിനാൽ എനിക്കു തുല്യമാണെന്നു പറവാൻ ഈ ലോകത്തിൽ ഒരുത്തരുമില്ല.

**കയ്യൊൻറുചെയ്യവിഴിയൊൻറുനാടക്കരുത്തൊൻറണ്ണ**
**പൊയ്യൊൻറുവഞ്ചകനാപൊൻറുപേശപ്പുലാൽകമഴ**
**മെയ്യൊൻറു ചാരച്ചെവിയൊൻറുകേൾക്കവിരുനമിയാൻ**
**ചെയ്കിൻറപൂശൈയെവ്വാറുകൊൾവായ്വിനൈതീർത്ത–**
**(വനേ.**

അ—മനസ്സേ! പരമശിവന്റെ സന്നിധിയിൽ നീ അണഞ്ഞില്ല? കൂടാതെ അദ്ദേഹത്തെ, പരമാത്മമായ് ധ്യാനിച്ചു കൃതാൎത്ഥത നേടിയതുമില്ല. അതുകാരണമാണു്, ജഗന്മഹാമായവന്നു മൂടിയിരിക്കുന്നുവെന്നും തൃക്ഷങ്ങളായ കാമായുധങ്ങൾ വേദനപ്പെടുത്തുന്നുവെന്നും നീ ദുഃഖിക്കുന്നതു്. അതിനാൽ നിന്നെപ്പോലെ ഭ്രാന്തന്മാരെ ഞാൻ ഈ ലോകത്തിൽ കാണുന്നില്ല.

**നാടിക്കൊണ്ടീശരൈനാട്ടമുററായിലൈനാതരടി**
**തേടിക്കൊണ്ടാടിത്തെള്ളിന്തായിലൈചെകമായൈവന്തു**

മൂടിക്കൊണ്ടോമെൻറുങ്കാമായുതങ്കൺമുനിന്തവെൻറും
പിടിപ്പയ്യോനെഞ്ചമേയുനൈപ്പോലിലൈപിത്തർകളെ.

അ—ഭക്തന്മാരുടെ ദുഃഖങ്ങളെ തീർത്തനുഗ്രഹിക്കുന്ന പരമശിവനേ! കൈ ഒന്നു ചെയ്കയും കണ്ണു മറെറാന്നിനെ നോക്കുകയും മനസ്സു വേറൊന്നു വിചാരിക്കയും, നാവു ഇനിയുമൊന്നു പറകയും ദേഹം ഇതിലൊക്കെ നിന്ന് അന്ന്യമായ ഒന്നിനെ സ്പർശിക്കയും, കാതുകൾ വേറൊന്നിനെ കേൾക്കയും ചെയ്യുന്ന എൻെറ (ഇപ്രകാരം മനോവാക്കായങ്ങൾക്കു ഐകമുഖ്യമില്ലാത്ത എൻെറ പൂജയെ നിന്തിരുവടി പരിഗ്രഹിക്കുന്നതെങ്ങനെ?

ഇങ്ങിനെ പൂജ ഏൽക്കാതിരുന്നാലും എന്നെ രക്ഷിക്കേണ്ടവൻ നീതന്നെ എന്നഭിപ്രായം.

കണ്ണുണ്ടുകാണക്കരുത്തുണ്ടുനോക്കക്കശിന്തുരുകി
പ്പണ്ണുണ്ടുപാടച്ചെവിയുണ്ടുകേൾക്കപ്പൽപച്ചിലൈയാ
ലെണ്ണുണ്ടുചാത്തവെതിർനിൽക്കവീശനിരുക്കൈയിലേ
മണ്ണുണ്ടുപോകുതൈയോകെടുവീരിന്തമാനിടമേ.

അ—ഹേ! ലോകത്തിൽ വസിക്കുന്ന മനുഷ്യരേ! കാണാൻ കണ്ണുകളും ധ്യാനിക്കാൻ ബുദ്ധിയും പാടുന്നതിനു നാവും സ്തോത്രങ്ങളും, ഭഗവൽകഥകൾ കേൾക്കാൻ കാതുകളും ഭക്ഷിക്കാൻ പലവിധത്തിലുള്ള പത്രങ്ങളും, ഉണ്ടല്ലോ. ഇതുകളെല്ലാം ഏററുകൊണ്ടു നമ്മുടെമുമ്പിൽ പ്രത്യക്ഷപ്പെട്ടനുഗ്രഹിക്കാനായി കരുണാലയനായ പരമശിവനുമിരിക്കുന്നു. ആ സ്ഥിതിക്കു അപ്രകാരം അവനെ പൂജിക്കാതെ പണിപ്പെട്ടുകിട്ടിയ മനുഷ്യശരീരത്തെ, മണ്ണിനിരയാക്കി നിങ്ങൾ കൊടുക്കുന്നുവല്ലോ (അതെന്തുകൊണ്ടെന്നു മനസ്സിലാകുന്നില്ല എന്നു താല്പര്യം.)

ചൊല്ലിലുംചൊല്ലിൻമുടിവിലുംവേതച്ചുരുതിയില്
മല്ലിലുമാശററവാകായന്തന്നിലുമായ്ന്തുവിട്ടോ
രില്ലിലുമൻപരിടത്തിലുമീശനിരിക്കുമിട–
ക്കല്ലിലുഞ്ചെമ്പിലുമോവിരുപ്പാനെങ്കൾകണ്ണുതലേ.

അ—നെററിക്കണ്ണനായ എൻെറ ശിവപ്പെരുമാൻ കല്ലിലും ചെമ്പിലും മാത്രമാണോ ഇരിക്കുന്നതു്. അല്ല, പിന്നെയോ? വാക്കിലും, വാക്കിനു വിഷയമല്ലാത്തതിലും വേദങ്ങളിലും വെളിവിലും നിർമ്മലമായ ആകാശത്തിലും, അദ്ദേഹത്തെ മനക്കണ്ണാൽ കണ്ടറിയുന്ന ജ്ഞാനികളുടെ വീട്ടിലും ഭക്തന്മാരുടെ സമീപത്തിലും കൂടെയിരിക്കുന്നുണ്ടു്. പരമശിവൻ സർവത്ര വ്യാപിച്ചിരിക്കുന്ന ഒരു ചൈതന്ന്യമാണ് എന്നർത്ഥം.

കല്ലിലും ചെമ്പിലുമല്ല മററുള്ളിടങ്ങളിലാണ് എന്നു ഈ പദ്യത്തിനും ചിലർ അർത്ഥം പറയുന്നുണ്ട്. ആ പക്ഷത്തിൽ—"അങ്കിങ്കെഴാതപെടിയെങ്കുംപ്രകാശമായ്" ഇത്യാദി ആചാര്യവാക്യങ്ങളും മററും നിരർത്ഥകങ്ങളാകും അതുകൊണ്ടാണ് ചെമ്പിലും കല്ലിലും കൂടിയുണ്ടെന്നു പറയപ്പെട്ടിരിക്കുന്നതു്. അഥവാ, ഈ പാട്ടുപാടുന്ന ആചാര്യൻ, പരമാർത്ഥതത്ത്വത്തെ ബോധിച്ചു് പരമാത്മാവിനെ തങ്കൽതന്നെ കണ്ടറിഞ്ഞതുകൊണ്ടും ഇങ്ങിനെ അരുളിച്ചെയ്യുവെന്നുവരാം.

വിനൈപ്പോകമേയൊരുതേകം കണ്ടായ്വിനൈതാനൊ–
(ഴിന്താൽ
തിനൈപ്പോതളവുനില്ലാതുകണ്ടായ്ശിവൻപാതനി–
(നൈ
നിനൈപ്പോരൈമേവുനിനൈയാരൈനീങ്കിനെറിയിനി–
(ൻറാ
ലുനൈപ്പോലൊരുവരുണ്ടോമനമേയെനക്കുററവരേ.

അ—മനസ്സേ! പുണ്യപാപങ്ങളുടെ കലർച്ചയാണു ദേഹമെന്നുള്ളതുകൊണ്ടു്, അവ (പുണ്യപാപങ്ങൾ) ഒഴിഞ്ഞാൽ ദേഹം പിന്നെ അല്പനേരവും നിലനില്ക്കുകയില്ല. അതിനാൽ ഉള്ള കാലംകൊണ്ടു നീ ശിവനുടയ തൃപ്പാദങ്ങളെ ധ്യാനിച്ചാലും! അവൻെറ ഭക്തന്മാരെ സ്നേഹിച്ചാലും, ഭക്തന്മാരല്ലാതവരെ സ്നേഹിക്കാതിരുന്നാലും! ഞാൻ പറഞ്ഞ ഈ വഴിയിൽ നീ നിൽക്കുമെങ്കിൽ, എനിക്കു ചേന്ന സഹായികൾ നിന്നെപ്പോലെ മററാരും തന്നെയില്ല.

പട്ടൈക്കിഴിത്തുപ്പൂരുവുശിതന്നൈപ്പരിന്തെടുത്തു
മുട്ടച്ചുരുട്ടിയെൻമൊയ്കുഴലാൾകൈയിൽമുൻകൊടുത്തു
കട്ടിയിരുന്തകനമായക്കാരിതൻകാമമെല്ലാം
വിട്ടുപ്പിരിയവെൻറോവിങ്ങനേശിവൻമീണ്ടതുവേ.

അ—പരമശിവൻ തന്നെ ഇവിടെ എഴുന്നെള്ളിവന്നു്, പട്ടുവസ്ത്രത്തിനുള്ളിൽ ഒരു സൂചിവച്ചു ചുരുട്ടി, എൻെറ ഭാര്യയുടെ പക്കൽ കൊടുത്തതു് മായാശക്തികൊണ്ടുണ്ടാകുന്ന വിഷയാശകളെല്ലാം നീങ്ങിപ്പോകുന്നതിന്നാണോ? (അതിനുതന്നെയായിരിക്കണമെന്നഭിപ്രായം.)

ചൂതുററകൊങ്കൈയുമാനാർകലവിയുഞ്ചൂഴ്പ്പൊരുളും
പോതുററപൂശലുക്കെൻചെയലാഞ്ചെയ്യപ്പുണ്ണിയത്താൽ
തീതുററമന്നവൻചിന്തയിനിൻറുതെളിവതക്കോ
കാതററഊശിയുംതന്തുവിട്ടാനെൻറൻകൈതനിലേ.

അ—യാതൊരു കുററവും ആരോപിക്കപ്പെടാതെ പരമശിവൻ മാതൃനാരങ്ങ (ചൊക്കട്ടാൻകായ്) പോലെയുള്ള മുല മുതലായ അവയവങ്ങളുള്ള പെൺകളുടെ മയക്കവലയിൽനിന്നു നീങ്ങി (ഞാൻ) രക്ഷപ്പെടുന്നതിനായരിക്കമോ കാതില്ലാത്ത സൂചിയെ എൻെറ കയ്യിൽ സമൎപ്പിച്ചതു്?

വാതുററതിൺപുയരണ്ണാമലൈയർമലർപ്പതത്തൈ
പ്പോതുറെപ്പോതുംപുകലുനെഞ്ചേയിന്തപ്പൂതലത്തിൽ
തീതുററചെൽവമെൻറതേടിപ്പുതൈത്തതിരവിയമെൻ
കാതററഊശിയുംവാരാതുകാൺംകടൈവഴിക്കേ.

അ—ഹേ! മനസ്സേ! മരണകാലത്തിൽ ആ ജീവനോടുകൂടി കാതററ സൂചികൂടി വരികയില്ല; അതുകൊണ്ടു് ഈ ലോകത്തിൽ അപവാദത്തോടുകൂടിയ ധനംകൊണ്ടെന്തുഫലം? സമ്പാദിച്ചു കുഴിച്ചുവച്ചിരിക്കുന്ന ധനംകൊണ്ടെന്തുഫലം; ഒന്നുമില്ല. അതിനാൽ, തിരുവണ്ണാമലയിൽ എഴുന്നെള്ളിയിരിക്കുന്ന അരുണാചലേശ്വരൻെറ തിരുവടിത്താമരകളെ നന്മയോടുകൂടി എപ്പോഴും ദർശിച്ചു ധ്യാനിച്ചു സ്തുതിച്ചുകൊൾക.

വേതത്തിനൊപ്പൊരുൺമണ്ണാശൈമങ്കയൈവിട്ടുവിട
പ്പോതിത്തനന്മൊഴികേട്ടിലൈയോചെയ്തപുണ്ണിയത്താ
ലാതിത്തൻചന്തിരൻപോലേ വെളിച്ചമതാമ്പൊഴുതു
കാതററഊശിയുംവാരാതുകാൺംകടൈവഴിക്കേ.

അ—അവരവർ ചെയ്ത പുണ്യവിശേഷത്താൽ ജീവാത്മാവു്, ആദിത്യചന്ദ്രന്മാരെപ്പോലെയുള്ള ജ്യോതിസ്സിനെ പ്രാപിക്കുമ്പോൾ, (മരിക്കുമ്പോൾ എന്നൎത്ഥം) കാതററ സൂചിപോലും സഹായിക്കാൻ കൂടെ വരികയില്ല. അതുകൊണ്ടു് നിഷിദ്ധങ്ങളെന്നു വേദങ്ങളിൽ പറയപ്പെട്ടിരിക്കുന്ന മണ്ണാശ, പെണ്ണാശ, പൊന്നാശ ഇവയെ ഉപേക്ഷിച്ചു ശിവപദത്തെ അഭിലഷിപ്പാറം.

മനൈയാളുമക്കളുംവാഴ്വുംതനമുംതൻവാസൽമട്ടേ
യിനമാനചുററമയാനമട്ടേവഴിക്കേതുതുണൈ
നിനൈയാമലവെള്ളളവാകിനുമുമ്പുചെയ്തതവ
തനൈയാളവെൻറുംപരലോകഞ്ചിത്തിക്കഞ്ചെത്തിയമേ

അ—ഭാൎയ്യ, മക്കൾ, ജീവിതം, ധനം ഇതുകളെല്ലാം വീട്ടുവാതിൽപ്പടിക്കൽവരേയുള്ളൂ. പരിജനങ്ങൾ എല്ലാവരും ചുടുകാട്ടുവരെയുള്ളൂ. എന്നാൽ ജീവൻ പോകുന്ന പരലോകയാത്രയിൽ സഹായമായുള്ളതു്, അല്പമെങ്കിലും പൂർവജന്മത്തിൽ ചെയ്ത പുണ്യംമാത്രമാകുന്നു.. അപ്പുണ്യത്താൽ പരലോ

കപ്രാപ്തിയുണ്ടാകയും ചെയ്യും. ഇതു സത്യം. അതിനാൽ മനസ്സേ! നീ ആ പുണ്യത്തെ തേടിയാലും.

**അത്തമുംവാഴ്വുമകത്തുമട്ടേ,വിഴിയമ്പൊഴുക**
**മെത്തിയമാതരുംവീതിമട്ടേ, വിമ്മിവിമ്മിയിരു**
**കൈത്തലമേൽവൈത്തഴമൈന്തരുംചുടുകാടുമട്ടേ**
**പററിത്തൊടരുമിരുവിനൈപുണ്ണിയപാവവുമേ.**

അ—മനസ്സേ! നാം ആൎജ്ജിച്ച ദ്രവ്യവും, നാം വാണവാഴ്ച്ചയും വീടുവരെ മാത്രമേയുള്ളു. കണ്ണിൽ നീരൊഴുക്കിക്കരയുന്ന ഭാൎയ്യയും തെരുവുവരെയുള്ളു. കൈകൾ രണ്ടും തലമേൽവച്ചു തേമ്പിതേമ്പിക്കരയുന്ന കുഞ്ഞുങ്ങളും ചുടുകാടുവരെ മാത്രം ഉണ്ടായിരിക്കും. എന്നാൽ നമ്മുടെ പരലോകയാത്രയിൽ പിന്തുടൎന്നു കൂടെ വരുവാനുള്ളതു പുണ്യപാപങ്ങളായ രണ്ടു കൎമ്മഫലങ്ങളാകുന്നു.

അതിനാൽ നീ ഭാൎയ്യാപുത്രാദികളെ സഹായികളെന്നു ഗണിക്കാതെ പരമശിവനെ സദാ ധ്യാനിച്ചാലും.

**ചീയും കുരുതിച്ചെഴുനീർകഴമുഞ്ചെറിന്തെഴുന്തു**
**പായുംപുടൈവൈയൊൻറല്ലാതപോതുപകലിരവാ**
**യീയുമെറുമ്പുംപുകുകിൻറയോനിക്കിരവുപകൽ**
**മായുമനിതരൈമായാമൽവയ്ക്കമരുന്തില്ലൈയേ.**

അ—പുറമേ ഉടുക്കുന്നതായ വസ്ത്രം ഇല്ലാതിരുന്നാൽ ചളിയും ചോരയും മൂത്രവും കൊഴുപ്പും ഒലിച്ചു് രാപ്പകൽ ഈച്ചയും എറുമ്പും കടന്നുകൂടുന്ന സ്ത്രീകളുടെ വ്യഞ്ജനത്തിലാഗ്രഹിച്ചു് അതുമൂലം നശിച്ചുപോകുന്ന മനുഷ്യരെ നശിക്കാതെവയ്ക്കാൻ ഒരു മരുന്നുമില്ല. പരമശിവഭക്തിയല്ലാതെ അതിനു വേറെ മരുന്നില്ലെന്നഭിപ്രായം.

**ചീതപ്പനിക്കുണ്ടുചിക്കെനക്കൈന്തെതിനമിരന്തു**
**നീതുയ്ക്കച്ചോറുമനൈതോറുമുണ്ടുനിനൈവെഴുന്താൽ**
**വീതിക്കുണല്ലവിലൈമാതരുണ്ടിന്തമേതിനിയി-**
**ലേതുക്കുനീചലിത്തായ്മനമേയെൻറും പുൺപടവേ.**

അ—നെഞ്ചമേ, കുളുൎത്ത മഞ്ഞിനെ ഒഴിക്കുന്നതിനു നല്ല കീറത്തുണികളുണ്ടു്. ദിവസംതോറും വിശപ്പുണ്ടാകുന്നതിനെ നീക്കാൻ വീടുകൾതോറും അന്നവും ഇരിപ്പുണ്ടു്. കാമവികാരം ഉണ്ടായാൽ അതിനെ അടക്കുന്നതിനു തെരുവുകളിൽ വേശ്യപ്പെണ്ണുങ്ങളും ഇരിക്കുന്നുണ്ടു്. അതിനാൽ ഈ ലോ

കത്തിൽ നീ ദുഃഖപ്പെടുന്നതെന്തിന്? സംസാരികൾ സന്ന്യാസിവേഷം കെട്ടിനടക്കുന്നതിനെ ഈ പദ്യത്താൽ ആക്ഷേപിച്ചിരിക്കുന്നു.

ആറുണ്ടുതോപ്പുണ്ടണിവീതിയമ്പലം താനുമുണ്ടു
നീറുണ്ടുകന്തെന്നെട്ടുകോവണമുണ്ടനിത്തനിത്ത
മാറുണ്ടലാവിമയങ്ങുനെഞ്ചേമനെതോറുംചെന്റു
ചോറുണ്ടുതൂങ്കിപ്പിൻചുമ്മാവിരിക്കച്ചുകമുമുണ്ടേ.

അ—ദിവസംതോറും മാറി മാറി ഭ്രമിച്ചുകൊണ്ടിരിക്കുന്ന മനസ്സേ! നദി, തോപ്പ്, ഭംഗിയുള്ള തെരു, അമ്പലം, ഭസ്മം, കീറവസ്ത്രം, കോണകം എന്നിവയെല്ലാം സുഖാനന്ദവിശ്രമങ്ങൾക്കുപകരിക്കത്തക്കവണ്ണം ലോകത്തിലുണ്ടല്ലോ. വീടുകൾതോറും ചെന്നു ചോറുവാങ്ങിത്തിന്നു യഥേഷ്ടം നിദ്രചെയ്തിട്ടു പിന്നീടു ബ്രഹ്മധ്യാനംചെയ്തുകൊണ്ടു ചുമ്മായിരുന്നാൽ സുഖവുമുണ്ട്.

ഉടുക്കക്കൈവ ക്കകുളിർകാററുവെയ്യിലൊടുങ്കിവന്താൽ
തടുക്കപ്പഴൈയരുവേഷ്ടിയുണ്ടുചകമുഴത്തും
പടുക്കപ്പുറന്തിണ്ണൈയെങ്കംകുമുണ്ടുപശിത്തുവന്താൽ
കൊടുക്കച്ചിവനുണ്ടുനെഞ്ചേനമുക്കുകുറൈവില്ലൈയേ

അ—ഉടുക്കാനും പുതയ്ക്കാനും, കുളിർകാററും വെയിലുമേററു ദുഃഖിച്ചു വന്നാൽ, ആ ദുഃഖത്തെത്തീക്കുന്നതിനും പഴയ ഒരു വേഷ്ടി(വസ്ത്രവിശേഷം) ഉണ്ടു. കിടക്കുന്നതിനു നാട്ടുനീളെ തിണ്ണകളുണ്ട്. വിശപ്പുകൊണ്ടു തളച്ചുവരുന്നിടത്ത്, ആ വിശപ്പിനെ നീക്കുമാറു അന്നദാനം ചെയ്യാൻ പരമശിവനുമിരിക്കുന്നുണ്ട്. അതിനാൽ നമുക്കു യാതൊരു കുറവുമില്ല.

ഈ അനുഗ്രഹങ്ങളൊക്കെ പരമശിവകാരുണ്യത്താലാണെന്നറിഞ്ഞ് അദ്ദേഹത്തെ സ്തുതിച്ചാലും എന്നു സാരം.

മാടുണ്ടുകൻറുണ്ടുമക്കളുണ്ടെൻറുമകിഴ്വതെല്ലാം
കേടുണ്ടെനുംപടികേട്ടുവിട്ടോമിനിക്കേൺമനമേ
യോടുണ്ടുകന്തെയുണ്ടുള്ളെയെഴ്തൈത്തുമോതവുണ്ടു
തോടുണ്ടുകണ്ടനടിയാർനമുക്കുത്തുണൈയുമുണ്ടേ.

മാടുകളും കന്നുകളുമുണ്ട്. മക്കളുണ്ട് എന്നിങ്ങനെ സന്തോഷിക്കുന്നതെല്ലാം കേടുണ്ടാകുന്നവയാണെന്നു നാം നമ്മുടെ കാതുകളാൽ കേട്ടിരിക്കുന്നു. അതിനാൽ, മനമേ ഇനി ഞാൻ ഒന്നുപറയുന്നു അതു കേൾക്കുക; അതെന്തെന്നാൽ, യാചിക്കുന്നതിന് ഓടും ഉടുക്കുന്നതിനു കീറത്തുണിയും

ളരിക്കുന്നുണ്ട്. സ്തുതിചെയ്യുന്നതിനു പഞ്ചാക്ഷരമന്ത്രവുമുണ്ട്. പരമശിവൻെറ ഭക്തന്മാർ നമുക്കു തുണയുമുണ്ട്. അതുകൊണ്ടു നമുക്ക് യാതൊരു കുറവുമില്ലതന്നെ.

മാത്താനവത്തെയുമായാപുരിയിൻമയക്കത്തെയു
നിത്താർത്തമക്കൊരുനീട്ടെയുണ്ടോനിത്തനൻപുകൊണ്ടു
ചേത്താൽകുളിത്തുപ്പചിത്താൽപുംചിത്തുവിഴിത്തുയിൻറു
പാത്താലുലകത്തവർപോലിരിപ്പർപററററവരേ.

അ—അഞ്ചവസ്ഥകളും മായാവ്യവഹാരങ്ങളും നീങ്ങിയ മഹാത്മാക്കൾക്ക് പ്രത്യേകം ഒരു നിഷ്ഠ ആവശ്യമുണ്ടോ? ഇല്ലതന്നെ. അവർ വിയർത്താൽ കുളിച്ചും വിശന്നാൽ ഭക്ഷിച്ചും ഉറക്കംവന്നാൽ ഉറങ്ങിയും ഇരിക്കുന്ന സാധാരണജനങ്ങളെപ്പോലെയിരിക്കയുമാകുന്നു.

മഹാത്മാർ സാധാരണജനങ്ങളെപ്പോലെ കാര്യങ്ങൾ ചെയ്താലും വിഷയങ്ങളിൽ (ലോകവ്യവഹാരങ്ങളിൽ) സംബന്ധപ്പെടാതെയിരിക്കുന്നതിനാൽ അവക്കു നിഷ്ഠ പ്രത്യേകം ആവശ്യമില്ലെന്നു സാരം.

ഒൻെറൻറിരുദൈവമുണ്ടെൻറിരുവുയർചെല്വമെല്ലാ
മൻെറൻറിരുപശിത്തോരമുകമ്പാർനല്ലറമുനൽപു
നൻെറൻറിരുനടുനീങ്കാമലൈനമുക്കിട്ടപടി
യെൻെറൻറിരുമനമേയുനക്കേറ്റുപതേശമിതേ.

അ—മനമേ, ലോകാധിഭരണം നടത്തുന്ന ഒരു ശക്തിയുണ്ടെന്നും അതുതന്നെ ദൈവമെന്നും അതു നിത്യവസ്തുവാണെന്നും, വിചാരിച്ചാലും! ഉയന്ന ദ്രവ്യങ്ങളെല്ലാം (ഭൂസ്വത്തുകളും, പണങ്ങളുമെല്ലാം) അസ്ഥിരമായധനമാണെന്നും വിചാരിച്ചുകൊൾക. വിശന്നുവരുന്നവരുടെ മുഖക്കുറിനോക്കി അന്നദാനാദിധമ്മങ്ങൾ ആചരിക്കുക. ആ ധമ്മങ്ങളും നല്ലവാക്കുമാണ് നല്ലതെന്നു മനസ്സിലാക്കുക. ന്യായപഥത്തിൽനിന്നു നീങ്ങാതെ നമുക്ക് വിധിച്ചതേ ലഭിക്കു എന്നു ധൈര്യപ്പെട്ടുകൊൾക. ഇതുതന്നെ നിനക്കു ഉപദേശിക്കാനുള്ളതു്. ഈ ഉപദേശത്തെ കൈവിടാതെ നീ അംഗീകരിച്ചാചരിക്കുന്നപക്ഷം, മോക്ഷപദപ്രാപ്തിയുണ്ടാകും. സംശയമില്ല.

നാട്ടമെൻേറതിരുവരുക്കരുപാതത്തെനമ്പുപൊന്മ
ലാട്ടമെൻേറയിരുപൊല്ലാപുടലൈയുയർന്തചത്തെ
ക്കൂട്ടമെൻേറയിരുപുറത്തെവാഴ്വൈക്കടക്കവിഴ്നി
രോട്ടമെൻേറയിരുനെഞ്ചേയുനക്കുപതേശമിതേ

അ—മനസ്സേ! സദ്ഗുരുവിൻെറ തിരുവടികളെ റിശ്രസയോഗ്യമായ അനുഗ്രഹപ്രമാണമെന്നും (തിരുവരുൾക്കുറിപ്പെന്നും) നമ്മുടെ ശരീര

ത്തെ കേവലം പാവക്കൂത്തെന്നും സ്വജനങ്ങൾ മുതലായവരെ ചന്തയിൽ കൂടുന്ന (അന്യ) ആളുകളെന്നും ജീവിതത്തെ വെള്ളംനിറഞ്ഞ കുടം കമഴ്ത്തിവച്ചാൽ അതിൽകൂടിവാൻപോകുന്ന ജലമെന്നും വിശ്വസിച്ചുകൊൾക ഇതുതന്നെ നിനക്കു മഹത്തായ ഉപദേശം.

എൻചെയലാവതുയാതൊൻറുമില്ലെയിനിദൈവമേ
ഉൻചെയ്യലേയെൻറുണർപെറേറനിന്തവുനെടുത്ത
പിൻചെയ്തതീവിനൈയാതൊൻറുമില്ലെപിറപ്പതക്കു
മുൻചെയ്തതീവിനൈയോവിങ്കനെവന്തുമൂണ്ടതുവേ

അ—ഞാൻ ഈ ശരീരത്തെ എടുത്തതിൽപിന്നെ ഒരു പാപവും ചെയ്തിട്ടില്ല. എന്നിരുന്നാലും ഇപ്പോൾവന്ന് എന്നെ വിഴുങ്ങിയിരിക്കുന്ന പാപം പൂർവജന്മത്തിൽ ചെയ്തതായിരിക്കുമെന്നു ഞാൻ വിചാരിക്കുന്നു. അതിനെ നീക്കുന്നതിനു യാതൊന്നും പ്രവർത്തിക്കാൻ ഞാൻ ശക്തനല്ല. എന്തെന്നാൽ എല്ലാം നിന്നുടെ പ്രവൃത്തിതന്നെയെന്നു ഞാൻ അറിഞ്ഞിരിക്കുന്നു.

എല്ലാം നിന്തിരുവടിയുടെ പ്രവൃത്തിയാകയാൽ, എൻെറ ദുഷ്കൃതത്തെ പരിഹരിക്കുന്നതിനുള്ള ചുമതലയും അങ്ങേയ്ക്കുതന്നെയെന്നു ഭാവം.

തിരുവേടമാകിത്തെരുവിർപയൻെറനൈത്തേടിവന്തു
പരിപാകപ്പിച്ചൈ പകരുമെൻറാനൈപ്പതമ്പണിന്തേൻ
കരുവാകുമേതക്കടൽക്കരൈമേവക്കുളെമെന്നൈ
യുരുവാക്കിക്കൊള്ളവല്ലോവിങ്കനേശിവനുററതുവേ.

അ—സന്യാസിവേഷം ധരിച്ച്, തെരുവഴിയൂടെ എന്നെ അന്വേഷിച്ചുവന്ന്, ഭിക്ഷ ചോദിച്ച ഒരുവൻെറ തിരുവടികളെ ഞാൻ നമസ്കരിച്ചു. അവനോ പരമശിവൻതന്നെ. ഇങ്ങിനെ വേഷപ്പൂർണനായിവന്നതു് ജനനസമുദ്രത്തിൽ പതിക്കുമല്ലോ എന്നു ദുഃഖിച്ചിരുന്ന എന്നെ തൻെറ തൃപ്പാദങ്ങളിൽ ചേർത്തനുഗ്രഹിക്കുന്നതിനല്ലയോ?

വിട്ടേനുലകംയിരുമ്പേനിരുവിനൈവീണരുടൻ
കിട്ടേനവരുരൈകേട്ടുമിരേന്മംകെടാതനിലൈ
തൊട്ടേൻശ്ശുകതുക്കമെററുവിട്ടേൻറാല്ലെനാന്മറൈക്കു
മെട്ടേനെനുംപരമെനിടത്തേവന്തിങ്കെയ്തിയതേ

അ—മനമേ, ഞാൻ ലോകവാഴ്ച്ച വെറുത്തുകഴിഞ്ഞു. ശുഭാശുഭകർമ്മങ്ങളെച്ചെയ്തുകൊണ്ടു് അലയുന്ന പാമരന്മാരോടു സംസർഗ്ഗം ചെയ്യുകയില്ല. അവർ പറയുന്ന വാക്കുകളും കേൾക്കുകയില്ല. ഒരിക്കലും അഴിവില്ലാത്ത പര

മാത്മതത്വബോധിയായി ഭവിച്ചു. അതിനാൽ സുഖദുഃഖങ്ങളിലുള്ള ഭേദഭാവനയും ഒഴിച്ചു. ഇങ്ങനെ ഞാൻ ചെയ്തതുകൊണ്ട്, വേദങ്ങളിലും അറിയപ്പെടാത്ത പരമാത്മചൈതന്യം എന്നിൽ വന്നുചേൎന്നുകഴിഞ്ഞു.

അട്ടാങ്കയോകമുമാതാരമാറുമവത്തെയെന്നും
വിട്ടേരിപ്പോനവെളിതനിലേറിയപ്പൊൻറുകണ്ടേൻ
വട്ടാകിച്ചെമ്മകിപ്പാലൂരലുണ്ടുമകിഴ്ന്തിരിക്ക
വെട്ടാതപേരിമ്പമെന്നെവിഴുങ്കിയിരിക്കിൻറതേ.

അ—യമം, നിയമം, ആസനം, പ്രാണായാമം,പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി എന്നീ എട്ടംഗങ്ങളോടുകൂടിയ യോഗത്തെയും മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരം, അനാഹതം, വിശുദ്ധി, ആജ്ഞ എന്ന ആറാധാരങ്ങളെയും കടന്നു നടന്നു പോകുന്ന വെട്ടവെളിയിൽ ചന്ദ്രൻെറ കുളുൎന്ന അമൃതത്തെ ഉണ്ട സംതൃപ്തിയടഞ്ഞാലെന്നപോലെയുള്ള ഒരു പരമാനന്ദം എന്നെവന്നു മൂടിയെന്ന ഒരത്ഭുതത്തെ ഞാൻ കണ്ടു. എന്നാൽ അതു് ഇന്നതാണെന്നു മനസ്സിലായില്ല.

എരിയെനക്കെന്നും പുഴുവോ,വെനക്കൊന്നുമിന്തമണ്ണു
ഞരിയെനക്കെന്നുംപരുന്തോവെനക്കെന്നുതാൻപുചിക്ക
നരിയെനക്കെന്നും പുന്നായെനക്കെന്നുമിന്നാറുടലൈ
പ്പിരിയമുടൻവളൎത്തേനിതിനാലെന്നപേറെനക്കേ

അ—തീക്കനലും പുഴുവും മണ്ണും പരുന്തും നരിയും നികൃഷ്ടനായും തിന്നുന്നതിനു എനിക്കെനിക്കെന്നു പറഞ്ഞുകൊണ്ടിരിക്കുന്ന ഈ നാറുന്ന ശരീരത്തെ, ഞാൻ വളരെ പ്രിയത്തോടുകൂടി വളൎത്തി. അതുകൊണ്ടെനിക്കെന്തു ലാഭമോ? ഒന്നുമില്ലെന്നൎത്ഥം.

അണ്ണേറൻവീതിയരശിരിപ്പാകു മണിവടൈയോർ
നണ്ണോരുനാലൊമ്പതാമവരേവലുനണ്ണുമിവ്വൂർ
തുണ്ണെൻപശിക്കുമടൈപ്പള്ളിയാനചുകവുമെല്ലാ
മെണ്ണിലികാലമവമേവിട്ടുത്തനമെണ്ണരിതേ.

അ—പരമശിവൻെറ തെരുവീഥി രാജധാനിയാണു്. അദ്ദേഹത്തിനു സേനാപതികൾ മുപ്പത്താറുപേരാണു്. അദ്ദേഹത്തിൻെറ നടത്തലിൽ ഉൾപ്പെട്ടിരിക്കുന്ന ഈ ഊരു്, വിശപ്പിനുപകരിക്കുന്ന വസ്തുപുരയാകുന്നു. ഇവയെല്ലാമുപേക്ഷിച്ചു വളരെനാളായി ഞാൻ വെറുതെയിരിക്കുന്നല്ലോ. ഇതു ചിന്തിക്കപോലും അസംഗത (അയുക്ത)മായിരിക്കുന്നു.

എൻപെററതായാരുമെന്നൈപ്പിണമെൻറികഴന്തുവിട്ടാർ
പൊൻപെററമാതരുംപോവെൻറുചൊല്ലിപ്പുലമ്പിവിട്ടാർ
പൊൻപെററമെന്തരുംപിൻവലംവന്തുകടമുടൈത്താ—
രുൻപററൊഴിയവൊരുപററുമില്ലൈയുടയവനേ!

അ—എന്നെ അടിമയാക്കി സ്വീകരിച്ചിരിക്കുന്ന രക്ഷക! എൻെറ പെററമ്മ എന്നെ, "ഹാ; ശംഖം" എന്നു പറഞ്ഞുപേക്ഷിച്ചു. എൻെറ ഭാര്യയും പുറകേവന്നു പോയ്വരിക എന്നു കരഞ്ഞുകൊണ്ടു പറഞ്ഞശേഷം മടങ്ങിപ്പോയി. വാത്സല്യപൂർവം ഞാൻ രക്ഷിച്ചുവളർത്തിയ കുഞ്ഞുങ്ങളൊ പിന്നാലെ പ്രദക്ഷിണംവച്ചുവന്നു നീക്കടമുടച്ചിട്ടു മടങ്ങിപ്പോയി. അതിനാലിനി, നീയല്ലാതെ എനിക്കു് മററാരുമൊരാശ്രയമില്ല. (നീതന്നെ എന്നെ രക്ഷിക്കണം. സകലബന്ധങ്ങളും വിട്ടുകയാൽ അതിനു് ഞാൻ അധികാരിയുമാണ് എന്നൎത്ഥം.)

കറൈററപററപല്ലും കരിന്തുണിയാടൈയും കള്ളമിൻറി
പ്പൊറൈയുററനെഞ്ചവുംപൊല്ലാതവൂണുംപുറന്തിണ്ണൈയു
ന്തറൈയിൽകിടപ്പുമിറന്തുണ്ണുമോടുഞ്ചകമറിയ
ക്കറൈവററചെൽവമെൻേറകോലമാമറൈക്കൂപ്പിടുമേ.

അ—തേയ്ക്കാത്ത പല്ലും കരിന്തുണിയും, കോപം അസൂയ മുതലായവയില്ലാത്ത ശാന്തമനസ്സും മൃഷ്ടമല്ലാത്ത ഭക്ഷണവും പുറന്തിണ്ണയും തറയിൽ കിടന്നുറങ്ങുകയും ഭിക്ഷയെടുത്തു തിന്നുന്നതിനു് ചേരുന്ന ഓടും ആണ് അഴിയാത്ത സമ്പത്തെന്നു വേദങ്ങൾ മുറയിടുന്നു. (വേദത്തിൽ പറഞ്ഞിരിക്കുന്നു എന്നൎത്ഥം.)

എട്ടുത്തിശൈയുംപതിനാറുകോണമുമെങ്കുമൊൻറായ്
മുട്ടത്തതുമ്പിമുളൈത്തോങ്കുചോതിയൈമൂടരെല്ലാം
കട്ടിച്ചുരുട്ടിത്തൻകക്കത്തിൽവൈപ്പർകരുത്തിൻവൈയാർ
പട്ടപ്പകലൈയിരവെൻറുകൂറിടുംപാതകരേ.

അ—എട്ടുദിക്കുകളിലും പതിനാറുകോൺദിക്കുകളിലും എല്ലാം ഒരേ നിലയിൽ ഇരുന്നു മുളച്ചുയൎന്ന തേജഃപുഞ്ജത്തെ മൂഢന്മാരായവർ കെട്ടിച്ചുരുട്ടി കക്ഷത്തിൽ വയ്ക്കുന്നുവെന്നല്ലാതെ മനസ്സുകടത്തോടുകൂടി ധ്യാനിക്കുന്നതേയില്ല. അതിനാൽ അവർ നല്ല പകൽക്കാലത്തെ രാത്രിയെന്നു പറയുന്നതിനു് മടിക്കാത്ത മൂഢന്മാരെപ്പോലെയുള്ളവരാകുന്നു.

വായ്നാറുമൂഴൻമയിർചിക്കുനാറിടുംമൈയിടുങ്കൺ
പീനാറുമങ്കംപിണവെടിനാറുംപെരുംകുഴിവായ്

ചീനാറുംയോനിയഴനാറുമിന്തിയച്ചേറുചിന്തി
പ്പായ്നാറുരങ്കൈയരക്കോവങ്കനേമനംപററിയതേ.

അ—നാറുന്ന വായും വൃത്തികെട്ട തലമുടിയും പീളയുടെ ദുൎഗ്ഗന്ധമുള്ള കണ്ണുകളും ശവത്തിൻെറ ഗന്ധമുള്ള ദേഹവും പിഴകിയ ഗന്ധമുള്ള അഥവാ ചലത്തിൻെറ ഗന്ധമുള്ള യോനിയും ഉള്ള സ്ത്രീകളുടെ മയക്കവലയിൽ എൻെറമനസ്സ ചേൎന്നുവല്ലോ കഷ്ടം! അതിന്ന ഞാൻ എന്താ ചെയ്യേണ്ടതു്? എന്ന താല്പൎയ്യം.

ഉരൈക്കക്കെനല്ലതിരുവെഴൈത്തെന്തുണ്ടുരൈപ്പടിയേ
ചെരുക്കിത്തരിക്കത്തിരുനീരുമുണ്ടുതെരുക്കുപ്പൈയിൽ
തരിക്കക്കരിത്തുണിയാടൈയുമുണ്ടന്തച്ചാതിയിലു
മിരക്കത്തുണിന്തുകൊണ്ടേൻകുറൈവേതുമെനക്കില്ലൈയേ.

അ—മനസ്സേ! നിനക്ക ധ്യാനിക്കുന്നതിന്ന പഞ്ചാക്ഷരമന്ത്രമുണ്ടു്. വേദവിധിപ്രകാരം ദേഹത്തിന്ന പൂശുന്നതിന്ന് പരിശുദ്ധമായ ഭസ്മവുമുണ്ടു്. ധരിക്കുന്നതിന്ന വഴിനീളെ ചവറുക്കൂട്ടത്തിൽ കരിത്തുണികളും കിടപ്പുണ്ടു്. കൂടാതെ ഏതുജാതിക്കാരോടുംപോയി അന്നമിരക്കുന്നതിന്നും ഞാൻ തുനിഞ്ഞുകഴിഞ്ഞു. ഇനി എനിക്ക ഒരു കുറവുമില്ല.

ഏതപ്പട്ടായിനിമേൽപടുംപാട്ടൈയിതെൻറിന്തു
പോതപ്പട്ടായില്ലൈനല്ലോരിടഞ്ചെൻറുപുല്ലറിവാൽ
പാതൈപ്പടമാട്ടായമടമാനാർക്കലൈവിമയക്കത്തിലേ
പേതൈപ്പട്ടായ്നെഞ്ചമേയുന്നൈപ്പോലില്ലൈപിത്ത—
(രുമേ.

അ—അല്ലയോ മനസ്സേ! നീ അധികവും കുററങ്ങളുംചെയ്തു മേൽക്കാലും ഭവിക്കാനിരിക്കുന്ന ദുഃഖത്തെക്കുറിച്ചു വിചാരത്തോടുകൂടി സത്തുക്കളുടെ സമീപത്തിൽചെന്നു്, ജ്ഞാനം ലഭിച്ചതുമില്ല. അജ്ഞാനത്താൽ നീ വളരെ സങ്കടപ്പെട്ടു സ്ത്രീകളുടെ മായയിൽ അകപ്പെട്ടു. മൂഢനായിച്ചമഞ്ഞു. അതിനാൽ, നിന്നെപ്പോലെ പിച്ചുപിടിച്ചവർ ആരുമില്ല.

ചുരപ്പററുവൽവിനൈച്ചുററമുമററുത്തൊഴിൽകളററു
കരപ്പററുമങ്കൈയുർകയ്യിണക്കററുകവലൈയററു
വരപ്പററുനാതനൈവായാരവാഴ്ത്തിമനമടങ്ക—
പ്പുരപ്പററിരുപ്പതെൻേറാപരമാപരമാനന്ദമേ.

അ—എൻെറ നാഥ! പൈദാഹങ്ങളും പുണ്യപാപങ്ങളും, ജാതി, പ്ര

വൃത്തി, വഞ്ചന, സ്ത്രീകളിലെ മയക്കം, ദുഃഖം, ഇവ നീങ്ങി പരമശിവനെ സ്തുതിചെയ്തു് മനശ്ശാന്തിയോടുകൂടിയിരിക്കുന്നതല്ലയോ ശ്രേഷ്ഠമായ ആനന്ദം. ഈ നിലയിൽ എത്തുന്ന സുകൃതി ഈശ്വരതുല്യൻതന്നെയെന്നു ഭാവം.

പേയരപോററിരുന്തുപിണംപോൽകിടന്തിട്ടപിച്ചൈയെല്ലാ
നായ്പോലിരുന്തുനരിപോലുഴൻറുനന്മങ്കൈയരൈ
ത്തായ്പോൽക്കരുതിത്തമർപോലനൈവർക്കുന്താഴ്മൈ-
(ചൊല്ലി
ച്ചെയ്പോലിരിപ്പവർകണ്ടീരുണ്മൈജ്ഞാനന്തെളിന്തവരേ.

അ—അല്ലയോ ലോകരേ! പരമാത്മജ്ഞാനികൾ എങ്ങനെയിരിക്കുമെന്നുവച്ചാൽ, പിശാചുപോലെ ചുററിത്തിരിഞ്ഞു്, ശവത്തെപ്പോലിരുന്നു ഭിക്ഷാന്നം ഭക്ഷിച്ചു്, നരിപോലെ അലഞ്ഞു്, സ്ത്രീകളെ ആകമാനം അമ്മമാരെപ്പോലെ വിചാരിച്ചു്, അന്യന്മാരെയും സ്വജനങ്ങളെപ്പോലെ സ്നേഹിച്ചു്, പ്രിയമായ വാർത്തകളെപ്പറഞ്ഞുകൊണ്ടു കേവല ബാലന്മാരെങ്ങനെയോ അതുപോലെയിരിക്കും.

വിടക്കേപെരുന്തിൻവിരുന്തേകമണ്ഡലവീണനിട്ട
മുടക്കേപുഴുവന്തുറയിടമേ, നലമുററയിലാ
ച്ചുടക്കേകെരുവിതളർന്തുവിട്ടാർപെററതായുംതൊടാ
ത്തൊടുക്കേയുനൈചുമന്തേനിന്നിനേതുചുകമെനക്കേ.

അ—നികൃഷ്ടവസ്തുവും, പരന്തിനുവിരുന്തായിരിക്കുന്നതും, ബ്രഹ്മദേവനാൽ സൃഷ്ടിക്കപ്പെട്ട മടക്കയന്ത്രവും, (മുടക്കു്) പുഴുക്കളുടെ വാസസ്ഥലവും ഗുണംകെട്ട ചരക്കും മരിച്ചാൽപിന്നെ പെററമ്മപോലും തൊടുന്നതിനു അറയ്ക്കുന്നതും ആയ ദേഹമേ, ഞാൻ ഇതുവരെ നിന്നെ ചുമന്നുകൊണ്ടുനടന്നു, നിന്നെക്കൊണ്ടെനിക്കെന്തൊരു സുഖമാണു്! ഒന്നുമില്ലെന്നു സാരം.

അഴുതാർപയനെന്നനൊന്താർപയനെന്ന?വാവതില്ലൈ
തൊഴുതാൽപയനെന്നനിന്നൈയൊരുവർചുടവുരൈത്ത
പഴുതാർപയനെന്ന?നന്മൈയുംതീമൈയുംപങ്കയത്തോ
നെഴുതാപ്പടിവരുമോചലിയാതിരെന്നേഴൈനെഞ്ചേ

അ—മൂഢമായ മനസ്സേ! ബ്രഹ്മനാൽ വിധിക്കപ്പെടാത്ത നന്മതിന്മകൾ ജീവികൾക്കു ഭവിക്കുമോ? ഇല്ല. അതിനാൽ,കരഞ്ഞാലും ദുഃഖിച്ചാലും തൊഴുതാലും, സങ്കടം തോന്നും. ഒരുത്തൻ നിന്നെ അധിക്ഷേപിച്ചാലും എന്തായാലും ഒരു പ്രയോജനവുമില്ല.

എല്ലാം വിധിബലമാണെന്നു നിശ്ചയിച്ച്, മനസ്സിനെ സ്ഥിരമാക്കി വയ്ക്കണമെന്നഭിപ്രായം.

ഊരീരുമക്കോരുപതേശങ്കേളുമുടമ്പടങ്ക—
പ്പോരിരശമണൈക്കഴവേററുനീറെറപ്പുറന്തിണ്ണെയിൽ
ശാരീരനന്തലൈചുററത്തെനീങ്കിച്ചുകനകൈക്ക—
വേരീരുമക്കവർതാമേതരുവരിണൈയടിയേ

അ—ഹേ ഗ്രാമവാസികളായ ജനങ്ങളെ! നിങ്ങൾക്ക് ഒരു ഉപദേശം തരുന്നു കേട്ടുകൊൾവിൻ! അതെന്തെന്നാൽ, നിങ്ങൾ എങ്ങനെയായാലും ദേഹത്തെ കൈവിടാൻ പോകുന്നവരാകുന്നു. അതുകൊണ്ടു ശമനാചാര്യരെ കഴുവിലേററാൻ നിമിത്തമായ തിരുനീറണിഞ്ഞ്, പരിജനങ്ങളെ ഉപേക്ഷിച്ച്, പരമശിവനെ ശരണം പ്രാപിച്ചുകൊൾവിൻ. അങ്ങനെ ചെയ്യുന്നതായാൽ, അദ്ദേഹം കരുണയോടുകൂടി തന്റെ തിരുവടികൾ രണ്ടും തന്നു, ദാസനാക്കി ചെയ്യും.

ശമനാചാര്യനെ കഴുവേററിയതു സംബന്ധാചാര്യരാകുന്നു. ആ കഥ ഗ്രന്ഥവിസ്തരഭയത്താൽ ഇവിടെ ചേർക്കുന്നില്ല.

നീറെറപ്പൂനെന്തെന്നാ? നീരാടപ്പോയെന്നാനീമനമേ,
മാററിപ്പിറക്കവെകൈയറിന്തായില്ലേമാമറൈന്തു
ലേററിക്കിടുക്കമെഴുകോടിമന്തിരമെന്നകണ്ടാ
യാററിൽകിടന്തുന്തുറൈയറിയാമലലൈകിൻറതേ.

അ—മനസ്സേ! നീ തിരുനീറണിയുന്നതുകൊണ്ട്, ഒരു പ്രയോജനവുമില്ല. കൂടാതെ, തീർത്ഥമാടുന്നതിലും ഒരു ഫലവുമില്ല. എന്തെന്നാൽ ഈ ജന്മത്തെ നീക്കി ശിവസാരൂപ്യം പ്രാപിക്കുന്നതിനുള്ള മാർഗ്ഗത്തെ നീ മനസ്സിലാക്കിയില്ല. അതിനാൽ വേദങ്ങളിൽ അടക്കിയിരിക്കുന്ന ഏഴുകോടി മന്ത്രങ്ങളെ പഠിച്ചിട്ടും അവയുടെ വഴിയറിയാതെ കിടന്നു കഷ്ടപ്പെടുന്നു. ഇതു്, ഒരു ഊരിലേക്കു പോകുന്ന വഴിയിൽചെന്നു നിന്നുകൊണ്ട്, വഴി, അതോ ഇതോ എന്നു സംശയിക്കുന്നവനെപ്പോലെയായിത്തീർന്നിരിക്കുന്നു. ഇതെന്തു വിപരീതാവസ്ഥയോ?

ഓങ്കാരമായ്നിൻറവസ്തുവിലേയോരുവിത്തുവന്തു
പാങ്കായ്മുളൈത്തപയൻറിന്താർപതിനാലുലകു
നീങ്കാമനീങ്കിനിറൈയാനിറൈന്തുനിറൈയുരുവാ
യാങ്കാരമാനവർക്കെട്ടാക്കനിവന്തമന്റിടുമേ.

അ—സച്ചിദാനന്ദസ്വരൂപമായ പ്രണവരൂപത്തിൽ പരിലസിക്കുന്ന വീര്യാക്ഷരത്തിൽ പരമാനന്ദസാരം അടങ്ങിയ പരമാത്മസ്വരൂപ

മായ വിത്ത് ഉത്ഭവിക്കുന്ന എന്ന പരമാത്ഥം അറിഞ്ഞാൽ അഹങ്കാരത്തിന്റെ ആവാസസ്ഥാനമായ സംസാരി ലോകത്താൽ അറിയപ്പെടാതെ സർവവ്യാപകമായിരിക്കുന്ന ഒരു പഴം (സച്ചിദാനന്ദശിവം എന്ന പഴം) ലഭിക്കാനിടയാകും.

വിതിയാർവടൈപ്പുമരിയാരളിപ്പുംവിയൻകയ്യിലൈ
പ്പുതിയാർത്തുടൈപ്പുനമ്പാലണുകാത്തുപരാനന്തമേ
കതിയാകക്കൊണ്ടുമറ്റെല്ലാന്തുയിലിൽകനവെനനീ
മതിയാതിരുമനമേയിത്തുകാണെൻമരുന്തുനക്കേ.

അ—മനമേ, നിനക്കു ലഭിക്കേണ്ട മോക്ഷപദവി, അദ്വൈതാനന്ദം മാത്രമാണെന്നുകരുതി, മററുള്ളവയെല്ലാം സ്വപ്നത്തിൽ കണ്ട കാഴ്ച പോലെ നിസ്സാരമാക്കി ഉപേക്ഷിച്ച് ഇരുന്നാലും! അങ്ങനെയിരുന്നാൽ, ബ്രഹ്മവിഷ്ണുമഹേശ്വരന്മാരാൽ ചെയ്യപ്പെടും സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നമ്മെ സംബന്ധിക്കയില്ല. അതിനാൽ അതുതന്നെ നിനക്കു നല്ല ഔഷധം.

നായ്ക്കുണ്ടുതൊണ്ടുനമുക്കുണ്ടുപിച്ചൈനമനെവെല്ല
വായ്ക്കുണ്ടുമന്തിരപഞ്ചാക്ഷരമതിയാമൽവരും
പേയ്ക്കുണ്ടുനീറുതികൈപ്പുണ്ടുനിൻറപിറവിപ്പിണി
നോയ്ക്കുണ്ടുതേശികൻറരുണോക്കങ്കണോക്കുതക്കേ.

അ—മനമേ! നായ് കടിക്കാതെ വടി കയ്യിലുണ്ട്, (നായ്ക്കുണ്ടുതൊണ്ടു എന്നുമൂലം) നമുക്കു ഭക്ഷണത്തിന് ഭിക്ഷാന്നമുണ്ട്. കാലനെ ജയിക്കുന്നതിനു ജപിക്കാൻ പഞ്ചാക്ഷരമന്ത്രമുണ്ട്. പിശാചാദിബാധകളെ അകററിനിത്തുന്നതിനു ഭസ്മം ഉണ്ട്. ജനനമരണസങ്കടത്തെ മാററുന്നതിനു എന്റെ തമ്പുരാന്റെ (പരമശിവന്റെ) അനുഗ്രഹദർശനവും ഉണ്ട്. ഇങ്ങനെയിരിക്കെ നമുക്കെന്തൊരു കുറവാണുള്ളത്.

നേമങ്കണിട്ടൈകൾവേതങ്കളാകമനീതിനെറി—
യോമങ്കടർപ്പണസന്തിചെപമന്തിരയോകനിലൈ
നാമങ്കൾചന്ദനംവെണ്ണീറുപൂശിനലമുടനേ
ചാമങ്കടോറുമിവർചെയ്യുംപൂശൈകൾശ്ചപ്പനൈയേ.

അ—വേദം, ആഗമം, നിഷ്ഠ, സദാചാരം, ഹോമം, തർപ്പണം, സന്ധ്യാവന്ദനം, ജപം, മന്ത്രം; യോഗം, പൂജനം, നാമസംകീർത്തനം, ചന്ദനം, ഭസ്മം, ഇവയോടുകൂടെ, യാമംതോറും ഇവർചെയ്യുന്ന ശിവാരാധനം ഭാവന മാത്രമാകുന്നു. കേവലം സങ്കല്പപ്രധാനമല്ലാതെ ഫലോകതമല്ലെന്നു സാരം.

നാനെത്തനൈപ്പുത്തിശൊന്നാലുംകേട്ടിലൈനന്നെഞ്ചമേ
യേനിപ്പടിക്കെട്ടുഴലുകിൻറായിനിയേത്തുമിലാ
വാനത്തിന്മീനുക്കുവം തൂണ്ടിലിട്ടവകൈയത്തുപോൽ
പോനതൈത്തെമീളനിനൈക്കിൻറനൈയെന്നപുത്തി–
യതേ.

അ—മനമേ! ഞാൻ എത്ര ബുദ്ധിപറഞ്ഞാലും, നീ കേൾക്കുന്നില്ല. എന്തിനു നീ ഇങ്ങനെ ഉഴലുന്നു? പരന്തു റാഞ്ചിയ മീനിനു ചൂണ്ടലിട്ടതുപോലെ, കൈവിട്ടുപോയ സമ്പത്തിനെ വീണ്ടെടുക്കാൻ നീ വിചാരിക്കുന്നു ഇതെന്തൊരു ബുദ്ധി?

അഞ്ചക്കരമിനും കോടാലികൊണ്ടിന്തവൈമ്പുലനാം
വഞ്ചപ്പുലക്കട്ടൈവേരറവെട്ടിവളങ്കൾചെയ്തു
വിഞ്ചത്തിരുത്തിച്ചുതാശിവമെൻകിൻറവിത്തൈയിട്ടു
പ്പുഞ്ചക്കളൈപറിത്തേൻവളർത്തേൻചിവപോക–
ത്തൈയേ.

അ—പഞ്ചാക്ഷരമെന്ന കോടാലികൊണ്ട്, പഞ്ചേന്ദ്രിയങ്ങളാകുന്ന തടികളെ അടിയോടെവെട്ടി തറ വെടിപ്പാക്കി സദാശിവം എന്ന വിത്തുപാകി (രാഗദ്വേഷാദികളായ) കളകളെ നീക്കി, അദ്വൈതാനന്ദമെന്ന പയൽ (തൈച്ചെടി) വളർത്തുകയും ചെയ്തു. ആ ആനന്ദഫലത്തെ എനിക്കനുഭവിക്കാൻ സംഗതിവരുമോ, വരില്ലയൊ, അറിഞ്ഞുകൂടാ.

തായാരുഞ്ചുററമുംപെണ്ടിരുംകൈവിട്ടുതാഴ്ന്തിടുമാ
ണീയാരുനാനാരെനപ്പകവ്വാരനന്തനേരത്തിലേ
നോയാരുംവന്തുകുടികൊൾവരേകൊണ്ടനോയുമൊരു
പായാരുനീയുമല്ലാൽപിന്നെയേത്തുനല്ലാമുടലേ.

അ—ഹേ ശരീരമേ! അമ്മ, പരിജനങ്ങൾ, ഭാര്യ, ഇവർ കൈവെടിയുന്ന സമയത്ത് (മരണകാലത്തു) നീയാര് ഞാനാര്, എന്ന ജ്ഞാനവഴി പറഞ്ഞൊഴിയുന്നു. ആ സമയത്തു മരണവേദനയും വന്നുകൂടുന്നു. അപ്പോൾ, ആ വേദനയും ഒരു പായും നീയുമല്ലാതെ ആരും സഹായികളായില്ലതന്നെ. അതിനാൽ പരമശിവൻെറ തിരുവടികൾ സദാ സ്തുതിച്ചു സേവിച്ചാലും!

ആയുമ്പോഴ്തുമയിർക്കാൽകടോറുമരുങ്കിരുമി
തോയുമലക്കട്ടൈയാകിയകായത്തൈച്ചുട്ടുവിട്ടാൽ

**പേയുനടനമിടുങ്കടമാമെൻറുപേശുവതൈ**
**നീയുമറിന്തിലൈയോപൊരുടേടനിനൈന്തനൈയേ.**

അ—വിചാരിക്കുമ്പോൾ, രോമക്രൂപങ്ങളും നിറയെക്കൃമികളും നിറഞ്ഞ മലസ്ഥാനമായ ഈ ശരീരത്തെ ചുട്ടു ഭസ്മമാക്കിയാൽ പിന്നെ കാളിക്കൂളികളുടെ നൃത്തരംഗമാണതെന്ന് ലോകർ പറയുന്നതു്, അല്ലയോ മനസ്സേ, നീ അറിഞ്ഞിട്ടില്ലാത്തതുപോലെ തോന്നുന്നുവല്ലോ. (ഇനിയും പരമാത്മപദത്തെ നീ ആരായുന്നില്ലാത്തതുകൊണ്ടു് എന്നു താല്പര്യം.)

**പൂണുംപണിക്കല്ല,പൊന്നുക്കുത്താനല്ല പൂമിതനൈ**
**കാണുംപടിക്കല്ല മങ്കൈയക്കല്ലനൽക്കാക്ഷിക്കല്ല**
**ചേണുംകടന്തശിവനടിക്കല്ലവെൻചിന്തൈകെട്ടു**
**ച്ചാണുംവളക്കവെടിയേൻപട്ടുന്തുയർചററല്ലവേ**

അ—ഞാൻ ദുഃഖം അനുഭവിക്കുന്നതു്, അണിയുന്ന ആഭരണം, ഭൂമി, ഭാര്യ, ശിവദർശനം, ശിവപദപ്രാപ്തി ഇതുകൾക്കല്ല. പിന്നെയോ എന്റെ വയററിനെ നിറയ്ക്കുന്നതിനു മാത്രമാകുന്നു.

**വെട്ടാതചക്കരംപേശാതമന്തിരംവേറൊരുവ-**
**ക്കെട്ടാതപുഷ്പമിറൈയാതതീർത്തമിനിമുടിന്തു**
**കട്ടാതലിങ്കങ്കരുതാതനെഞ്ചങ്കരുത്തിനുള്ളേ**
**മുട്ടാതപൂശൈയന്റോകുരുനാതൻമൊഴിന്തതുവേ.**

അ—എന്റെ ഗുരുനാഥൻ ഉപദേശിച്ചിരിക്കുന്നതു് വരയ്ക്കാത്ത ചക്രവും, ജപിക്കാത്തമന്ത്രവും, പറിക്കാൻ മററാർക്കും എത്താത്ത പുഷ്പവും ആടാത്തതീർത്ഥവും (ഇറയ്ക്കപ്പെടാത്ത തീർത്ഥവും) മുടിയിട്ടു കെട്ടിവയ്ക്കാത്ത ശിവലിംഗവും, ചിന്തിക്കാത്ത മനസ്സും ചിന്തയ്ക്കു വിഷയമല്ലാത്ത പൂജയുമല്ലയോ?

എന്നാൽ, ആ പൂജചെയ്യുന്നതിനു ഞാൻ പാത്രീഭവിക്കുന്നതെന്നോ? എന്നു താല്പര്യം.

**എരുമുട്ടൈപിട കിനുതിർന്തിട്ടുംചെല്ലക്കെവരഴവാർ**
**കരുമുട്ടൈപുക്കുക്കാലകൻറീർകനത്തുക്കമെതായ്**
**പെരുമുട്ടപ്പട്ടവർപോലഴുംപേതൈയർപേച്ചുകിറീ**
**രൊരുമുട്ടുംവിട്ടുമരനാമമെനൈൻറക്കുപോതുമിനേ.**

അ–ഹേ ലോകവാസികളേ! ചാണകവറളി ഉരുട്ടുമ്പോൾ ഉതിർന്നുപോകുന്നതിനെക്കുറിച്ചു കരയുന്നവരാരുമില്ല. ജന്മത്തിൽ അകപ്പെട്ടു് അവന്റെ

തിരുവടികളിൽനിന്നു നിങ്ങൾ വേർപെട്ടുപോയിരിക്കുന്നു. വലിയ ദുഃഖത്തോടുകൂടി കുററത്തെച്ചെയ്തവരെന്നപോലെ കരയുന്ന അറിവില്ലാത്ത നിങ്ങൾ ചിലയ്ക്കുന്നു. ഏതുമാതിരി ദുഃഖത്തെയും ഒഴിക്കുന്ന പരമശിവൻെറ തിരുനാമങ്ങളെ സദാ കീർത്തിക്കുവിൻ!

മൈയാടുകണ്ണിയുമൈന്തരുംവാഴ്വുമനൈയുംചെന്തി
യൈയാനിന്മായൈയെയുരുവെളിത്തോററമകിലത്തുള്ള
മെയ്യായിരുന്തതുനാൾചെലവെട്ടവെറും
പൊയ്യായ്പ്പഴങ്കതൈയായ്ക്കനവായ്മെല്ലപ്പ്പോനതുവേ.

അ—ചെമന്ന തിരുമേനിയുള്ള നാഥ! ഭാര്യയും കുഞ്ഞുങ്ങളുംവാഴ്ച്ചയും വീടും നിന്റെ മഹാമായയുടെ ശക്തിയാലുണ്ടാകുന്ന വെറും തോററങ്ങളാകുന്നു. എന്നാൽ അവ, ലോകത്തിൽ പരമാർത്ഥങ്ങളെന്നു പറയപ്പെട്ടുന്നതനുസരിച്ചിരുന്നു്, നാൾ കഴിഞ്ഞുകഴിഞ്ഞു വരുംതോറും വെറും മിഥ്യയായി സ്വപ്നത്തിൽ കണ്ട വാഴ്ച്ചപോലെയായിത്തീന്നു.

ആയായപലകലൈയായ്‌ന്തിട്ടുംതുയവരുന്തവർപാൽ
ക്കോയാകിലുമുണ്മൈയൈത്തെരിന്തായില്ലൈപൂതല-
ത്തിൽ
വേയാർന്തതോളിയർ,കാമവികാരത്തിൻവീഴ്ന്തഴന്തി
പ്പേയായ്വിഴിക്കിൻറനൈമനമേയെന്നപിത്തുനക്കേ.

അ—മനമേ! അസംഖ്യങ്ങളായ വേദാന്തശാസ്ത്രങ്ങളെ നീ അന്വേഷിക്കയില്ല. അങ്ങനെ അന്വേഷിച്ചറിഞ്ഞവരുടെ അടുക്കൽ പോയാലും പരമാർത്ഥതത്വത്തെ മനസ്സിലാക്കിക്കൊള്ളുന്നില്ല. ലോകത്തിലെ സ്ത്രീകളുടെ മായയിൽ മുഴുകിപ്പോയിരിക്കുന്നു. അതിനാൽ പേയെപ്പോലെ നിന്നു കണ്ണുകളെ മിഴിക്കുന്നു. ഇപ്രകാരമുള്ള പൈത്യം (ഭ്രാന്തു്) നിന്നെ ബാധിക്കുന്നതിനെന്തു കാരണം?

അടിയാരുറവുമരൻപൂശൈനേശമുമൻപുമൻറി
പ്പടിമീതിൻവേറുപയനുള്ളതേപങ്കജയൻവകുത്ത
കുടിയാനചുററമുംകാരമുംവാഴ്വുകുനക്കലങ്കൾ
തടിയാലടിയുണ്ടവാറൊക്കുമെൻറിനഞ്ചോന്തിലരേ.

അ—ബ്രഹ്മസൃഷ്ടങ്ങളായ പരിജനങ്ങളും ഭാര്യയും വാഴ്ച്ചയും കുശവനാൽ നിർമ്മിക്കപ്പെട്ട മൺപാത്രങ്ങൾ തടിയാൽ അടിക്കപ്പെട്ടതുപോലെയാണു്. (തടികൊണ്ടടിക്കാൻ നിരത്തിവച്ചിരിക്കുന്നതുപോലെ ക്ഷണഭംഗുരമാണെന്നു സാരം.) അതിനാൽ ലോകത്തിൽ ഭക്തജനത്തോടുള്ള സംസ

ഗ്ഗവും ശിവപൂജയും ഭക്തിയുമല്ലാതെ വേറെ സാരമുള്ളതു വല്ലതുമുണ്ടോ? ഇല്ലതന്നെ.

**അങ്കാരപ്പെട്ടാക്കിഷംകോപക്കളഞ്ചിയമാണവത്താ**
**നീങ്കാവരൺമനൈപൊയ്യയ്ത്തക്കൂടംവിണ്ണീടിവളർ**
**തേങ്കാർചെരുമതിർകാമവിലാസമത്തേകങ്കന്തൽ**
**പാങ്കാ റനൈനെപ്പണിന്തെപ്പടിഞാനംപലിപ്പതുവേ.**

അ—അഹങ്കാരത്തിൻെറ ഭണ്ഡാരമായും, കോപപ്പണ്ടകശാലയായും പ്രാരബ്ധം ഒടുങ്ങാത്ത അരമനയായും കള്ളങ്ങൾ നിറച്ചുവച്ചിരിക്കുന്ന കൂടമായും, കാമവികാരത്തിൻെറ വിളയാട്ടുഭൂമിയായും ഇരിക്കുന്ന ഈ ദേഹം നികൃഷ്ടമാകയാൽ ഞാൻ ഈ ദേഹത്തിലിരുന്നു നിന്തിരുവടിയെ സേവിച്ച് ജ്ഞാനത്തെ ലഭിക്കുന്നതെങ്ങനെ?

**ഒഴിയാപ്പിറവിയെടുത്തേങ്കിയേങ്കിയഴൻറനെഞ്ചേ**
**വഴിയാപ്പതവിക്കവുടതന്തേടിയനാതിയനൈ**
**മഴമാൻകരത്തനൈമാൻവിടൈയാനൈമനതിലുന്നി**
**വിഴിയാൽപുനൽചിന്തിവിമ്മിയഴനന്മൈവേണ്ടുമെൻേറ.**

അ—ഒഴിയാത്ത ജന്മങ്ങളെയെടുത്തു ദുഃഖിച്ചലയുന്ന മനസ്സേ! അഴിയാത്ത പദവിയെ അടയുന്നതിന് ഒരു മരുന്നു കേട്ടോളൂ; ഞാൻ പറഞ്ഞു തരാം. അനാദിയും മാൻ, മഴ ഇതുകളെ ധരിച്ചവനുമായ മഹാവൃഷഭവാഹനനെ (കാളയെ വാഹനമാക്കിയിരിക്കുന്നവനെ-ശിവനെ) ധ്യാനിച്ച് കണ്ണുകളിൽ ആനന്ദബാഷ്പം പൊഴിഞ്ഞ് നന്മവരുത്തിത്തരണമെന്നു കരഞ്ഞപേക്ഷിച്ചാലും)

**നായ്ക്കൊരുചൂലുമതക്കോർമരുത്തുവനാട്ടിലുണ്ടോ**
**പേയ്ക്കൊരുഞാനംപിടിപെടുമോപെരുംകാഞ്ചിരങ്കാ**
**യാക്കവെരാതരുന്തുവരാരത്തുപോലുടമ്പു**
**തിക്കിരയാവതല്ലാലേതുക്കാമിതൈച്ചെപ്പുമിനേ.**

അ—ഹേ ലോകരേ! നായ്ക്ക് ഏകപ്രജമായ (ഒരു കുഞ്ഞുമാത്രമുള്ള) ഗർഭം ഉണ്ടോ? അതിനു തക്ക മരുന്നും വല്ലതുമുണ്ടോ? പിശാചിനു ജ്ഞാനം ഉണ്ടാകുമോ? കാഞ്ഞിരക്കായെ പചിക്കുന്നവരും തിന്നുന്നവരുമുണ്ടോ? അതുപോലെ ഈ ദേഹം, ഒടുവിൽ തീയിട്ടു ചുട്ടുകളയാൻ കൊള്ളാമെന്നല്ലാതെ അതുകൊണ്ടു വല്ല പ്രയോജനവുമുണ്ടോ? ഉണ്ടെങ്കിൽ അതു പറയുവിൻ! ദേഹംകൊണ്ടു പ്രയോജനമുണ്ടാവുക മേൽപ്പറഞ്ഞ സംഗതികൾ പോലെ അസംഭാവ്യമാണെന്നഭിപ്രായം.

കച്ചിൽക്കിടക്കുംകനതനത്തിൽ കറൈക്കൺകൾപട്ടേ-
യിച്ചിത്തിരിക്കിൻറവേഴൈനെഞ്ചേയിമവാൻപയന്ത
പച്ചൈപ്പശുങ്കൊടിയുണ്ണാമുലൈപങ്കർപാതത്തിലേ
തൈച്ചുക്കിടമനമേയൊരുകാലുതവിരില്ലൈയേ.

അ—റൌക്ക (അല്ലെങ്കിൽ മുലപ്പടം) ഇട്ടു കെട്ടിയിരിക്കുന്ന സ്ത്രീകളുടെ മുലകളെ നോക്കി ആശപ്പെടുന്ന മനസ്സേ! ഇടത്തുഭാഗത്തു പാർവ്വതീദേവിയെ വച്ചിരിക്കുന്ന പരമശിവൻെറ തിരുവടികളിൽ ചേൎന്നിരുന്നാൽ നിനക്ക് ഒരു ഹാനിയും സംഭവിക്കയില്ല. അങ്ങനെ ചെയ്യാതെ സ്ത്രീകളിലാശവച്ചാൽ ഹാനി സംഭവിക്കുമെന്നു താല്പൎയ്യം.

മാനാർവിഴിയെക്കടന്തേറിവന്തനൻവാഴ്കുരുവും
കോനാകിയെന്നൈക്കുടിയേററിക്കൊണ്ടനൻ കുററമില്ലൈ
പോനാലുംപേറിരുന്നാലുതർപേറിതുപൊയ്യൻറുകാ-
ണാനാലുമിന്തവുടമ്പോടിരിപ്പതരുവരുപ്പേ

അ—സ്ത്രീകളിലുള്ള മായാഭ്രമം എനിക്കു വിട്ടുനീങ്ങിക്കഴിഞ്ഞു. ഗുരുവും എൻെറ അജ്ഞാനം നീക്കി രക്ഷിച്ചു. ഒരു സംശയവുമില്ല. ഇതെല്ലാം സത്യംതന്നെ, കള്ളമല്ല. ഇതൊക്കെയാണെങ്കിലും ഈ ശരീരത്തോടു് (പലവിധത്തിലും നികൃഷ്ടമായ ഈ ശരീരത്തോടു) കൂടി ജീവിക്കുന്ന കാൎയ്യം വെറുക്കത്തക്കതുതന്നെ. (മഹാവിഷമതതന്നെയെന്നൎത്ഥം)

ചററാകിലുംതന്നൈത്താനറിയാതനൈയായ്ന്തവരൈ
യുററാകിലുമുരൈക്കപ്പോനതായുനക്കാനനിലൈ
പററായ്ക്കുരുവൈപ്പണിയായ പരത്തൈയർപാലിൽ-
ചെൻെറൻ
പെററായുടനെഞ്ചമേ,യുന്നെപ്പോലില്ലൈപിത്തനുമേ.

അ—നിനക്കു് അല്പമെങ്കിലും തന്നത്താനറിഞ്ഞുകൂടാ. അങ്ങനെ അറിഞ്ഞവരോടു സംസൎഗ്ഗം ചെയ്തു് അവരോടു് ഒന്നും ചോദിച്ചു മനസ്സിലാക്കുന്നതുമില്ല. നീ പ്രാപിക്കേണ്ടതായ പരമാൎത്ഥനിലയെ കണ്ടറിയുന്നില്ല. നിൻെറ ജ്ഞാനാചാൎയ്യനെ നമസ്കരിക്കുന്നതുമില്ല. പെണ്ണുങ്ങളോടുകൂടീട്ടു് നിനക്കു കിട്ടിയ സുഖമെന്തു്? ഒന്നുമില്ലതന്നെ. ഹാ മൂഢമനസ്സേ! പിച്ചുപിടിച്ചവരും നിന്നെപ്പോലെ ബുദ്ധികേടു പ്രവൎത്തിക്കില്ല.

ഉളിയിട്ടകല്ലൈയുമൊപ്പിട്ടചാന്തൈയുമുത്തൈയറ
പ്പുളിയിട്ടചെമ്പൈയുംപോററുകിലേനുയർപൊന്നനവേ

**പൊളിയിട്ടതാളിരണ്ടുള്ളെയിരുന്തുവതുൺമൈയെൻറു**
**വെളിയിട്ടടൈത്തുവാഴ്ത്തനിനിമേലൊൻറുംവേണ്ടീലനേ.**

അ—ഇതുവരെ ഞാൻ സ്തുതിചെയ്തുവന്ന കൽപ്രതിമയേയും ചന്ദനാദിസുഗന്ധദ്രവ്യങ്ങളേയും ശുദ്ധിചെയ്തെടുത്ത ചെമ്പുപാളത്തേയും ഇനി സ്തുതിക്കയില്ല. എന്തെന്നാൽ എൻെറ ഗുരുസ്വാമി ഉപദേശിച്ച തേജോമയമായ തിരുവടികൾ രണ്ടും അന്തഃകരണത്തിൽ പ്രതിഷ്ഠിക്കുന്നതാണു വേണ്ടതെന്ന് ഉണർവ്വുണ്ടായി അതുകളെ പ്രതിഷ്ഠിച്ചുകഴിഞ്ഞു. ഇനി എനിക്ക് ഒന്നിനും അഭിലാഷമില്ല.

ലോകവ്യവഹാരങ്ങളിൽ ഏപ്പെട്ടിരുന്ന കാലത്തു് ഞാൻ സഗുണോപാസനത്തെ അംഗീകരിച്ചിരുന്നു. ഇപ്പോൾ സദ്ഗുരൂപദേശത്താൽ ജ്ഞാനം ഉദിക്കകൊണ്ട് ഇനി ആവശ്യമില്ലെന്നർത്ഥം.

**കല്ലാലെറിയുണ്ടുംകാലാലുതൈയുണ്ടുംകാളൈകൈയിൽ**
**വില്ലാലടിയുണ്ടുമന്നാൾവിടമുണ്ടുമേലളിത്തു**
**പ്പല്ലാൽപുരമേറിയേകമ്പവാണർപതാംപുയത്തിൻ (യേ.**
**ചൊല്ലാർചെവിയനിൽകേളാതിരുന്തേൻെറാൽവിനെ—**

അ—ഒരുവൻ കല്ലുകൊണ്ടെറിഞ്ഞതിനേയും, ഒരുവൻ കാലുകൊണ്ടു ചവുട്ടിയതിനേയും മററൊരുത്തൻ വില്ലുകൊണ്ടടിച്ചതിനേയും ഭൂഷണമായിക്കരുതി, പണ്ടു പാൽക്കടലിലുണ്ടായ ഉഗ്രവിഷത്തെ കുടിച്ച് ത്രിപുരസംഹാരവും ചെയ്തരുളിയ ഏകാംബരനായ ഈശ്വരൻെറ തിരുവടിത്താമരകളിൽ നമസ്കരിക്കുമ്പോൾ സ്തുതിക്കുന്ന സ്തുതിവാക്യങ്ങൾ കാതുകളിൽ പെടാതിരിക്കുന്നതിനു കാരണം പൂർവ്വപാപപരിപാകം തന്നെയാണു്.

**ഒരുനാളുചാതിക്കുമുവകൈത്തേവർക്കുമുമ്പരുക്കു**
**ന്തിരുനാളുന്തീർത്തമുറവേറുളതോവത്തിശൈമുകനാൽ**
**വരുനാളിൽവന്തിടുമന്തക്കണ്ണാളൻവകപ്പൊഴിയ**
**കുരുനാതനാണൈകണ്ടീർപിന്നൈയേതാക്കുവലയത്തേ.**

അ—ബ്രാഹ്മണാദി ചതുർവ്വർണ്ണികൾക്കും ത്രിമൂർത്തികൾക്കും ദേവന്മാർക്കും തിരുനാളുത്സവവും തീർത്ഥമാടലും ഭേദമുണ്ടോ, ഇല്ലതന്നെ. എന്തെന്നാൽ ബ്രഹ്മാവു സൃഷ്ടിച്ചപ്പോൾ യാതൊന്നുവിധിച്ചോ അതൊക്കെയാണനുഭവം. ആ വിധിയുടെ ശക്തി കഴിഞ്ഞാൽപിന്നെ നമ്മുടെ ഗുരുനാഥൻെറ അനുഗ്രഹശാപങ്ങൾക്കു വിഷയീഭവിക്കുന്നതൊക്കെയനുഭവിക്കും. ഇതു രണ്ടുംകൂടാതെ ഈ ലോകത്തിൽ മററെന്തിരിക്കുന്നു? ഒന്നുമില്ലെന്നർത്ഥം.

പാരോനീരോതീയോവളിയോപടർവാനോ
ആരോനാനെൻറായുറുകിൻേറനറിവില്ലേൻ
പാരോനീരോതിയോവളിയോപടർവാനോ
ആരോനാനെൻറായുറുകിൻറവത്തുനീയേ

അ—മൂഢനായ ഞാൻ ഭൂമിയോ ജലമോ അഗ്നിയോ വായുവോ ആകാശമോ എന്നന്വേഷണം ചെയ്യുന്നു. അങ്ങനെ പഞ്ചഭൂതങ്ങളിൽ ഏതാണു ഞാൻ എന്നന്വേഷിക്കപ്പെടുന്നതു നീ തന്നെ. അങ്ങനെ സർവവ്യാപിയായിരിക്കുന്ന നിന്തിരുവടി അങ്ങേ അംശഭൂതനായിരിക്കുന്ന എന്നെ രക്ഷിക്കണമെന്നഭിപ്രായം.

നാപ്പിളക്കപ്പൊയ്യുരൈത്തുനന്നിതിയന്തേടി
നലമെൻറുമറിയാതനാരിയരൈക്കൂടി
പൂപ്പിളകുന്നവരുമേഴൈപുററീശൽപോല
പ്പുലുപുലനക്കലെകലനപ്പുതൽവർകളൈപ്പെറുവീർ
കാപ്പുതക്കുംവകയറിയീർകൈവിടവുമാട്ടീർ
കവട്ടത്തോൽമരത്തുളയിൽകാനൈഴത്തുകൊണ്ടീർ
ആപ്പുതനൈയശൈത്തുവിട്ടകുരങ്കുതനൈപ്പോല
വകപ്പട്ടീർകിടന്തുഴലവകപ്പെട്ടീരേ.

അ—പലവിധത്തിലുള്ള കള്ളങ്ങളും പറഞ്ഞു ദ്രവ്യസമ്പാദനംചെയ്തു സ്ത്രീകളോടു ചേൎന്ന് പുററിൽനിന്നീയാംപാററകൾ പുറപ്പെടുംപോലെ തെരുതെരെ കുട്ടികളെ ജനിപ്പിക്കുന്നുവെന്നല്ലാതെ അവരെ രക്ഷിക്കുന്നതിനു വകകാണുന്നില്ല. എന്നാൽ അവരെ ഉപേക്ഷിക്കുമോ അതുമില്ല. നിങ്ങൾ കാലിൽ തടിവിലങ്ങിട്ടതുപോലെ അകപ്പെട്ടിരിക്കുന്നു എന്നല്ല ആപ്പുപിടുങ്ങിയ കുരങ്ങനെപ്പോലെ അകപ്പെട്ടു ഒരു രക്ഷാമാൎഗ്ഗവുമില്ലാതവണ്ണം വേദനപ്പെട്ടു മരിക്കുമാറുതന്നെ അകപ്പെട്ടു.

ഇനിയെങ്കിലും സദ്ബുദ്ധി തോന്നി ഈശ്വരഭജനം ചെയ്യിൻ എന്നഭിപ്രായം.

മത്തളൈതയിരുണ്ടാനമലർമിശൈയവനുംതേടി
പ്പിത്തളൈകൊണ്ടപോതും വെളിപ്പെടാപ്പിരാനേയിംകു—
ച്ചെയിത്തളൈക്കുറവന്തചേന്തനൈവേന്തനിട്ട
കൈത്തളൈനീക്കിയെനുമൻകാട്ടുവെൺകാട്ടുളാനേ.

അ—മഹാവിഷ്ണുവും ബ്രഹ്മദേവനും അന്വേഷിച്ചു കാണാതെ വിഷമിച്ചുനിന്ന സമയത്തും വെളിപ്പെടാതിരുന്ന ഭഗവാനെ! തിരുവെൺകാട്ടിൽ

എഴുന്നരുളിയിരിക്കുംനാഥ! ചേന്തൻ (പട്ടണത്തുപ്പിള്ളയാരുടെ മന്ത്രിയും തോഴനുമായിരുന്ന മനുഷ്യൻ) രാജാവിട്ട കൈവിലങ്ങു നീക്കി അവനെ എൻെറ മുമ്പിൽ കൊണ്ടുവന്നു കാണിക്കണം.

## അമ്മയുടെ ദഹനക്രിയ നടത്തിയപ്പോൾ പാടിയ ചരണങ്ങൾ (വെണ്പാ)

ഐയ് രണ്ടുതിങ്കളാവങ്കമൊലനൊന്തുപെററു
പൈയ്യലെൻറപോതേപരിന്തെടുത്തുച്ചെയ്യവിരു–
കൈപ്പുരത്തിലേന്തിക്കനകമുലൈതന്താളെ
യെപ്പിറപ്പിൽകാണ്പേനിനി..

അ—പത്തുമാസം തൻെറ ശരീരമെല്ലാം വേദനസഹിച്ചു ചുമന്നുകൊണ്ടുനടന്നു് പത്താംമാസത്തിൽ എന്നെ പ്രസവിച്ചു. അവിടെയിരുന്നവർ ആൺകുഞ്ഞാണെന്നു പറഞ്ഞു. ഉടനെ ആശയോടുക്രൂടിയെടുത്തു രണ്ടു കൈകളേയും മുതുകിൽ ചേർത്തു താങ്ങി കനകതുല്യമായ മുലപ്പാൽ തന്നു എന്നെ രക്ഷിച്ചു വളർത്തിയ അമ്മയെ ഞാനിനി ഏതുജന്മത്തു കാണുന്നോ? ആവോ?

മുന്തിത്തവങ്കിടന്തുമുന്തുറുനാൾചുമന്തേ
യന്തിപകലാച്ചിവനൈയാതരിത്തുതൊന്തി
ചരിയച്ചുമന്തുപെററതായാർതമക്കോ
യെരിയത്തഴൻമൂട്ടുവേൻ

അ—ആദ്യം ഗർഭമുണ്ടാകുന്നതിനായി തപസ്സുചെയ്തു് ആ തപസ്സിൻെറ ശക്തിയാൽ ഗർഭമുണ്ടായതിൽപിന്നെ മുന്നൂറുദിവസം ചുമന്നുകൊണ്ടു നടന്നു വയറും താങ്ങിക്കൊണ്ടു് പരമശിവനെ ഭജിച്ചശേഷം പത്താംമാസത്തിൽ ഉഗ്രമായ പ്രസവവേദന സഹിച്ചു് എന്നെ പ്രസവിച്ച അമ്മയ്ക്കാണോ കത്തിയെരിയുമാറു ഞാനിപ്പോൾ തീ മൂട്ടുന്നതു്.

ഹാ! ഈ പ്രാരബ്ധത്തിൽ ഉൾപ്പെടാൻ എനിക്കു സംഗതിയായതെത്ര കഷ്ടം! എന്നു താല്പര്യം.

വട്ടിലിലും തൊട്ടിലിലുമാർ മേലുന്തോൾമേലു
ങ്കട്ടിലിലും വൈത്തെന്നൈക്കാതലിത്തുമുട്ട–
ച്ചിറകിലിട്ടുകാപ്പാററി ച്ചിരാട്ടുംതായ്ക്കോ
വിറകിലിട്ടുതീമൂട്ടുവേൻ.

അ—ചെറിയ കിടക്കയിലും തൊട്ടിയിലും നെഞ്ചിലും തോൾമേലും കട്ടിലിലും ഇട്ടു എന്നെ ഉറക്കി വാത്സല്യപൂർവം സൂക്ഷിച്ചു ലാളിച്ചു വളർത്തിയ അമ്മയ്ക്കാണോ ഞാൻ വിറകുവച്ചു തീമൂട്ടുന്നതു്.

എന്നെ ലാളിച്ചതിനുപകരം ഞാൻ ദഹിപ്പിക്കയാണല്ലോ എന്നഭിപ്രായം.

നൊന്തു ചുമന്തു പെററു നോവാമലേന്തിമുലൈ
തന്തുവളർത്തെടുത്ത തായാമേയന്തിപകരം
കൈയിലേവൈത്തെന്നെക്കാപ്പാററും തായ്ക്കനക്കോ
മെയ്യിലേതീമൂട്ടുവേൻ

അ—എന്നെ പത്തുമാസം ചുമന്നശേഷം വേദനസഹിച്ചു പ്രസവിച്ചു. പ്രസവിച്ചുവീണയുടനേ എന്നെ നോവാതെ സൂക്ഷിച്ചെടുത്തു മുലപ്പാൽ തന്നു വളർത്തി രാവും പകലും നിർഭേദമായി കയ്യിൽതന്നെവച്ചു രക്ഷിച്ച അമ്മയുടെ ഉടലിലാണോ ഞാൻ തീമൂട്ടുന്നതു്.

കഷ്ടം! ഉപകാരത്തിനുപകരം അപകാരമാണല്ലോ ഞാൻ ചെയ്യുന്നതു്. അതു വ്യസനകരമായിരിക്കുന്നു എന്നു ഭാവം.

അരശിയോനാനിട്ടുവേനാത്താടനക്കു
വരിശൈയിട്ടപ്പാത്തു മകിഴാമലുരുചിയുള്ള
തേനേ, അമൃതമേ, ചെൽപത്തിരവിയപ്പൂ
മാനേയെനവഴൈത്തവായ്ക്കു.

അ—രുചിയോടുകൂടിയ തേനേ, അമൃതേ, മഹാ ഐശ്വര്യമുള്ള പുരുഷമണേ! എന്നൊക്കെ എന്നെ വിളിച്ചു ധന്യവാദങ്ങൾ വർഷിച്ച എന്റെ അമ്മയുടെ വായ്ക്കു് സ്വാദേഷ്ടഭക്ഷണസാധനങ്ങൾ കൊടുത്തു ഭക്ഷിക്കുന്നതുനോക്കിയിരുന്നു സന്തോഷമടയേണ്ടതിനുപകരം അരിവാരിയിട്ടു തീയിടുന്നതിനാണോ എനിക്കു സംഗതി?

അള്ളിയിട്ടവതരിശിയോതായ്തലമേൽ
കൊള്ളതനൈവൈപ്പേനോ ക്രുശാമനമെള്ള
മുകമേന്മുകംവൈത്തു മുത്താടിയെൻററൻ
മകനേയെനവഴൈത്തവായ്ക്കു

അ—തന്റെ മുഖത്തെ എന്റെ മുഖത്തോടു മൃദുവായി ചേർത്തു ഉമ്മവെച്ചു് "എന്റെമകനേ!" എന്നു വാത്സല്യപൂർവം വിളിച്ചവായിൽ അരിനുള്ളിയിടുന്നതിനാണൊ എനിക്കുസംഗതി? അങ്ങനെയുള്ള അമ്മയുടെ തലയിൽ നിശ്ശേഷം സംശയമില്ലാതെ ഞാൻ കൊള്ളിവയ്ക്കുയോ?

## വിരുത്തം.

മുന്നേയിട്ടതീമുപ്പുരത്തിലേ
പിന്നെയിട്ടതീതെന്നിലങ്കയി–
ലന്നെയിട്ടതീഅടിവയററിലേ
യാനമിട്ടതീമൂൾകമൂൾകവേ

അ—പരമശിവനാൽ പണ്ടു കൊളുത്തപ്പെട്ട തീ മുപ്പുരങ്ങളിലാണ്. അതിൽപിന്നെ ഹനുമാനാൽ കൊളുത്തപ്പെട്ട തീയ് ലങ്കയിലാണ്. എന്റെ അമ്മ എന്നിൽ കൊളുത്തിയ തീയ് അടിവയററിലാണ്. ഇപ്പറഞ്ഞ അഗ്നികൾ മൂന്നും കത്തിയതുപോലെ ശവത്തിന്മേൽ എന്നാൽ വയ്ക്കപ്പെട്ട തീയും എരിയുമാറാകട്ടെ.

## വെൺപാ (ചരണങ്ങൾ)

വേകുതേതീയതനിൽവെന്തുപൊടിശാമ്പ–
ലാകുതേ പാപിയേ നൈയകോ മാക–
കുരുവി പറവാമൽകോതാട്ടിയെന്നെ
ക്കരുതിവളത്തെടുത്തകൈ.

അ—പക്ഷിദോഷംവരാതെ സൂക്ഷിക്കകൊണ്ട് ആകാശത്തിൽ കുരുവിമുതലായ പക്ഷികൾപോലും പറക്കാതെ അവയെ തുരത്തിയോട്ടിയെന്നെ ലാളിച്ചു സൂക്ഷിച്ചെടുത്തു താലോലിക്കുന്ന കൈകളാണല്ലോ ഇത്തീയിൽ വേകുന്നതു്. വെന്തു ചാമ്പലായിത്തീരുന്നല്ലോ, അയ്യോ! എന്റെ അമ്മയെ കൊള്ളിവച്ചു ദഹിപ്പിക്കുന്നതിന്നാണോ പാപിയായ ഞാൻ ജനിച്ചതു്?

വെന്താളോചോണകിരിവിത്തകാനിമ്പതത്തിൽ
വന്താളോവെന്നൈമറന്താളോ,ചന്തതമു
മുന്നൈയേനോക്കിയുകന്തുവരങ്കിടന്തെൻ
തന്നൈയേയീന്റെടുത്തതായ്.

അ—തിരുവണ്ണാമലയിൽ എഴുന്നെള്ളിയിരിക്കുന്ന വിശുദ്ധസ്വരൂപ! എതുകാലത്തും നിന്റെ തിരുവടികളെ ആഗ്രഹിച്ചു തപസ്സുചെയ്തിരുന്നു. എന്നെപ്പെററെടുത്ത അമ്മയായവൾ വെന്തു ഭസ്മമായോ അതോ നിന്റെ തിരുവടികളിൽ വന്നുചേൎന്നോ? മകനായ എന്നെ മറന്നോ? ഒന്നും അറിഞ്ഞുകൂടാ.

വീററിരുന്താളന്നൈ വീതിതന്നിലിരുന്താൾ
നേററിരുന്താളിൻറു വെന്തുനീറാനാൾ
പാറെറളിക്കവെല്ലീരും വാരുങ്കളേതെൻറിരങ്കാമ
ലെല്ലാംശിവമായമേയാം.

അ—ഇന്നലെ ഞാൻ നോക്കിയപ്പോൾ എൻെറ അമ്മ ഒരിടത്തു കിടന്നിരുന്നു. അല്പസമയം കഴിഞ്ഞപ്പോൾ തെരുവിൽ നില്ക്കുകയായിരുന്നു. അങ്ങനെ ഇന്നലെക്കഴിഞ്ഞു. ഇന്നിതാ വെന്തു ചാമ്പലായിത്തീന്നിരിക്കുന്നു. ഹേ! ഗ്രാമവാസികളെ! ഇന്നലെ അമ്മ കിടക്കുകയും നില്ക്കുകയുമായിരുന്നു. ഇന്നിതാ വെന്തു ചാമ്പലായി എന്നൊക്കെ ഞാൻ പരിവേദനം ചെയ്യുന്നതുകേട്ടു നിങ്ങൾ വ്യസനിക്കാതെ ഭസ്മസഞ്ചയനക്രിയയ്ക്കായി വരുവിൻ! എന്തെന്നാൽ ഇതെല്ലാം ദൈവവിധിതന്നെയാകുന്നു.

എല്ലാം ചെയ്യുന്നതു ഈശ്വരനാണെന്നുള്ളതിനു പ്രമാണമായി "ഒൻെറ നിനൈക്കിനതുവെഴിന്തിട്ടൊൻറാക" ഇത്യാദി ഔവയർ പാടിയിരിക്കുന്നു.

വിട്ടുപോയതിനുശേഷം പാടിയതു്.

മെൻറുവിഴുങ്കിവിടായ്കഴിക്കനീർതേട—
ലെൻറുവിടിയുമെനക്കെൻകോവേ
നൻറികരുതാർ പുരമൂൻറുംകട്ടഴലാൽചെററ
മരുതാവുൻസന്നിതിക്കേവന്തു.

അ—നന്മ കണികാണാൻപോലുമില്ലാത്ത ത്രിപുരന്മാരുടെ മുപ്പുരത്തേയും നെററിക്കണ്ണിലെരിച്ച "മരുതപിരാൻ" എന്ന തിരുനാമത്തോടുകൂടിയ ദേവ! നിന്തിരുവടിയുടെ ക്ഷേത്രത്തിലെത്തി ഏതെങ്കിലും ഒരു പദാൎത്ഥം വാങ്ങി ഭക്ഷിച്ചു ദാഹംതീക്കാൻ ജലം അന്വേഷിച്ചുനടക്കുന്ന വേല എനിക്കു് എന്നവസാനിക്കും?

ക്ഷുൽപിപാസാദികൾ തീൻ ജീവന്മുക്തനാകാൻ എനിക്കെന്നു സാധിക്കും? എന്നു താല്പൎയ്യം.

ചിററമ്പലമുഞ്ചിവന്ത മരുകിരുക്ക—
വെററമ്പലന്തേടിവിട്ടോമേ,നിത്തം
പിറന്തിടത്തൈത്തേട്ടതേ പേതൈമടനെഞ്ചം
കറന്തിടത്തൈ നാട്ടതേകൺ.

അ—ചിദാക്ഷരവും അതിൽ നടനഞ്ചെയ്യുന്ന പരമശിവനും സമീപത്തിരിക്കുമ്പോൾ, നമ്മൾ വെറും വെളിസ്ഥലത്തെ അന്വേഷിക്കുന്നു. മാത്ര

മല്ല, എൻെറ മൂഢമനസ്സ് ദിവസംതോറും ഞാൻ ജനിച്ച സ്ഥലത്തെ അന്വേഷിക്കുന്നു. കണ്ണുകളോ എനിക്ക പാൽകറന്ന സ്ഥലത്തെ ആഗ്രഹിക്കയും ചെയ്യുന്നു. ഇതെന്തൊരു മായമോ അറിഞ്ഞുകൂടാ.

**തോടവിഴുംപൂങ്കോതൈത്തോകൈയുനൈയിപ്പോതു**
**തേടിനവർപോയ്വിട്ടാർ തേരിയിരുനാടിനി**
**എന്നൈനന്നൈത്തൊലിടുപ്പിലുതൈപ്പേനാ—**
**നന്നൈനിനൈത്തൊലുതൈ.**

അ—വിടിൎന്ന പൂമാലയേധരിച്ചപെണ്ണേ! നീ എന്നെ കാമിക്കുന്നതായാൽ നിൻെറ ഇടുപ്പിന്മേൽ ചവിട്ടുന്നുണ്ട്. ഞാൻ നിന്നെക്കാമിക്കുന്നുവെങ്കിൽ നീയും ചവിട്ടിക്കൊള്ളു. എന്തെന്നാൽ നിന്നെത്തേടിനടന്നവർ (ഇന്ദ്രിയഗ്രാമം) ഇപ്പോഠം പോയ്ക്കഴിഞ്ഞു (നിഗ്രഹിക്കപ്പെട്ടു). അതു നീ നല്ലപോലെ ഓൎത്തിരുന്നുകൊഠംക.

**വാശൽപടികടന്തുവാരാതെപിച്ചൈക്കി—**
**ങ്കാശൈപ്പെട്ടുവതില്ലൈയണ്ണലേ—യാശൈതനൈ—**
**പ്പട്ടിരന്തകാലമെല്ലാംപോതും പരമേട്ടി**
**ചുട്ടിറന്തഞാനത്തൈച്ചൊൽ,**

അ—വലിപ്പമുടയനാഥ! വാതിൽപ്പടി കടന്നുകൊണ്ടുവന്നു തരാത്ത ഭിക്ഷയെ ഞാൻ അഭിലഷിക്കുന്നില്ല. അങ്ങനെ ആഗ്രഹിച്ചിരുന്നകാലമെല്ലാം പോയി. ഇനി പരമപുരുഷനായ നിന്തിരുവടിതന്നെ വാക്കിനു വിഷയമല്ലാത്ത ജ്ഞാനോപദേശത്തെ ചെയ്യിച്ചുതരണം.

**കണ്ടങ്കരിയാതങ്കൺമൂൻറുടൈയതാ**
**മണ്ടലത്തൈപ്പോലെവഴകിയതാം—തൊണ്ട**
**രുടലുരുകിത്തിത്തിക്കമോങ്കുപുകഴൊററി**
**ക്കടലരുകേനിൽക്കുംകരിമ്പു്.**

അ—ഐശ്വൎയ്യപരിപൂൎണ്ണമായ തിരുവോററിയൂരിൽ സമുദ്രക്കരയിൽ ഇരിക്കുന്ന ആ കരിമ്പു് കഴുത്തുകറുത്തതാണ്. മൂന്നുകണ്ണുകളുള്ളതുമാണ്. ആകാശത്തെപ്പോലെ മനോഹരവും, പരിശുദ്ധവുമാണ്. ഭക്തന്മാരുടെ ശരീരം ദഹിക്കുമാറു് (ജന്മം അറുമാറു്) ലഭിക്കപ്പെടുന്നതാണ്.

അങ്ങനെയുള്ള കരിമ്പു് എനിക്കിപ്പോഴാണുകിട്ടിയതെന്നഭിപ്രായം. നീലകണ്ഠനും ത്രിനേത്രനും ചിദാകാശസ്വരൂപനുമായ ശിവനെ ഒരു കരിമ്പായിട്ടു രൂപണംചെയ്തിരിക്കുന്നു എന്നു ധരിച്ചുകൊള്ളണം.

ഒട്ടവിഴന്തുചീപ്പായുമൊമ്പതുവായ്പ്പുണ്ണു
ക്കിടുമരുന്തെയാനറിന്തു കൊണ്ടേൻററ്റുവരുന്തു
തേവാതിതേവൻ തിരുവൊററിയൂർത്തെരുവിൽ
പോവാരടിയിൽപൊടി

അ—പഴുത്തുവീണു മലം വെളിപ്പെടുന്ന നവദ്വാരങ്ങളോടുകൂടിയ ദേഹം നീങ്ങുന്നതിനായി ഉപയോഗിക്കേണ്ട മരുന്ന് ഇപ്പോൾ എനിക്കു മനസ്സിലായി. അതെന്തെന്നാൽ വിഷാശനനായ ദേവാധിദേവൻ എഴുന്നള്ളിയിരിക്കുന്ന തിരുവോററിയൂരിലെ തെരുവിൽ സഞ്ചരിക്കുന്ന സുകൃതികളുടെ കാലടികളിൽനിന്നു പാറക്കുന്ന പൊടിയാകുന്നു.

വാപിയെല്ലാംതീർത്തമണലെല്ലാംവെണ്ണീറു
കാവനങ്കളെല്ലാംകണനാതർ, പൂവുലകി
ലീതുശിവലോകമെൻെറൻേറമെയ്ത്തവത്തോ
രോതുംതിരുവൊററിയൂർ

അ—"ഭൂമിയിൽ ശിവലോകം ഇതുതന്നെ" എന്നു മഹാന്മാരാൽ നിരന്തരമായി പറയപ്പെട്ടിരിക്കുന്ന തിരുവോററിയൂരിലുള്ള ജലാശയങ്ങളെല്ലാം പുണ്യതീർത്ഥങ്ങളും മണലെല്ലാം വിഭൂതിയും (ഭസ്മവും) വൃക്ഷങ്ങളെല്ലാം ശിവപാർഷദന്മാരുമാകുന്നു.

അപ്രകാരമുള്ള പുണ്യസ്ഥലത്തെ ഇപ്പോൾ ഞാൻ പ്രാപിച്ചിരിക്കുന്നു എന്നർത്ഥം.

നച്ചരവംപൂണ്ടാനൈനെൻറായ്ത്തൊഴുവതുവു
മിച്ചെയിലേതാനങ്കിരുപ്പതുവും പിച്ചൈതനൈ
വാങ്കുവതുമുൺപതുവും, വന്തുതിരുവായിലിലേ
തൂങ്കുവതുംതാനേസുകം.

അ—വിഷപ്പാമ്പുകളെ ആഭരണമാക്കിയിരിക്കുന്ന ദൈവത്തെ വിധിപ്രകാരം പൂജിച്ചതും അദ്ദേഹത്തിൽ മനസ്സലയിച്ചു വിഷയങ്ങളിൽനിന്നു നിവൎത്തിച്ചിരിക്കുന്നതും ഭിക്ഷയെടുത്തു വിശപ്പടക്കുന്നതും പിന്നീടുപോയി ആ കോവിൽവാതിൽ പടിയിൽ കിടന്നുറങ്ങുന്നതു തന്നെ പരമസുഖം.

ലോകരെ! ഈ സുഖത്തെ നിങ്ങളും ആഗ്രഹിക്കുവിൻ എന്നഭിപ്രായം.

ഇരുക്കുമിടന്തേടിയെൻ പശിക്കേയെന്ന
മുരുക്കമുടൻകൊണ്ടുവന്താലുൺപേൻ പെരുക്ക

വഴൈത്താലും, പോകേനരനേയെൻേറക
മിളൈത്താലുംപോകേനിനി

അ—ദൈവമേ! ഞാൻ ഇരിക്കുന്നിടം അന്വേഷിച്ചുവന്ന എന്റെ വിശപ്പിനെ സന്തോഷപൂർവം വല്ലവരും ഭക്ഷണസാധനങ്ങൾ കൊണ്ടുവന്നാൽ ഭക്ഷിക്കും. അല്ലാതെ ഉണ്ണുന്നതിന് അവരിരിക്കുന്നസ്ഥലത്തേക്കു ചെല്ലണമെന്ന് എന്തുമാത്രം ഉപചാരത്തോടുകൂടി വിളിച്ചാലും ഞാൻ പോകയില്ല. അതുമൂലം ശാപ്പാടുകിട്ടാതെ എന്റെ ദേഹം നശിച്ചുപോയാലും ഞാൻ പോകയില്ല.

സർവ്വം ഈശ്വരാർപ്പണമാക്കിയിരിക്കുന്ന അവധൂതാവസ്ഥയാണിതു്.

വിട്ടുവിട്ടപ്പോകുതുയിർവിടവുടനേയുടലൈ
ച്ചുട്ടുവിടപ്പോകിൻറാർ,ചുററത്താർ,പട്ടതുപ-
ട്ടെന്നേരവുഞ്ചിവനൈയേററുങ്കൾപോററുങ്കൾ
ചൊന്നേനതുവേചുകം.

അ—ഈ ശരീരത്തെ ജീവാത്മാവു് ഉപേക്ഷിക്കാൻപോകുന്നു. അങ്ങനെ ഉപേക്ഷിച്ചാൽ ഉടനെ ആ ശരീരത്തെ ബന്ധുജനങ്ങൾകൂടി ചുട്ടു ചാമ്പലാക്കാൻ തുടങ്ങും. ഇങ്ങിനെ ഒരു പ്രയോജനവുമില്ലാതെ ജനിച്ചുമരിച്ചതുകൊണ്ടെന്തുഫലം? അതിനാൽ, ലോകരേ, നിങ്ങൾ എത്ര കഷ്ടപ്പാടുകൾ സഹിക്കേണ്ടിവന്നാലും, പരമശിവനെ അദ്ദേഹത്തിന്റെ മാഹാത്മ്യങ്ങളെ വർണ്ണിച്ചു സ്തുതിചെയ്യുവിൻ! അങ്ങനെ ചെയ്യുന്നതുതന്നെ പരമാനന്ദഫലത്തെത്തരുന്നതു് എന്നു് ഞാൻ പറഞ്ഞിരിക്കുന്നു.

ആവിയൊടുകായമഴിന്താലുംമേദിനിയിൽ
പാവിയെൻറനാമംപടൈയാരേ—മേവിയചീർ
വിത്താരമുംകടമ്പും വേണ്ടാമടനെഞ്ചേ
ചെത്താരൈപ്പോലെതിരി

അ—ഭ്രാന്തമനസ്സേ! ലോകത്തിൽ ജീവനും ശരീരവും തമ്മിൽ വേർപെട്ടാലും പാപിയെന്ന പേർമാത്രം സമ്പാദിക്കരുതു്. എന്നുതന്നെയല്ല, വലിയ പദവിയോടുകൂടിയ പേരും പെരുപ്പവും ഒന്നും ആവശ്യമില്ലതാനും. പിന്നെയെങ്ങനെയാണിരിക്കേണ്ടതെന്നുവച്ചാൽ ചത്തശവം എന്നപോലെ ചുററിനടന്നുകൊൾക. രാഗദ്വേഷാദികളും കർമ്മങ്ങളും ഒന്നും കൂടാതെ താമരയിലയിലെ വെള്ളംപോലെ, ലോകവ്യവഹാരങ്ങളാൽ താൻ സംബന്ധിക്കാതെ അതിൽ ഇടപ്പെട്ടു നടന്നുകൊള്ളണമെന്നഭിപ്രായം.

ആത്തുരരികിരിവർപ്പുത്തിരുനാളെൻ
ൻമൂത്രർകടോറുമുഴല്വിർ—നേരേ

യുളക്കറിപ്പൈന്നാടാവൂമർകാണീവിർ
വിളക്കിരിക്കത്തീതേട്ടവിർ.

അ—പരമാത്ഥത്തിൽ മനസ്സിലുള്ള ഉന്നത്തെക്കണ്ടുപിടിക്കാത്ത ഉടമകളെ തിരുവാരൂരിൽ എഴുന്നെള്ളിയിരിക്കുന്ന പരമശിവൻ, ഇവിടെയും ഉണ്ടായിരുന്നിട്ടും, ഇവിടെ അവനുണ്ടെന്നുള്ളതറിയാതെ ഉത്സവം പൂജ മുതലായതു നടക്കുന്നതു തിരുവാരൂരാണല്ലൊ എന്നുവച്ച്, അവിടെയും, അതുപോലെ ശിവൻകോവിലുകളുള്ള മററു സ്ഥലങ്ങളിലും, നിങ്ങൾ ചുററിത്തിരിയുന്നു. വിളക്കുംകൊളുത്തിവച്ചുകൊണ്ടു തീയ്യുനടക്കുന്നവരെപ്പോലെയാണു നിങ്ങളെന്നല്ലാതെ ഞാനെന്താണു പറയേണ്ടതു്?

എത്തനൈയൂരെത്തനൈവീടെത്തനൈതായ-
പെററവർകൾ
എത്തനൈപേരിട്ടിഴൈക്കവേനെൻേറ—നിത്ത
മെനക്കൂക്കൈയാററാത്തേകമ്പാകമ്പാ
വുനക്കുത്തിരുവിളൈയാട്ടോ?

അ—ഞാൻ പൂർവകാലങ്ങളിൽ എത്ര ഊരിൽ ജന്മമെടുത്തോ? എത്ര വീട്ടിൽ അധിവസിച്ചോ? എത്ര അമ്മമാർഎന്നെ പ്രസവിച്ചോ? ആ അമ്മമാരെല്ലാം എന്നെ എത്രഎത്രപേർ ചൊല്ലിവിളിച്ചോ? ആ വിളിക്കൊക്കെ ഞാൻ എന്ത്, എന്ത്, എന്നു് എത്രവിളികേട്ടോ? ഇതിനൊന്നും കണക്കില്ല. അത്ര അസംഖ്യമാണെന്നഭിപ്രായം. അതിനാൽ കാഞ്ചീപുരത്തിൽ എഴുന്നെള്ളിയിരിക്കുന്ന ഏകാംബരധരനായ ഈശ്വര! ആ ജനങ്ങളാൽ എനിക്കുണ്ടായ ക്ഷീണത്തെ മാററാതെയിരിക്കയാണോ? ഇതു നിന്തിരുവടിക്കു ഒരു ലീലയോ? എനിക്കു ഒന്നും അറിയാവതല്ല.

ജന്മങ്ങളുടെ ക്ഷീണം മാററണമെന്നു പറഞ്ഞതു് ജന്മമരുക്കണമെന്ന അത്ഥത്തിലാകുന്നു.

മണ്ണൂംതണലാറവാനുംപുകയാറ
വെണ്ണരിയതായുമിളൈപ്പാറപ്പണ്ണുമയൻ
കൈയാറവുമടിയേൻകാലാറവുംകൺപാ
റയ്യാതിരുവൈയിറാ-

അ—സ്വാമി, തിരുവൈയാറെന്ന ക്ഷേത്രത്തിൽ അടിയരുളിയിരിക്കുന്ന ദേവ, പൃഥിവിയായ ഭൂതത്തിനു് ചൂട്ടു അടങ്ങുമാറും ആകാശമാകുന്ന ഭൂതത്തിനു പുകയടങ്ങുമാറും ജന്മങ്ങൾതോറും എന്നെ പ്രസവിച്ച അമ്മമാൎക്കു് ക്ഷീണം മാറുമാറു് സൃഷ്ടിചെയ്യുന്ന ബ്രഹ്മാവിൻെറ കൈ ആറത്ത

ക്കവണ്ണവും ദാസനായ അടിയൻെറ കാലുകൾ ആറത്തക്കവണ്ണവും കടാക്ഷിക്കമാറാകണം. ജന്മം അറുക്കണം എന്നഭിപ്രായം.

## പിൻമുടകുവെൺപാ.

ഇപ്പിറപ്പൈനമ്പിയിരിപ്പയ്യോനെഞ്ചമേ
വൈപ്പിരുക്കവായിർമനൈയിരുക്കച്ചൊപ്പനംപോൽ
വിക്കിപ്പറിട്ടുക്കൺമെത്തപ്പഞ്ചിട്ടപ്പെ
കക്കിച്ചെത്തുക്കൊട്ടുക്കണ്ടു

അ—ഹേ! മൂഢമനസ്സേ! ധാരാളം ധനവും, വാതിലോടുകൂടിയ വീടും മററു ഭാര്യാപുത്രാദികളുമെല്ലാം ഒരുത്തനു് ഉണ്ടായിരുന്നാലും, അവൻ ഉറക്കത്തിൽ കണ്ട കിനാവുപോലെ ശ്വാസംതടഞ്ഞു് പല്ലുകോർത്തു് കണ്ണുകൾ തുറിച്ചുന്തിയടഞ്ഞു് വായിൽക്കൂടി നരയും പതയും പുറപ്പെട്ടു മരിക്കുന്നതും അപ്പോൾ പലവിധ വാദ്യഘോഷത്തോടുകൂടെ ആ ശവത്തെ ചുടുകാട്ടിലേക്കു കൊണ്ടുപോകുന്നതും കണ്ടിട്ടും ഈ മനുഷ്യജന്മത്തെ ശാശ്വതമായിക്കരുതിയിരിക്കയാണോ? ജ്ഞാനികൾ അങ്ങനെ കരുതുകയില്ലതന്നെ.

മനമേ! നീ ഈ ലോകവാഴ്ച്ചയെ ഒരു നിമിഷനേരത്തേക്കും വിശ്വസിക്കരുതെന്നഭിപ്രായം.

മേലുമിരുക്കവിരുമ്പിനൈയേവെൾവിടൈയോൻ
ശീലമറിന്തില്ലൈയേചിന്തൈയേ—കാൽകൈക്കു
കൊട്ടൈയിട്ടുമെത്തൈയിട്ടുക്കത്തിമൊത്തപ്പട്ടവുടൽ
കട്ടൈയിട്ടുചുട്ടുവിടക്കണ്ടു

അ—കാൽ കൈകൾക്കുപോലും പ്രത്യേകം മെത്തയുണ്ടാക്കി അതിന്മേൽ അവയെ വയ്ക്കുയും സുഖത്തിനായി കാലംതോറും പിഴിച്ചിൽ കഴിക്കയും ചെയ്യപ്പെട്ട ഈ ശരീരത്തെ ജീവൻപോയ ഉടനെ ബന്ധുജനങ്ങൾ ചിതയുണ്ടാക്കി തീവച്ചു ചുടുന്നതു കണ്ടറിഞ്ഞിരുന്നിട്ടും ഇനിയും ലോകവാഴ്ച്ചയെ ആഗ്രഹിക്കയല്ലാതെ വെള്ളെരുതിന്മേ വാഹനമാക്കിയിരിക്കുന്ന പരമശിവൻെറ കാരുണ്യത്തെ അറിഞ്ഞ് അവനെ ചേരുന്നില്ല.

ഇനിയെങ്കിലും ഈ ലോകവാഴ്ച്ചയെ വിട്ടു് പരമശിവൻെറ കാരുണ്യത്തിനു പാത്രീഭവിച്ചാലും എന്നത്ഥം.

ഒമ്പതുവായ്ത്തോർപൈക്കൊരുനാളൈപ്പോലവേ
യൻപുവൈത്തുനെഞ്ചേയലൈന്തായേ—വൻകഴുകൾ
തത്തിത്തത്തിച്ചട്ടൈതട്ടിക്കൂട്ടിപ്പുട്ടു
ക്കത്തിക്കുത്തിത്തിന്നക്കണ്ടു

**അ**—മനമേ! ഒൻപതു തുളയുള്ള തോൽപ്പൈ (സഞ്ചി) യായ ഈ ശരീരത്തെ വലിയ കഴുകുപക്ഷികൾ തമ്മിൽ ശണ്ഠയിട്ടു കൊത്തിക്കൊത്തി പ്പിച്ചിത്തിന്നുന്നതു കണ്ടിട്ടും അതിൽ വാത്സല്യത്തോടെ അതിനെ രക്ഷിക്കാനായി ഒരു നായേപ്പോലെ അലഞ്ഞുതിരിഞ്ഞുവല്ലോ. ഇതിനാണോ ഈ ലോകത്തിൽ ജനിച്ചതു്?

കഴുകുപക്ഷിയെ പറകകൊണ്ടു് നായ് നരി മുതലായവയും ശരീരത്തെ ഭക്ഷിക്കുന്നവയെന്നു സംഗ്രഹിച്ചിരിക്കുന്നു.

**ഇനമ്പിറക്കവിരൈവൈയോനെഞ്ചമേ**
**മന്നരിവരെൻറിരുന്തുവാഴ്ന്തവരൈ മുന്ന**
**മെരിന്തകട്ടൈമീതുലിനൈക്കോവണത്തൈ**
**യുന്തുരുട്ടിപ്പോട്ടതുകണ്ടു**

**അ**—മനമേ! ഇദ്ദേഹം രാജാവുതന്നെ എന്നു കണ്ടോർ പറയത്തക്ക സമ്പൽപ്രൌഢിയോടുകൂടി വാണിരുന്ന മനുഷ്യനെപ്പോലും നീയ് മുൻകൂട്ടിത്തന്നെ കത്തിയെരിഞ്ഞുകൊണ്ടിരിക്കുന്ന ചിതയുടെ മുകളിൽ ഉടുത്തിരുന്ന കോണകത്തെപ്പോലും അഴിച്ചെടുത്തുകൊണ്ടു ഉരുട്ടിക്കേററി ചുട്ടു ചാമ്പലാകുന്നതു കണ്ടിട്ടും ഇനിയും ഈ ലോകത്തിൽ ജന്മമെടുക്കുന്നതു നീ സമ്മതിക്കയോ?

മനമേ! രാജാക്കന്മാർപോലും ഒടുവിൽ മരിച്ചുപോകുന്നതും അവരെ ചുട്ടു ചാമ്പലാക്കുന്നതും നാം കാണുന്നുണ്ടല്ലോ. അതിനാൽ മനുഷ്യത്വം നിത്യമല്ലെന്നു മനസ്സിലാക്കി ശിവധ്യാനംചെയ്തു ജന്മമവസാനിപ്പിക്കുന്നതിനു ശ്രമിച്ചാലും എന്നൎത്ഥം.

**മുതൽച്ചങ്കമത്തുട്ടമൊയ്കുഴലാർതമ്മൈ**
**നടുച്ചങ്കനൽവിലംകുപൂട്ടുംകടൈച്ചങ്ക**
**മാമ്പോതതൂപൂതുമമ്മട്ടോഇമ്മട്ടോ**
**നാംപൂമിവാഴ ന്തനലം**

**അ**—നാം ഭൂമിയിൽ ജനിച്ചുവീണയുടനേ ആദ്യം ഒരു ശംഖ് പാൽ കുടിപ്പിക്കുന്നു (ആദ്യമായി മുലപ്പാലൂട്ടുമ്പോൾ ശംഖ വിളിക്കുക പതിവുണ്ടു്) നടുവിൽ ഒരു ശംഖ് ഭാൎയ്യഎന്ന വിലങ്ങുകാലിൽ പൂട്ടുന്നു (വിവാഹത്തിങ്കൽ ശംഖ് വിളി ചില ജാതിക്കാരുടെയിടയിൽ നടപ്പുണ്ടു്) ഒടുവിൽ ഒരു ശംഖു ശവദാഹം ആരംഭിപ്പിക്കുന്നു. (മരിക്കുമ്പോൾ അഥവാ ശവം ചുടുവാൻ തുടങ്ങുമ്പോൾ ശംഖ് വിളിക്കുക ചില ജാതിക്കാരുടെയിടയിൽ നടപ്പുണ്ടു്) അതിനാൽ നാം ഭൂമിയിൽ പാൎന്നുവാണ ലക്ഷണം അത്രത്തോളമോ ഇത്രത്തോളമോ എന്നു പറയാവതല്ല.

പൊയ്യൈയൊഴിനായ്പുലാലൈവിടായ്കാളത്തി
യൈയരേയെന്നായറഞ്ചെയ്യായ്—വെയ്യ
ചിനമേ, യൊഴിയായിതിരുവെഴുത്തെന്തോതായ്
മനമേ, യുനക്കെന്നമാൺപു

അ—മനമേ, നീ കള്ളം പറയുന്നതു ഒഴിച്ചുവയ്ക്കുയില്ല. പ്രാണിഹിംസയാൽ ജീവസന്ധാരണം ചെയ്യുന്നതിനെ കൈവിടുകില്ല. ശ്രീകാളഹസ്തീശ്വരനെ വായ്കൊണ്ടു പുകഴ്ത്തുകയില്ല. ധർമ്മം ചെയ്കയില്ല. കൊടിയ കോപത്തെ ഒഴിക്കുകയില്ല. പഞ്ചാക്ഷരധ്യാനം ചെയ്കയില്ല. ആ സ്ഥിതിക്കു ശിവസംബന്ധമായ മേന്മ നിനക്കെന്തിരിക്കുന്നു? ഒന്നുമില്ല.

ഒരുവായ്ക്കിരുവിരന്മേലേറുണ്ടിരിക്കും
കരുവായ്ക്കോകൺകലക്കപ്പെട്ടായ്തിരുവാരൂർ
ത്തേരോടുംവീതിയിലേചെത്തുകിടക്കിൻറായ്
നീരോട്ടംതാരൈകാനി

അ—മലം ഉതിരുന്ന ദ്വാരത്തിനു രണ്ടുവിരൽക്കിടമേലുള്ള ഗർഭദ്വാരത്തെക്കുറിച്ചു ദുഃഖിതനായി നീ ആ ദ്വാരത്തിനായിക്കൊണ്ടാണോ തിരുവാരൂർ എന്ന ദിവ്യക്ഷേത്രത്തിലെ തേരെപ്പോഴും ഓടിക്കൊണ്ടിരിക്കുന്ന തെരുവിൻസമീപത്തിൽവീണു മരിച്ചുകിടക്കുന്നതു്?

ഹാ! ആ നികൃഷ്ടക്കുഴിക്കുവേണ്ടി നീ ജന്മത്തെപ്പാഴിൽ കളഞ്ഞുവല്ലോ എന്നുഭാവം.

മാതാവുടൽചലിത്താൾവൽവിനൈയേൻകാൽചലി—
വേതാവുങ്കൈചലിത്തുവിട്ടാനേനാതാ! (ത്തേൻ
വിരുപ്പൈയൂർവാഴ ശിവനേയിന്നമോറന്നൈ
കരുപ്പൈയൂർവാരാമൽകാർ

അ—എൻെറനാഥ! ഇരുപ്പൈയൂരിൽ സന്നിധാനം ചെയ്തെഴുന്നെള്ളിയിരിക്കുന്ന ഭഗവാനെ! എന്നെ ജന്മംതോറും പ്രസവിക്കകൊണ്ടു് അമ്മമാർ ശരീരതളൎച്ചയെ പ്രാപിച്ചു. പാപിയായ ഞാൻ ജനിച്ചുജനിച്ചു് എൻെറ കാലുകളും തളൎന്നു (എന്നെ സൃഷ്ടിച്ചു സൃഷ്ടിച്ചു്) ബ്രഹ്മാവിൻെറ കൈകളും തളൎന്നു് അതിനാൽ ഇനിയെങ്കിലും ഒരമ്മയുടെ വയററിൽ പിറക്കാതെ നിന്തിരുവടി കാത്തരുളണം.

അത്തിമുതലെറുമ്പീറാനവുയിരത്തനൈക്കു
ഞ്ചിത്തമകിഴ്ന്തളിക്കുന്തേശികാ—മെത്ത

**പ്പശിക്കുതെയാപാവിയെൻപാഴ്‌വയറ്റെപ്പറ്റി**
**യിശിക്കുതെയാകാരോണരേ**

അ—ആന മുതൽ എറുമ്പുവരെയുള്ള സകല ജീവപ്രാണികളെയും സദയം കാത്തുരക്ഷിക്കുന്ന ലോകേശ! "തൃക്കാരോഹണം" എന്ന ക്ഷേത്രത്തിൽ എഴുന്നെള്ളിയിരിക്കുന്ന ഭഗവാനേ, എനിക്കു വിശപ്പ് അധികമായിരിക്കുന്നു. ആ വിശപ്പ് (ജഠരാഗ്നി) എൻെറ വയററിൽ കത്തിപ്പടൎന്നു പിടിച്ച്, ആനാഹ എന്ന രോഗത്തെ ഉണ്ടാക്കുന്നു. ഇതിനു ഞാനെന്താണു ചെയ്യേണ്ടതു്?

**എത്തനൈനെനാംക്രൂടിയെടുത്തശരീരമിവൈ**
**യത്തനൈയുമണ്ടിൻപതല്ലവോ—വിത്തകനാർ**
**കാലൈപ്പിടിത്തുമെള്ളക്കങ്കുൽപകലററിടത്തെ**
**മേലൈക്കുടിയിരിപ്പോമേ.**

അ—പ്രാരബ്ധാധീനങ്ങളായ ഈ ശരീരങ്ങളെല്ലാം ഒടുവിൽ മണ്ണായി ദ്രവിച്ചുപോകുന്നവയല്ലയോ? അതേ! അതിനാൽ, നാം അങ്ങനെ വൃഥാ നശിച്ചുപോകാതെ, രേചക, പൂരക, കുംഭക ക്രിയകളാൽ പ്രാണായാമംചെയ്തു് അവയെ (പ്രാണങ്ങളെ) വശപ്പെടുത്തി ഷഡാധാരങ്ങളെക്കടത്തി രാപ്പകലററ മൌനവീട്ടിൽ സദാ കുടിയിരിക്കേണ്ടതാണ്.

**എച്ചിലെൻറുചൊല്ലിഇതമകിതംപേശാതേ**
**യെച്ചിലിരിക്കുമിടമറിയീരെച്ചിറനൈ**
**യുയ്ത്തിരുന്തുപാൎത്താലൊരുമൈവെളിപ്പെടുംപിൻ**
**ചിത്തനിരാമയമാമേ.**

അ—"എച്ചിൽ, എച്ചിൽ" എന്നുപറഞ്ഞു നന്മതിന്മകളെക്കുറിച്ചുള്ള പ്രസംഗം നിറുത്തും—എന്തെന്നാൽ എച്ചിൽ ആയ ഒരു പദാൎത്ഥം ഇരിക്കുന്ന വെട്ടവെളിയെ (ശൂന്യസ്ഥിനെ) നിങ്ങൾ അറികയില്ല. അതറിയണമെങ്കിൽ അതിരിക്കുന്ന ഇടത്തെ ഉൾക്കണ്ണുകൊണ്ടു കാണാതെ കണ്ടറിഞ്ഞു മനസ്സിലാക്കിയാൽ അതിൻെറ പരമാൎത്ഥനില അറിയാറാകും. അതറിഞ്ഞാൽ ഉടനേ മനസ്സും ആ ചിദാകാശസ്വരൂപമായിത്തീരുകയും ചെയ്യും.

ലോകത്തിൽ എച്ചിൽ എന്നു പറയപ്പെടുന്ന വസ്തുക്കളൊന്നും എച്ചിലല്ല. പരമാത്മാവുതന്നെ എച്ചിലാണ്. അതിനാൽ, ആ പൊരുൾ നിനക്കു സ്വാധീനപ്പെടുന്നതിനു പ്രയത്നിച്ചാലും എന്നു താല്പൎയ്യം.

**കാലൻവരുമുന്നേ, കൺപഞ്ചടൈമുന്നേ**
**പാലുൺകടവായ്‌പടുമുന്നേ മേൽവിഴുന്തേ**

യുററാരഴമുന്നേ,യൂരാർച്ചുട്ടമുന്നേ
കുററാലത്താനൈയേക്കുറ.

അ—മനമേ! കാലൻവന്നു ജീവനെ ഹരിച്ചുകൊണ്ടു പോകുന്നതിനു മുമ്പ് കണ്ണുകൾ മങ്ങിയടയുന്നതിനുമുമ്പു പാൽകുടിക്കുന്നതിനുള്ള വായ് തുറക്കാതെ ആയിത്തീരുന്നതിനുമുമ്പ് (ചത്ത) ദേഹത്തിന്മേൽ ബന്ധുജനങ്ങൾ ആകെക്കൂടി വീണ് അലയും മുറയും തുടങ്ങുന്നതിനുമുമ്പ്, കരക്കാരെല്ലാം കൂടി ആ ശരീരത്തെ ചുട്ടു ചാമ്പലാക്കുന്നതിനുമുമ്പ്—നീ തൃക്കുററാലം എന്ന ദിവ്യക്ഷേത്രത്തിൽ സന്നിധാനം ചെയ്തരുളുന്ന പരമശിവനെ സ്തുതി ചെയ്താലും!

മനസ്സേ! മരിച്ചുപോയാൽപിന്നെ, മനുഷ്യജന്മംതന്നെ കിട്ടുമെന്നു നിശ്ചയമില്ല. അതുകൊണ്ട് ഇപ്പോൾ കിട്ടിയ മനുഷ്യജന്മത്തെ വിഫലമാക്കാതെ മരിക്കുന്നതിനു മുൻപുതന്നെ ശിവഭജനം ചെയ്താലും എന്നുഭാവം.

എത്തനൈപേർനട്ടകുഴി, എത്തനൈപേർതൊട്ടമുലൈ
യെത്തനൈപേർപററിയിഴുത്തവിതഴ്—നിത്തനിത്താ
പൊയ്യടാപേശ്ശുംപുവിയിൻമടമാതരൈവി–
ട്ടുയ്യടാ–വുയ്യടാവുയി.

അ—ദിവസംപ്രതി എത്രയോപേരാൽ നടപ്പെട്ട കുഴിയേയും എത്രയോപേരാൽ തൊടപ്പെട്ട മുലയേയും എത്രയൊപേരാൽ പിടിച്ചിഴയ്ക്കപ്പെട്ട (ഇതളെയും) ചുണ്ടിനേയും ധരിച്ചിരിക്കുന്ന കള്ളംപറയുന്നതിൽ വിരുതോടുകൂടിയ സ്ത്രീകളെ മോഹിച്ചു അവരുടെ പുറകേ നടക്കുന്ന മൂഢത്തരത്തെ കൈവിട്ടു രക്ഷതേടുവിൻ.

ഇരുപ്പതുപൊയ്, പോവതുമെയ്യെൻറണ്ണിനെഞ്ചേ
യൊരുത്തരുക്കുംതീങ്കിനൈയുന്നാതേ—പരുത്തതൊന്തി
നമ്മതെൻറുനാമിരുക്ക, നായ്നരികൾപേയ്ക്കഴുക
തമ്മതെൻറു താനിരിക്കുംതാൻ.

അ—മനമേ, വലുതായ നമ്മുടെ വയററിനെ അഥവാ വയറുകൊണ്ടു പോഷിപ്പിക്കപ്പെടുന്ന ഈ ശരീരത്തെ—നമ്മുടേതെന്നു നാം വിചാരിച്ചിരിക്കുമ്പോൾ, നായ്, നരി, പേയ്, കഴുകു മുതലായതെല്ലാം അതു് അവരുടേതാണെന്നു വിചാരിക്കയാകുന്നു. അതിനാൽ യമ്മുടെ ശരീരത്തിൻെറ ജീവിതാവസ്ഥ കള്ളമാണെന്നും മരണാവസ്ഥ സത്യമാണെന്നും നന്നായ് വിചാരിച്ചു മനസ്സിലാക്കി നീ ആക്കുംതന്നെ യാതൊരു ദോഷവും കരുതാതെയിരുന്നാലും.

ദേഹം അസ്ഥിരമാണെന്നു നിശ്ചയമാകകൊണ്ടു് അതിനെ വിശ്വസിച്ചു് ആക്കും ദോഷം ചെയ്യാനൊരുങ്ങരുതെന്നു ഭാവം.

എത്തൊഴിലൈച്ചെയ്താലുമേതവത്തൈപ്പട്ടാലു-
മുത്തർമനമിരുക്കുമോനത്തേ—വിത്തകമായ്
കാതിവിളൈയാടിയിരുകൈവീശിവന്താലു-
ന്താതിമനനീർക്കുടത്തേതാൻ.

അ—ഭൃത്യസ്ത്രീ വെള്ളംനിറച്ച കുടംതലയിൽ വച്ചുകൊണ്ടു മറ്റൊന്നും മനസ്സിൽ വിചാരിക്കാതെ, അലക്ഷ്യഭാവത്തിൽ കൈവീശി നടക്കുകയാണെങ്കിലും മനസ്സുമാത്രം ആ കുടം മറിഞ്ഞുപോകുമോ എന്ന ശങ്കയോടുകൂടി അതിൽ വച്ചിരിക്കുന്നതുപോലെ ഏതുപ്രവൃത്തിചെയ്താലും ഏതുവിധത്തിലുള്ള അവസ്ഥയിൽ അകപ്പെട്ടാലും ജീവൻമുക്തന്മാരുടെ മനസ്സു പരമാത്മാവിൽതന്നെ പതിഞ്ഞിരിക്കും.

ജീവൻമുക്തന്മാർ ലോകവ്യവഹാരങ്ങളിൽ എടപ്പെട്ടിരുന്നാലും അതു സംബന്ധിച്ചുണ്ടാകുന്ന സുഖദുഃഖങ്ങൾ അവരെ ബാധിക്കയില്ലെന്നർത്ഥം.

മാലൈപ്പൊഴുതിൻറുമഞ്ചളരത്തേകുളിത്തു
വേലൈമിനക്കിട്ടു വിഴിത്തിരുന്തേൻചൂലാകി
പെററാൾവളത്താൾപെയര ട്ടാൾപെററപിള്ളൈ
പിത്തനാലെൻചെയ്വാൾപിൻ.

അ—ഒരുത്തി സന്ധ്യക്കു മഞ്ഞളരച്ചു പൂശിക്കുളിച്ചു്, ഉറങ്ങാതെ ഭർത്താവോടു ചേർന്നിരുന്നു് ഗർഭംധരിച്ചു് ഒരു ശരീരപുഷ്ടിയുള്ള കുട്ടിയെ പെററു. പേരുമിട്ടുവളർത്തി അങ്ങനെ പ്രസവിച്ച കുട്ടി ഭ്രാന്തനായിപ്പോയാൽ പിൽക്കാലം ആ മാതാവു് എന്തുചെയ്യും?

കർമ്മത്തിനുമാത്രമേ മനുഷ്യനധികാരമുള്ളു. ഫലം ദൈവായത്തമാണെന്നു സാരം.

വിരുത്തം.

വാനേററുമരൈയേയോമരൈതേടുംപൊരുളേയോ
വൂനേററുമുയിരേയോ വുയിർതേടുമുണവേയോ
താനേററനാനേററചുകമെല്ലാംതനൈത്തേട
നാനേററിനാൽകാണാനാനാരോനാനാരോ?

അ—ലോകരെല്ലാം കാൺമാനന്വേഷിക്കുന്ന ഒരു പൊരുൾ (തത്വം) എന്നെ അന്വേഷിക്കവേ, ഞാൻ അതിനെ അന്വേഷിച്ചു കണ്ടുപിടിച്ചു.

കണ്ടുപിടിച്ചതിൽ പിന്നെ ഞാനെന്നുള്ള ഒരു തോന്നൽ എനിക്കില്ലാതെയാക്കിത്തീൎത്തു. അങ്ങനെ ചെയ്ത ആ പൊരുൾ(തത്വവസ്തു) ദേവന്മാരാൽ അന്വേഷിക്കപ്പെടുന്ന വേദസാരമോ, വേദങ്ങളാൽ അന്വേഷിക്കപ്പെടുന്ന പരമാത്മാവോ, ശരീരത്താൽ അന്വേഷിക്കപ്പെടുന്ന ജീവാത്മാവോ, ജീവനാൽ അന്വേഷിക്കപ്പെടുന്ന ജ്ഞാനമോ അറിയാവതല്ല. ഇതെന്തൊരാശ്ചൎയ്യം.

പട്ടണത്തുപിള്ളയാർ പാടൽ മൂലവും

മലയാളവ്യാഖ്യാനവും സമാപ്തം.

---

ഉടൽക്കൂററുവണ്ണം

# (ശരീരോൽപ്പത്തിയും ജീവിതദശകളും)

---

തനതനതാനതനതനതാനതന്തതനന്തനതാനതനന്ത
തനനതനാനന്തതനനതനന്തതാനനതനനാനതാനനതന്ന
തന്തതനതാന തനതാനനാ–

1) ഒരുമടമാതുമൊരുവനുമാകിയിൻപസുകംതരു
മൻപുപൊരുന്തിയുണർവുകലങ്കിയൊഴുകിയവിന്തു
വൂറുശ്രുരോണിതമീതുകലന്തു.

2) പനിയിലോർപാതിചിറുതുളിമാതുപണ്ടിയിൽവന്തു
പകുന്തുതിരണ്ടുപത്തുമവരുംപുകപടമിതെൻറു
പാറെ്റമെയ്‌വായ്‌ചെവികാൽകൈകളെൻറ

3) ഉരുവമുമാകിയുയിർവളർമാതമൊൻപതുമൊൻറു
നിറൈന്തുമടന്തൈയുതരമകൻറുപുവിയിൽവിഴുന്തു
യോകമുംവാരമുംനാളുമറിന്തു

4) മകളിർകരംചേനൈതരവണൈയാടൈമണ്ണവുന്തി
യുതൈന്തുകവിഴ്‌ന്തുമടമയിൻകൊങ്കൈയമുതമരുന്തി
യോരറിവീരറിവാകിർവളർന്തു

5) ഒളിനകൈകെയ്യൂറലിതഴ്മടവാരുവന്നുമുകന്തിട
വന്നുതവഴ്ന്നുമടിയിലിരുന്നുമഴലൈമൊഴിന്നു
വാവിരുപോവെനനാമംവിളമ്പ.

6) ഉടൈമന്നിയാടൈയരൈവടമാട
വുൺപവർതിൻപവർതങ്കളോടുണ്ടു
തെരുവിലിരുന്നുപുഴുതിയളൈന്തു
തേടിയപാലരോടോടിനടന്നു
അഞ്ചുവയതാകിവിളയാടിയേ

൧) ഒരു ബാലസ്ത്രീയും ബാലപുരുഷനും സുഖകരമായ വിഷയത്തിൽ മുഴുകുമ്പോൾ മനസ്സുരുകി സ്രവിക്കുന്ന രേതസ്സ്, സ്ത്രീയുടെ ഗർഭാശയരക്തത്തോടു സമ്മിശ്രമായി

൨) ആ ശുക്ലരക്തങ്ങൾ ഒരു മഞ്ചുത്തുള്ളിയിലും പാതിയളവായി ചുരുങ്ങി, ഗർഭാശയത്തിൽ കടന്നു്, കൊഴുത്തു മാംസമായിത്തീൎന്നശേഷം താമരമൊട്ടിലെ ഇതൾക്കൂട്ടപോലെയായി, അതിൽ കണ്ണു് കാതു് വായ് മൂക്കു് എന്നീ ദ്വാരങ്ങളോടുകൂടിയ ശിരസ്സും ശരീരവും കൈകാൽകളും,

൩) ചേൎന്ന ഒരു രൂപമായി ക്രമേണ വളൎന്നു് ജീവൻവൃദ്ധിയെ പ്രാപിക്കത്തക്കകാലമായ പത്തുമാസം തികഞ്ഞയുടനേ ഗർഭത്തിൽനിന്നും സ്രവിച്ചു ഭൂമിയിൽ പതിക്കുമ്പോൾ, ആ സ്ത്രീയുടെ ആളുകൾ ജാതകഫലങ്ങളെ അന്വേഷിച്ചറിഞ്ഞു.

൪) അനന്തരം അവർ തൊട്ടിലിലിട്ടും കൈക്കുട്ടിൽ വസ്ത്രത്തിൽപൊതിഞ്ഞെടുത്തും താലോലിച്ചു വളൎത്തവേ, തനിയേ തറയിൽ കമഴ്ന്നു അവിടെനിന്നു പതുക്കെപ്പതുക്കെ മുട്ടുകുത്തിനിന്നു്, ഇഴഞ്ഞു്, പാൽകുടിച്ചും ലീലകളാടിയും ഓരോരോ കാൎയ്യങ്ങളെക്കുറിച്ചു്, അറിവു സമ്പാദിച്ചു വളൎന്നും,

൫) പല സ്ത്രീകൾകൂടിയിരുന്നു കുഞ്ഞിനെയെടുത്തു് ഉമ്മവയ്ക്കുന്നതിനായി വിളിക്കുമ്പോൾ, ഇഴഞ്ഞു (തവിട്ടു) വന്നു മടിയിലിരുന്നുകൊണ്ടു കൊഞ്ചവാക്കുകൾ ചിലതു പറഞ്ഞും വാ പോ, ഇത്യാദി വാക്കുകളെപ്പറഞ്ഞും,

൬) ചോറു ഉണ്ണുകയോ മററുവല്ലതും തിന്നുകയൊ ചെയ്യുന്നവരുടെ അരികിൽ ചെന്നു്, ഉടുത്തിരിക്കുന്ന ചെറുമുണ്ടും അരഞ്ഞാണും അരയിൽ നിന്നഴിയുന്നവിധത്തിൽ, ഭക്ഷിച്ചു് തെരുവിലിറങ്ങി മണ്ണിലിരുന്നു കളിച്ചു ആ മണ്ണു ദേഹം ഉരുവേ പൂശിയും, തന്നെ അന്വേഷിച്ചുവരുന്ന ബാലന്മാരോടുകൂടി ഓടിയും നടന്നും മററും ചെയ്യുന്ന കളികളെ അഞ്ചാം വയസ്സിൽ കളിച്ചും,

7) ഉയർതരുഞ്ഞാനകരുവു പതേശമുന്തമിഴിങ്കലൈ
യുങ്കരൈകണ്ടവളർപ്പിതാറെയെൻറപലരുംവിളമ്പ
വാഴ പതിനാറപ്പിരായമുംവന്തു

8) മയിർമുടികോതിയറപ്പതനീലവണ്ടിമിർതണ്ടൊടൈ
കൊണ്ടൈപ്പുനൈന്തുമണിപ്പൊനിലംകുപ്പണി–
മാകതർപ്പോകതർകൂടിവണങ്ങ (കളണിന്തു

9) മദനശൊത്തുപനിവനെനമോകമങ്കയർകണ്ടു
മരുണ്ടതിരണ്ടവരിവിഴികൊണ്ടുചുഴിയവെറിന്തു
മാമയിൽപ്പോലവർപ്പോവതുകണ്ടു

10) മനതുപ്പൊറാമലവർപ്പിറകോടിമങ്കലചെങ്കല
ചന്തികഴ കൊങ്കൈമരുവമയങ്കിയിതഴമുതുണ്ടു
തേടിയമാമുതൽചേരവഴങ്കി

11) ഒരുമുതലാകിമുതുപ്പൊരുളായിരുന്തതനങ്കളും
വമ്പിലിഴന്തുമദനചുകന്തവിതനമിതെൻറ
വാലിപകോലവുംവേറപ്പിരിന്തു

12) വളമൈയുമാറിയിളമൈയുമാറിവമ്പൻവിഴുന്തിരു
കൺകളിരുണ്ടറയതുമുതിർന്തുനരതിരൈവന്തു
വാതതിരോതകരോതമടൈന്തു.

13) വരുവതുപ്പോവതൊരുമുതുക്രുന്തമതിയെനുംപ്പടി
കന്തിനടന്തുമതിയുമഴിന്തുചെവിതിമിർവന്തു
വായറിയാമൽവിടാമന്മൊഴിന്തു.

14) തുയിൽവരുവതുനേരമിരുമൽപ്പൊറാതുതൊണ്ടൈയു–
(നെഞ്ചു
മുലന്തുവറണ്ടതുകിലുമിഴൈന്തുചുണൈയുമഴിന്തു
തോകൈയെർപ്പാലർകാംകോരണികൊണ്ടു.

അ—പിന്നീടുനല്ല ജ്ഞാനാചാൎയ്യൻെറ സന്നിധിയെ പ്രാപിച്ച്, ഉപദേശംവാങ്ങി (തമിഴ്) ശാസ്ത്രങ്ങളിൽ നല്ല പാണ്ഡിത്യം സമ്പാദിച്ച്,

നാൾക്കുനാൾ അഭിവൃദ്ധിയെ പ്രാപിക്കുന്ന ചന്ദ്രനോ ഇവൻ? എന്നു കാണികൾ കൊണ്ടാടുമാറു വളൎന്നു പതിനാറാമത്തെ വയസ്സിലെത്തി. അക്കാലത്തു്,

തന്റെ കുടുമ കോതിമിനുക്കിക്കെട്ടി, വണ്ടുകൾ മധുപാനത്തിനായി മുരണ്ടടുക്കുന്ന പുതിയ പൂമാലയും ചൂടി സ്വൎണ്ണരത്നാഭരണങ്ങളും ധരിച്ചു്, ആഡംബരപ്രിയന്മാരായ പ്രഭുകുമാരന്മാരുടെ ഡംഭത്തേയും താഴ്ത്തത്തക്കവണ്ണം നടക്കുമ്പോൾ,

അവനെക്കാണുന്ന ബാലപ്പെണ്ണുങ്ങൾ ഇവൻ കാമസുന്ദരൻതന്നെ എന്നു ഭ്രമിച്ചു് ഓരോരുത്തിയും അവനെ കടാക്ഷവലയിൽ അകപ്പെടുത്തി അരയന്നത്തെപ്പോലെ മന്ദമന്ദം സഞ്ചരിക്കുന്നതുകണ്ടിട്ടു്,

സഹിക്കാതെ ആ പെണ്ണുങ്ങളുടെപുറകെ എത്തി അവരെ വശപ്പെടുത്തി ഇഷ്ടം സാധിച്ചു്, അവർ ഇഷ്ടപ്പെടുന്ന ദ്രവ്യത്തെ കൊടുത്തു് തന്റെ പൂൎവ്വസ്വത്തും കൈമുതലുമെല്ലാം അസന്മാൎഗ്ഗങ്ങളിൽ ചെലവഴിച്ചും കാമാസക്തിയുടെ ഫലം ഇതാണോ എന്നൊരു അറിവായിട്ടു്, യൌവനം മാറി.

ശരീരത്തിന്റെ വളൎച്ചയും ഇളമയും നീങ്ങി, പല്ലുകൾ ഢിള്ളു് കുലുങ്ങിയിളകിവീണു്, കണ്ണുകളിൽ രണ്ടിലും തിമിരം (മറവു) ബാധിച്ചു് വാൎദ്ധക്യചിഹ്നങ്ങളായ ജരാനരകളും ശരീരത്തെ ആക്രമിച്ചു്, വയസ്സുകാലത്തെ വാതരോഗവും വൎദ്ധിച്ചു.

ചപലസ്വഭാവത്തോടുകൂടിയ ഒരു മുതുക്കനൻ കുരങ്ങിനെപ്പോലെ കുന്തിക്കുന്തി നടന്നു്, പ്രജ്ഞകെട്ടു്, (കാൎയ്യാകാൎയ്യബോധം ഇല്ലാതെയായിട്ടു്) കാതു കേൾക്കാതെയായിട്ടു്, എപ്പോഴും ഇടവിടാതെ ഓരോന്നു പുലമ്പി മയങ്ങിക്കിടക്കുമ്പോൾ ഉണ്ടാകുന്ന കഫക്കോളുകൊണ്ടു് തൊണ്ടയും നെഞ്ചും വറണ്ടു് ഉലൎന്നു് എളിയിൽ വസ്ത്രംപോലുമില്ലാതെ ചുണകെട്ടു ഭാൎയ്യാപുത്രാദികൾ ചുററും കൂടിയിരുന്നു വ്യസനിക്കത്തക്കവണ്ണം.

15 കലിയുഗമിതിലിവർമരിയാതെകണ്ടീടുമെന്നവർ
ചഞ്ചലമിഞ്ചകലകല വെൻറുമലചലംവന്തു
കാൽവഴിമേൽവഴി ചാരനടന്തു്,

16 തെളിവുമിരാമലുരൈതടുമാറിചിന്തൈയുനെഞ്ചഴു
ലൈന്തുമരുണ്ടുതിടമുമലൈന്തുമികവുമലൈന്തു
തേറിനലാതരവേതനനൊന്തു്

17 മറൈയവൻവേതനെഴുതിയവാറുവന്തുകണ്ടമു
മെൻറുതെളിന്തുയിനിയെനകണ്ടമിനിയെനതൊന്ത
മേദിനിവാഴ്‌വുനിലാതിനിനിൻറ

18 കടന്നുറെറപേച്ചുമെനവുറെറനാവുറങ്ങിവിഴുന്തുകൈ
കൊണ്ടുമൊഴിന്തുകടൈവഴികഞ്ചിയൊഴുകിടവന്തു
പൂതമുനാലുചുവാശമുനിൻറു
നെഞ്ചുതട്ടുമാറിവരുനേരമേ,

19 വളർപ്പിറെറപോലവെയിറുമുരോമമുണ്ടൈയുഞ്ചിറു
കുഞ്ചിയുംപഞ്ചനമത്തുമിരുണ്ടവടിവുമിലങ്ക
മാമലൈപോരാ യമദൂതർകൾവന്തു

20 വലൈകൊട്ടുവീശിയുയിർകോട്ടുപോകമൈന്തരുംവന്തു
കുളിന്തഴനൊന്തുമടിയിൽവിഴുന്തുമനൈവിപുലമ്പ
മാഴ്കിനരേയിവർകാലമറിന്തു

21 പഴയവർകാണുമെന്നമയലാർകൾപഞ്ചുപറന്തിടി
നിൻറവർപന്തരിട്ടുമെനവന്തുമറൈയിടമുതെ
വേപ്പിണംവേകവിചാരിയമെൻറു

22 പലരൈയുമേവിമുനിയവർതാമിരുന്തശവങ്കഴ
വുഞ്ചിലരെൻറുപണിത്തുകിറോങ്കൾകളപമണിന്തു
പാവകമേചെയ്തുനാറുമുടമ്പൈ

23 വരിശൈകെടാമലെട്ടുമെനവോടിവന്തിളമൈന്തർ
കുനിന്തുചുമന്തുകട്ടുകിനടന്തുചുടലൈയടൈന്തു
മാനിടവാഴ്വെനവാഴ്വെനനൊന്തു

24 വിറകിടമൂടിയഴൽകൊട്ടുവോടവെന്തുവിഴുന്തു
മുറിന്തുനിണങ്കളുരുകിയെലിമ്പുകരുകിയടങ്കി
വോർപ്പിടിനീറുമിലാതവുടമ്പൈ
നമ്പുമടിയേനൈയെനൈയാളുമേ.

അ—കലിയുഗവൈഭവം നോക്കുവിൻ, ഇതാ ഈ രോഗിയുടെ ലക്ഷണം നിങ്ങൾ കാണുവിൻ! എന്നു പറഞ്ഞുകൊണ്ടു ചുററുമിരിക്കുന്നവൎക്കു ദുഃഖം വൎദ്ധിക്കുമാറു, പെട്ടെന്നു മലവും മൂത്രവും ഒഴിഞ്ഞു കാൽവഴിയും മേൽവഴിയും ഒഴുകി,

മനസ്സിനു തെളിവില്ലാതെ നാവുകുഴഞ്ഞു മനസ്സിൻെറ വിചാരശക്തിയും ക്ഷയിച്ചു്, ധൈൎയ്യമെല്ലാം പോയി വിഷണ്ണനായി, ആശാണി

വിടെയൊരു സഹായം എന്നു ദുഃഖിച്ച്, ബ്രഹ്മദേവനാൽ എഴുതി വിടപ്പെട്ട ആയുസ്സിൻെറ അവധി ഇവിടെത്തന്നെ. അതിനു വ്യസനിച്ചാലെന്തുഫലം? എന്നു തെല്ലൊരാശ്വാസത്തോടുകൂടി ഇനി മറെറാരവധിയുണ്ടോ, എനിക്കു സ്വന്തപ്പെട്ടവരാര്? ആരുമില്ല. ആകപ്പാടെ മനുഷ്യജീവിതം അസ്ഥിരംതന്നെ. ഹേ ബന്ധുക്കളെ! മനുഷ്യജീവിതം സ്ഥിരമാണെന്നുള്ള വല്ല വിധിയുമുണ്ടോ? ഉണ്ടെങ്കിൽ നിങ്ങൾ പറയുവിൻ, കേൾക്കട്ടെ എന്നു പറയുമ്പോൾ നാവു സ്തംഭിച്ചുപോയാൽ, കൈക്രിയകൾ കാട്ടി, വായിൽ ഒഴിക്കുന്ന കഞ്ഞി അപ്പുറത്തോട്ടും ഇപ്പുറത്തോട്ടും ഒഴുകിപ്പോകത്തക്ക നിലയിൽ എത്തി ഇന്ദ്രിയങ്ങളുടെ ശക്തി ക്ഷയിച്ച്, പഞ്ചഭൂതങ്ങളുംഉഴലുവാൻ മുതലായി നാലു ശ്വാസങ്ങളും മാത്രം ശേഷിച്ചുമനസ്സു പരിഭ്രമിച്ചു വശമാകുമ്പോൾ,

മൂന്നു കലകളോടുകൂടിയ അമ്പിളിക്കീറുപോലെ വളഞ്ഞ ദംഷ്ട്രകളും ജടയും മുടിയും ഒരു ഭാഗത്തുമാത്രം അല്പം നീട്ടിവളർത്തിയ തലമുടിയുമായി കറുത്തു തടിച്ച് താമസഗുണത്തോടു കൂടിയ കാലദൂതന്മാർ ഓരോ വലിയ മലപോലെ മുമ്പിൽ വന്നുനിന്നുകൊണ്ട്,

കഴുത്തിൽ കാലപാശം വീശി ജീവനെക്കെട്ടിക്കൊണ്ടു പോകുമ്പോൾ, സ്വന്തം പുത്രന്മാരും പുത്രിമാരും വന്ന്, മുഖം താഴ്ത്തിനിന്നു കണ്ണുനീരൊഴുക്കിക്കരകയും ഭാര്യ മടിയിൽ കമഴ്ന്നുവീണ് ഓരോന്നു പറയുകയും കരയുകയും ചെയ്യുന്നു. ഈ മരണത്തെക്കുറിച്ചറിഞ്ഞു,

സമീപസ്ഥന്മാർ,വയസ്സു ചെന്നയാളാണല്ലോ മരിച്ചതു്, നമുക്കു പോകാം എന്നു പറഞ്ഞുകൊണ്ടു ചെന്നുകൂടി, പന്തൽ മുതലായവയിട്ടു, വീട്ടുടമസ്ഥനെ നോക്കി "എന്താണ്? ഇനി ശവം ചുടുകാട്ടിലേക്കു വാദ്യഘോഷത്തോടുകൂടിക്കൊണ്ടുപോകരുതോ? വേണ്ടവരോടൊക്കെ ആലോചിച്ചു പറയുവിൻ" എന്നുപറഞ്ഞു്.

പലരുമായി ആലോചിച്ച്, ബാഹ്യസ്ഥന്മാരായ ചിലരെ അയച്ചു ശവത്തെക്കുളികഴിപ്പിച്ച് വസ്ത്രാഭരണങ്ങളാൽ നാററംവീശുന്ന ആ ശരീരത്തെ അലങ്കരിപ്പിച്ച്,

"എടുപ്പിൻ" എന്നു മുറപ്രകാരം പറയുമ്പോൾ, കുട്ടികളുംകൂടി ചെന്ന് എടുത്തുകൊണ്ട്, വേഗത്തിൽ ചുടുകാട്ടിലെത്തി, "ഇത്രേയുള്ളല്ലോ മനുഷ്യവാഴ്വ്" എന്നു തമ്മിൽ പറഞ്ഞു വ്യസനിച്ച്,

ചാണകവറളി അടുക്കി വിറകുകൊണ്ടു പൊതിഞ്ഞു തീ കൊളുത്തുമ്പോൾ മാംസമെല്ലാം ഉരുകി എല്ലുകളെല്ലാം വെന്തുമുറിഞ്ഞു കറുത്ത് തീ പൊലിഞ്ഞശേഷം ഒരു പിടിയളവു ചാമ്പലുപോലും ശേഷിക്കാത്ത ഈ

ശരീരത്തെ സ്ഥിരമെന്നു കരുതിയിരിക്കുന്ന അടിയനെ അല്ലയോ ഭഗവാൻ! ഇനി രക്ഷിച്ചുകൊള്ളണം.

ദേഹം അസ്ഥിരമാണെന്നുള്ള തത്വബോധമുണ്ടാക്കി രക്ഷിച്ചുകൊള്ളണമെന്നഭിപ്രായം.

ഉടറ്റക്കുറവണ്ണം മൂലവും, മലയാളവ്യാഖ്യാനവും

സമാപ്തം.

—*—

## പട്ടണത്തുപിള്ളയാർ പാടൽ

## ഉത്തരഭാഗം.

---

### പരമശിവസ്തോത്രം.

കന്നിവനനാത! കന്നിവനനാത!
മൂലമറിയേൻ മുടിയുമുടിവറിയേൻ
ഞാലത്തുറ്റപെട്ടതുയർ നാടനടക്കുതടാ.

അ—ശ്രീപാർവതിയുടെ അംശമായി പാണ്ഡ്യരാജന്റെ മകളായിപ്പിറന്നു മധുരയെ ഭരിച്ച അല്ലിദേവി, കന്ന്യകയായിരുന്നു രാജ്യം ഭരിച്ചതിനാൽ കന്നിയെന്നും, കടമ്പവനമായിരുന്നതിനാൽ "വനം" എന്നും പറയപ്പെട്ടുന്നതു് ഒന്നിച്ചുചേൎത്തു കന്നിവനമെന്നു മധുരാപുരിയെ പറഞ്ഞുവരുന്നു. അതിനാൽ കന്നിവനനാഥൻ മധുരയിൽ മീനാക്ഷീശ്വരനാകുന്നു.

ഹേ കന്നിവനനാഥ! എനിക്കു് ഈ ലോകത്തിൽ ഇടക്കുടിയ ദുഃഖങ്ങറ്റ എന്നെ ചൂഴ്ന്നിരുന്നു കാലം പോകുന്നതിനാൽ, മോക്ഷസാധനമായ ആദിയേയും ആ ആദി ലയിച്ചടങ്ങുന്നതായ അന്തത്തേയും ഞാൻ അറിഞ്ഞതേയില്ല.

ആദ്യന്തരൂപമായ് പ്രശോഭിക്കുന്ന പരമാത്മതത്വത്തെ അറിവാൻ എനിക്കു സാധിച്ചില്ല. അതിനാൽ ഞാൻ മോക്ഷത്തിനധികാരിയാകുന്നതെങ്ങനെയെന്നഭിപ്രായം.

അറിയാമൈയാമലത്താലറിവുമുതൽകെട്ടനടാ
പിരിയാവിനൈപ്പയനാൽപിത്തുപിടിത്തനെടാ.

അ—അജ്ഞാനത്തിന്റെ കാരണമായ പ്രാരബ്ധമെന്ന മൂലമലത്താൽ ജ്ഞാനത്തെ ഞാൻ കൈവിട്ടു എന്നു മാത്രമല്ല; എന്നെ വിട്ടുപിരിയാതെ ചേർന്നിരിക്കുന്ന പാപപുണ്യങ്ങളാൽ എന്റെ ബുദ്ധിയും പകച്ചു വശമായി. ഇതെന്തു വിപരീതസ്ഥിതിയോ? മനസ്സിലാകുന്നില്ല. പ്രാരബ്ധമാകുന്ന മൂലമലമെന്നതു്, ജീവാത്മാവിനു സഹജമായ ഓരോ വാസനകളെ ഉണ്ടാക്കുന്ന കർമ്മഫലബന്ധമാകുന്നു. അതു്,മരത്തിൽ തൊലി എന്നപോലെയും, ചെമ്പിൽ ക്ലാവു് എന്നപോലെയും നെല്ലിൽ ഉമിയെന്നപോലെയും ദൃഢമായിപ്പറ്റിച്ചേർന്നിരിക്കുന്നു. ആ പ്രാരബ്ധത്താൽതന്നെയാണു് പുണ്യപാപങ്ങളുണ്ടാകുന്നതു്. അതിനാൽ ആദ്യം പ്രാരബ്ധബന്ധത്തെപ്പറഞ്ഞിട്ടു് ഒടുവിൽ പാപപുണ്യങ്ങളുടെ നിത്യസംബന്ധത്തെപ്പറഞ്ഞിരിക്കുന്നു.

തനുവാകിയനാംകുംതാനായ്മയങ്കിനണ്ടാ
മനുവാദിശത്തിവലൈയിമകപ്പെട്ടനെടാ

അ—വേദങ്ങളിൽ പറയപ്പെട്ടുവരുന്ന ആദിശക്തിയായ മായയുടെ വലയിൽ, ഞാൻ അകപ്പെട്ടിരിക്കുന്നതുകൊണ്ടു്, തനു, കരണം, ഭുവനം, ഭോഗം എന്നീ നാലുപദാർത്ഥങ്ങളെയും സത്യവസ്തുവായ ആത്മാവാണെന്നു കരുതി മയങ്ങിയിരുന്നുപോയി. ആ മയക്കം എനിക്കു ഏതുകാലത്തിൽ നീങ്ങുമോ? എന്തോ? (അറിഞ്ഞുകൂടാ എന്നർത്ഥം)

ഇവിടെ, തനു=ദേഹം, കരണം=അന്തഃകരണം. അതായതു് മനസ്സു ബുദ്ധി, ചിത്തം, അഹംകാരം, എന്ന നാലുവൃത്തികൾ. ഭുവനം=൨൨൪–ഭുവനങ്ങൾ (ലോകവിസ്താരം എന്ന ഗ്രന്ഥത്തിൽ പറയപ്പെട്ടിരിക്കുന്നവ) ഭോഗം=സുഖം.

മാമായൈയെന്നുംവനത്തിലലൈകിരണ്ടാ
താമായുലകനൈത്തുന്താതുകലങ്കിരണ്ടാ.

അ—ഞാൻ മഹാമായ എന്നു പറയപ്പെടുന്ന കാട്ടിൽ ചുററിനടന്നലയുന്നു. അതിനാൽ, ലോകത്തിൽ സംഭ്രമത്തോടുകൂടിയവനായിരിക്കുന്നു. കന്നിവനത്തിൽ സന്നിധാനംചെയ്തരുളുന്ന നിന്തിരുവടി ആ സംഭ്രമത്തെ നീക്കി രക്ഷിപ്പാറാകണം.

കന്നിവനനാത!കന്നിവനനാത!
മണ്ണാശൈപെട്ടേനൈ,മണ്ണുണ്ടുപോട്ടതടാ
പൊന്നാശൈപെണ്ണാശൈപോകേനേയെങ്കുതേ.

അ—ഹേ മധുരേശ്വര! ഞാൻ മണ്ണിനെക്കുറിച്ചാശവച്ചതുകൊണ്ടു് ആ മണ്ണും എന്നിൽ ആശവച്ചു് എന്നെ ഭക്ഷിച്ചുകളഞ്ഞു. അതുമല്ല, ദ്രവ്യത്തിൽവച്ചു ആശയും സ്ത്രീകളിൽവച്ചു ആശയും ഞങ്ങൾ പോകയില്ല എ

ന്നും പിണങ്ങിനില്ക്കുന്നു. അതിനാൽ ആ ആശകളെ തീർക്കുന്നതിനു വഴിയറിയാത്ത എനിക്കു നിന്തിരുവടിതന്നെ വഴിതെളിച്ചുതരണം.

പൊന്നൈ മാതരൈ, പൂമിയൈ നാടിനേൻ
എന്നൈ നാടിയ എന്നുയിർ നാതനേ,
ഉന്നൈ നാടുവ തുന്നരുൾത്തു വെളി
തന്നൈനാടുവൻ തന്നന്തനിയനെ.

ഇത്യാദി തായുമാനവരും പറഞ്ഞിരിക്കുന്നു.

മക്കൾചുററത്താശൈമറക്കേനേയെങ്കുതേ
തിക്കരശാമാശൈയത്തുതീരേനേയെങ്കുതേ.

അ—മക്കളുടെ മേൽ വച്ചിരിക്കുന്ന ആശയും, ബന്ധുജനങ്ങളുടെ മേൽ വച്ചിരിക്കുന്ന ആശയും മറക്കുകില്ല എന്നു നിർബന്ധിച്ചുനില്ക്കുന്നു. രാജാവാകണമെന്നുള്ള ആശയും ഒഴിയുകയില്ല എന്നുതന്നെ ശഠിക്കുന്നു (ഇതിനു ഞാനെന്താചെയ്യൂ?)

വൈരാഗ്യശതകത്തിലും തായുമാനവരുടെ പാട്ടിലും ഈ അർത്ഥംതന്നെ പറഞ്ഞിട്ടുണ്ടു്.

വിത്തൈകൾകളമാശൈയത്തുവിട്ടൊഴിയേനെങ്കുതേ
ചിത്തുകൾകളമാശൈചിതൈയേനേയെങ്കുതേ.

അ—എനിക്കു നല്ലവണ്ണം പഠിക്കണമെന്നുള്ള ആശ എന്നെ വിട്ടുപിരിയുകയില്ല എന്നുപറയുന്നു. ജ്ഞാനവർഗ്ഗങ്ങളെല്ലാം അറിയണമെന്നുള്ള ആശയും ഒഴിയുകയില്ല എന്നുനില്ക്കുന്നു. അതിനാൽ ഞാൻ എന്താ ചെയ്യേണ്ടതു്?

"ആശാഹിപരമം ദുഃഖം നൈരാശ്യഞ്ച സുഖപ്രദം" എന്ന ന്യായത്തെ അനുസ്മരിച്ചു്, ആശയെല്ലാം ഒഴിഞ്ഞു നിരാശനായി ഭവിക്കണമെന്നഭിപ്രായം.

മന്തിരത്തിലാശൈമറക്കേനേയെങ്കുതേ
ചുന്തരത്തിലാശൈതുറക്കേനേയെങ്കുതേ.

അ—ഞാൻ മന്ത്രങ്ങളെ പഠിക്കുന്നതിനുവച്ച ആശ മറക്കുകയില്ല എന്ന നിലയിൽ നില്ക്കുന്നു. അതുമല്ലാതെ, നല്ല വസ്ത്രാഭരണങ്ങൾ ധരിച്ചു ഭംഗിയായിരിക്കണം എന്നുള്ള ആശയും എന്നെ വിട്ടുപിരിയുകയില്ലെന്നു ശഠിക്കുന്നു. അതിനാൽ ഇതുകൾക്കു എന്നിൽ ചെയ്യപ്പെടാവുന്നതൊന്നുമില്ല.

കട്ടുവർക്കത്താശൈകഴലേനേയെങ്കുതേ
ചെട്ടതനിലാശൈചിതൈയേനേയെങ്കുതേ.

അ—എന്നെ സംബന്ധിച്ചിരിക്കുന്ന പരിജനങ്ങളുടെ മേൽ വച്ചിരിക്കുന്ന ആശയും നീങ്ങുകില്ല എന്നുനില്ക്കുന്നു. കൂടാതെ, സ്നേഹിതന്മാരോടു കൂടി സംഗീതസാഹിത്യങ്ങളാൽ വിനോദിച്ചിരിക്കണമെന്നുള്ള ആശയും അസ്തമിക്കയില്ല എന്നായിരിക്കുന്നു. അതിനാൽ ഇതുകളെ തീക്കുന്നതിനുള്ള ഒരു മാൎഗ്ഗത്തെ എനിക്കു് എപ്പോഴം അറിയിച്ചുതരുമോ?

കുളത്തിൽ വെള്ളംവററുമ്പോഴം ആ കുളത്തെ ഉപേക്ഷിച്ചുപോകുന്ന പക്ഷികളെപ്പോലെ ധനം ഇല്ലാതാകുമ്പോഴം നമ്മെ ഉപേക്ഷിച്ചുപോകുന്ന വരാണു ബന്ധുജനങ്ങളെന്നുള്ള തത്വം മനസ്സിലാക്കി അവരോടുള്ള സംസൎഗ്ഗത്തിനായിക്കൊണ്ടുള്ള ആശ ലഭിക്കണമെന്ന അഭിപ്രായത്തിലാണു് സ്വാമികൾ ഇങ്ങനെ പാടിയിരിക്കുന്നതു്.

മാററുഞ്ചലവൈമറക്കേനേയെങ്കുതേ
ചോററുക്കഴിയുമിന്നുംത്തുരനേയെങ്കുതേ.

അ—ഉടുത്തവസ്ത്രം അഴുക്കായാൽ അതേ മാററി വേറെ അലക്കിയ വസ്ത്രം ധരിക്കണമെന്നുള്ള വിചാരം വിട്ടുമാറുന്നില്ല. എന്റെ വയറു് ഒരിക്കലും നിറയുന്നതുമില്ല. ഞാനെന്താചെയ്യു?

പരമാൎത്ഥജ്ഞാനം സിദ്ധിച്ചാൽ അഴുക്കെന്നും വെള്ളയെന്നുമുള്ള വ്യത്യാസമേ വസ്ത്രത്തെക്കുറിച്ചുണ്ടാകയില്ല. ഭക്ഷണാഭിലാഷവുമുണ്ടാകയില്ല. എനിക്കു് അവയുണ്ടാകുന്നതിനാൽ പരമാൎത്ഥജ്ഞാനം എനിക്കുണ്ടായില്ലെന്നും അതുണ്ടാക്കിത്തരണമെന്നും അഭിപ്രായം.

കന്നിവനനാത! കന്നിവനനാത!
ഐന്തുപുലനമടങ്കേനേയെങ്കുതേ
ചിന്തെത്തപിക്കിറതും തേറേനേയെങ്കുതേ.

അ—ജ്ഞാനേന്ദ്രിയങ്ങളഞ്ചും അവയുടെ വ്യാപാരങ്ങളിൽനിന്നു് ഒഴിയുകയില്ലെന്നു പറയുന്നു. മനസ്സു് ലോകവ്യവഹാരങ്ങളിൽ ഭ്രമിച്ചു രമിക്കുന്നതിൽനിന്നും ഒഴിയുകയില്ലെന്നും പറയുന്നു. അതിനാൽ ഇവയെല്ലാം വശപ്പെടുത്തുന്നതിനു് അനുഗ്രഹമരുളമാറാകണം.

കാമക്കരോതങ്കടക്കേനേയെങ്കുതേ
നാമേയരശെൻറുനാടൊറുമെണ്ണുതേ.

അ—കാമ, ക്രോധ, ലോഭ, മോഹ, മദ, മാത്സൎയ്യങ്ങൾ എന്ന ആകാശഭൂതത്തിന്റെ ഗുണങ്ങളാറും നീങ്ങിപ്പോകയില്ല എന്നു പറയുന്നു. ദിവസംതോറും എനിക്കു രാജപദവി കിട്ടുമോ എന്ന ദുൎമ്മോഹം ഉണ്ടായിക്കൊണ്ടേയിരിക്കുന്നു. അയ്യോ! ഇപ്രകാരമുള്ള ദുരവസ്ഥ എന്റെ മനസ്സിനുണ്ടാകാൻ കാരണമെന്തോ? അറിയുന്നില്ല. കാമവും ക്രോധവും മാത്രമേ മൂലത്തിൽ പറ

യപ്പെട്ടിട്ടുള്ളുവെങ്കിലും ലോഭമോഹാദികൾ നാലും അവയോടു സംബന്ധപ്പെട്ടവയാകയാൽ അവയെ വിവരിച്ചുപറഞ്ഞു എന്നറിഞ്ഞുകൊള്ളണം.

അച്ചമാങ്കാരമടങ്കേനേയെങ്കതേ
കെച്ചുമിന്നമാനംകഴലേനേയെങ്കതേ.

അ—ആരെങ്കിലും കാണുമ്പോൾ സംശയിക്കേണ്ട അവർ കണ്ടല്ലോ എന്നു ശങ്കിക്കേണ്ടതായ പ്രവൃത്തിയും, അഹംകാരവും അഭിമാനവും എന്നെ വിട്ടുനീങ്ങുകയില്ലെന്നു ഉറപ്പുതന്നിരിക്കുന്നു.

ഞാൻ എത്ര ശ്രമിച്ചിട്ടും മേൽപറഞ്ഞ ദുർവിധങ്ങൾ മാറുകയില്ലെന്നു നിശ്ചയമായിരിക്കുന്നു. അതിനെന്താണു ഞാൻ വേണ്ടതു്? എന്നു ഭാവം.

നിക്കുമിഴിയാമുടലൈനിത്യമായെണ്ണുതേ
ആക്കമുയരാശൈയഴിയേനേയെങ്കതേ.

അ—വെള്ളത്തിൽ കാണപ്പെടുന്ന കുമിളകളെപ്പോലെ ഒരുനിമിഷം പോലും സ്ഥിരമല്ലാത്ത ഈ ഉടലിനെ ഒരിക്കലും നശിക്കാത്തതാണെന്നു എന്റെ മനസ്സു വിചാരിക്കുന്നു. കൂടാതെയും മനുഷ്യസഹജമായി നിത്യവും വർദ്ധിച്ചുവരുന്ന അഹംകാരവും മാറുകയില്ല എന്നു പറയുന്നു. (അതിനാൽ എനിക്കു സംസാരത്തിൽനിന്നു മോചനം സിദ്ധിക്കയില്ലെന്നു് എനിക്കുതന്നെ സ്പഷ്ടമായി തോന്നുന്നു എന്നു ഭാവം.)

കണ്ണുക്കുകണ്ണെതിരേകട്ടൈയിൽവേകക്കണ്ടും
എണ്ണുന്തിരമായിരിപ്പോമെൻറെണ്ണുതേ.

അ—ഈ ശരീരത്തിൽനിന്നു ജീവൻ വേർപെട്ടാലുടനെ ബന്ധുക്കൾകൂടിയെടുത്തു ചിതമേൽ കൊണ്ടുവച്ചു വേകിച്ചു ചാമ്പലാക്കിക്കളയുന്നതു കണ്ടിട്ടും എന്നും സ്ഥിരമാണു ശരീരം എന്നു നമ്മൾ വിചാരിക്കുന്നു. കഷ്ടം! (മനസ്സിനു് എന്തൊരു ഭ്രാന്തോ എനിക്കു മനസ്സിലാകുന്നില്ല—എന്നു ഭാവം.)

അനിത്തിയത്തൈനിത്തിയമെൻറാതരവായെണ്ണുതേ
തനിത്തിരിക്കേനെങ്കതേനനെമറക്കേനെങ്കതേ

അ—നശിച്ചുപോക ശീലമായ ലോകത്തിലുള്ള എല്ലാ വസ്തുക്കളേയും അഴിവില്ലാത്തവയെന്നു വിശ്വസിക്കുന്നു. അതുംപോകട്ടെ, ഏകാന്തത്തിൽ ബ്രഹ്മധ്യാനം ചെയ്തുകൊണ്ടിരിക്കാമെന്നുവച്ചാലോ അങ്ങനെയും ഇരിക്കയില്ല. അത്രത്തോളം മനസ്സുറപ്പുണ്ടാകയില്ലെന്നർത്ഥം. അതും പോകട്ടെ, ഞാനെന്ന ഭാവം നീക്കിയിരിക്കാമെന്നുവച്ചാലോ അതിനും മനസ്സനുവദിക്കയില്ല എന്നു നില്ക്കുന്നു. ഇനി ഏതു വഴിയാണു ഞാൻ പോകേണ്ടതെന്നു മനസ്സിലാകുന്നില്ല.

**നരകക്കുഴ യുമിന്നനാൻപൂജിഴപ്പോനെങ്കുതേ**
**ഉരകപ്പടത്തൽകുലുനൈക്കെട്ടപ്പേനെങ്കുതേ.**

അ—നരകവാതിലാകട്ടെ, ഞാൻചെയ്ത പാപങ്ങൾകാരണം ഇനിയും നിന്നെ ദുഃഖിപ്പിക്കാതെ വിടുകയില്ല എന്നു പറയുന്നു. ആ വാതിലിലേക്ക കൊണ്ടുപോകുന്ന പാമ്പിൻപത്തിക്കു തുല്യമായ സ്ത്രീവ്യഞ്ജനം (യോനിയെന്നത്ഥം) നിന്നെ നശിപ്പിക്കാതെ ഞാൻ അടങ്ങുകയില്ല എന്നും നിർബന്ധിച്ചുനില്ക്കുന്നു.

എനിക്ക് ഇനിയും സ്ത്രീവാഞ്ഛ അവസാനിച്ചിട്ടില്ലാത്തതിനാൽ മോക്ഷമാൎഗ്ഗം തെളിയുന്നില്ല. ആ വാഞ്ഛ തീരുന്നതിനു നിന്തിരുവടി അനുഗ്രഹിക്കണമെന്നത്ഥം.

**കുരുമ്പൈമുലൈയുങ്കടികെടുപ്പേനെങ്കുതേ**
**അരുമ്പുവിഴിയുമെന്തനാവിയുൺപേനെംകതേ.**

അ—കരുമ്പയ്ക്കു (ഇളനീരിന്) തുല്യമായ മുലകൾ നിന്റെ കടിയെ കെടുത്തുന്നുണ്ട് എന്നു പറയുന്നു. വിസ്താരമേറിയ കണ്ണുകൾ നിന്റെ ജീവനെ ഭക്ഷിക്കുന്നുണ്ട് എന്നും പറയുന്നു.

**മാതരുക്കൊണ്ടുമറലിവഞ്ചമെന്നോതേ**
**ആതരവുമററിങ്കരക്കായുരുകിറണ്ടേ.**

അ—സാക്ഷാൽ കാലൻതന്നെ സ്ത്രീരൂപം ധരിച്ചുവന്നിട്ടും അവന്റെ ചതിപ്രയോഗത്തെ കരുതിത്തന്നെ പെരുമാറുന്നു. നശിപ്പിക്കണമെന്നുള്ള ഉദ്ദേശത്തെ മുൻനിൎത്തി പ്രവൎത്തിക്കുന്നു എന്നത്ഥം. ഈ അവസ്ഥയിൽ യാതൊരു വിചാരവുമില്ലാതെ അഗ്നിയിലിടപ്പെട്ട അരക്കുപോലെ ഞാൻ ഉരുകുന്നുവല്ലൊ.

ഇതിനൊരു രക്ഷാമാൎഗ്ഗവുമില്ലയോ ദൈവമേ എന്നു ഭാവം.

**കന്തനെയീൻറരുളും കന്നിവനനാതാ**
**എന്തവിതത്തിനാനേറിപ്പടരുവണ്ടോ.**

അ—സ്കന്ദൻ എന്നു തിരുനാമമുള്ള കാൎത്തികേയനെ പെററെടുത്ത കന്നിവനത്തിൽ എഴുന്നള്ളിയിരിക്കുന്ന പരമേശ! ഞാൻ മേൽപറയപ്പെട്ട വിധത്തിലുള്ള ദുഃഖങ്ങൾ അനുഭവിക്കുന്നതിനാൽ, മററ് എന്തൊരു സദാചാരംകൊണ്ടാണു ശിവപദപ്രാപ്തിയുണ്ടായി സമാധിയോഗത്താൽ നിന്റെ തൃപ്പാദങ്ങളിൽ മനസ്സിനെ രമിപ്പിച്ചിരിക്കുന്നതു്? എനിക്കു മനസ്സിലാകുന്നില്ല.

**കന്നിവനനാത! കന്നിവനനാത!**
**പുല്ലായിപ്പൂണ്ടായ്പ്പലർന്തനാൾപോതാതോ**
**കല്ലായ്മരമായ്ക്കഴിന്തനാൾപോതാതോ.**

അ—ഹേ മധുരമീനാക്ഷീശ്വരാ! ഞാൻ ഇതിനുമുമ്പു അനേകം അനേകം ജന്മങ്ങൾ എടുത്തിരിക്കാൻ ഇടയുള്ളതിനാൽ, ആ ജന്മങ്ങളിൽ ഓരോന്നിലും, പുല്ലായിട്ടും, ചെടിയായിട്ടും ജനിച്ചു വാടി വിഷമപ്പെട്ടതൊന്നും പോരയോ? അതു കഴികെപ്പിന്നെ കല്ലായിട്ടും മരമായിട്ടും ജനിച്ചു പല ദുഃഖങ്ങളേയും അനുഭവിച്ചതും പോരയോ? (ഇനിയെങ്കിലും അതു മതിയെന്നു നിശ്ചയിച്ചു എൻെറ ജന്മമറുത്തനുഗ്രഹിക്കണമെന്നർത്ഥം)

**കീരിയായകീടമായകെട്ടനാൾപോതാതോ**
**നീരിയായ്യുർമനവായ്നിൻെറനാൾപോതാതോ.**

അ—കീരിയായും പുഴുവായും ജലജന്തുക്കളായും ഇഴജന്തുക്കളായും ജനിച്ചും മരിച്ചും കഷ്ടപ്പെട്ടതുപോരെയോ?

**പൂതമോടുതേതരുമായ്പ്പോനനാൾപോതാതോ?**
**വേതനൈചെയ്യാനവരായ്വീഴ്ന്തനാൾപോതാതോ?**

അ—ഓരോ ഭൂതങ്ങളായും ദേവരാക്ഷസന്മാരായും മററും ഓരോ ജന്മമെടുത്തു് ഇതുവരെയുംപെട്ട പാടുകൾ പോരയോ! (ജന്മങ്ങൾക്കു സംഖ്യയില്ലായ്കകൊണ്ടു്, അവററിൽ ചിലതുമാത്രം എടുത്തുപറഞ്ഞിട്ടു്, തൻെറ ജന്മമറുത്തുതരണമെന്നു കവി പ്രാർത്ഥിക്കുന്നു.)

**അന്നൈയവററിലഴിന്തനാൾപോതാതോ**
**മന്നവനായ്വാഴ്ന്തുമരിത്തനാൾപോതാതോ?**

അ—മേൽപറഞ്ഞ ജന്മങ്ങളെല്ലാം കഴിഞ്ഞതിനുശേഷം മനുഷ്യജന്മമെടുത്തു്, അമ്മയുടെ ഗർഭത്തിൽ പതിച്ചു് പത്തുമാസം കിടന്നു് ആ പത്തുമാസവും ഞാൻ സഹിച്ച കഠിനസങ്കടങ്ങൾ പോരായോ? അതിൽ പത്താംമാസത്തിൽ അനുഭവിച്ച ദുഃഖത്തിനു കണക്കുമില്ല. അങ്ങനെ ദുഃഖത്തെയനുഭവിച്ചു് ഒരു രാജാവായി ജനിച്ചു രാജ്യപരിപാലനംചെയ്തു് ആ ദുഃഖങ്ങളൊക്കെ സഹിച്ചു്, ഒടുവിൽ മരിച്ചതും പോരയോ! അയ്യോ! മതി, മതി.

**തായാകിത്താരമായ്ത്താഴ്ന്തനാൾപോതാതോ**
**ചേയായ്പുരുടനുമായ്ച്ചെൻെറനാൾപോതാതോ?**

അ—ഒരുത്തൻെറ അമ്മയായും, ഒരുത്തൻെറ ഭാര്യയായും, ഒരുത്തൻെറ മകൻ അല്ലെങ്കിൽ മകളായും ഒരുത്തിയുടെ ഭർത്താവായും ജനിച്ചു ജനിച്ചു മരിച്ചുമരിച്ചു ദുഃഖിച്ചകാലം പോരയോ?

ഇനിയും അങ്ങനെ ജനിക്കേണ്ടിവരുമോ വരികില്ലയോ ആർക്കറിയാം? കഴിഞ്ഞ ജന്മങ്ങളിൽ തിൎയ്യക്കുകളായും ആണായും പെണ്ണായും മററും ജനിച്ചിരിക്കാം. അക്കാലങ്ങളിൽ ആത്മാവിനു മുക്തിസമ്പാദിക്കാൻ എനിക്കു സാധിച്ചില്ല. ഇപ്പോഠം ഭാഗ്യവശാൽ ഞാൻ ഒരു പുരുഷനായി ജനിച്ചിരിക്കുന്നു. മോക്ഷം സാധിക്കാൻ ഇതു തക്ക ഒരു ജന്മമാണ്. അതിനാൽ എനിക്കു നിൻെറ തിരുവടികഠം തന്നനുഗ്രഹിക്കണമെന്നഭിപ്രായം.

**നോയുണ്ണവേമെലിന്തുനൊന്തനാഠംപോതാതോ**
**പേയുണ്ണപ്പേയായ്പിറന്തനാഠംപോതാതോ?**

അ—ഇതുവരെ ഞാൻ എടുത്ത ജന്മങ്ങളിൽ സങ്കടം എന്നെ വിട്ടുപിരിയാതിരുന്നു. അക്കാലങ്ങളിൽ ഞാൻ ദുഃഖിച്ചതു പോരയെന്നാണോ! തമ്മിൽ തല്ലിക്കൊന്നു തിന്നുന്ന പിശാചവംശത്തിൽ ജന്മം എടുത്തുകഴിഞ്ഞ കാലവും പോരയോ?

ഇനിയെങ്കിലും എന്നെ അനുഗ്രഹിച്ചുകൂടയോ എന്നു ഭാവം.

**ഊനറവുടൽക്രുൻകരുടായ്ഉററനാഠംപോതാതോ?**
**ഈനപ്പൊവിപ്പിലിളൈത്തനാഠംപോതാതോ?**

അ—അല്ലയോ ഭഗവൻ! നശിക്കു ശീലമായ ഇദ്ദേഹം മുമ്പ് എടുത്ത ഓരോ ജന്മങ്ങളിൽ, ക്രൂനായിട്ടും കരുടായിട്ടും മാതൃഗൎഭത്തിൽനിന്നും വെളിപ്പെട്ടു കഷ്ടപ്പെട്ടതൊന്നും പോരയോ? വയറു നിറയ്ക്കാൻ ഭക്ഷണത്തിനായി പണം അന്വേഷിച്ചു ബുദ്ധിമുട്ടി, ശരീരം ക്ഷീണിച്ചു ജന്മങ്ങഠം കഴിഞ്ഞതും പോരയോ?

ഇനിയെങ്കിലും ജന്മമറുത്തു രക്ഷിക്കണമെന്നഭിപ്രായം.

**പട്ടകളൈയും പരതവിപ്പുംപോതാതോ**
**കെട്ടനാഠംകെട്ടനെൻറുകേളാതുംപോതാതോ.**

അ—ഞാൻ ജന്മാന്തരങ്ങളിൽ അനുഭവിച്ച കഷ്ടപ്പാടും ബുദ്ധിമുട്ടുകളും പോരയോ? കെട്ടകാലങ്ങഠം എന്തോ കെട്ടുതന്നെ കഴിഞ്ഞുകൂടി. ഇനിയെങ്കിലും സന്മാൎഗ്ഗത്തിൽ പ്രവൎത്തിക്കരുതോ എന്നു നാട്ടുകാർ പറയുന്ന ഗുണദോഷത്തെ കേഠംക്കാത്ത ബുദ്ധികേടു മതിയാക്കരുതോ?

സത്തുകളുടെ വാക്കു കേഠംക്കായ്കകൊണ്ടല്ലയോ എനിക്ക് ഈ ബുദ്ധിമുട്ടുകളും അധോഗതികളും നേരിട്ടതു്? ഇനിയെങ്കിലും സാധുക്കളുടെ ഉപദേശത്തെ അംഗീകരിക്കതന്നെ വേണം എന്നഭിപ്രായം.

**നില്ലാമെയ്ക്കേയെഴുതുനിൻറനാഠംപോതാതോ**
**എല്ലാരുമെൻപാരമെടുത്തനാഠംപോതാതോ?**

അ—എന്റെ ദേഹം നിലനില്ക്കാത്തതിനെക്കുറിച്ചു ഞാൻ കരഞ്ഞു കരഞ്ഞിരുന്നകാലം ഇനിയും മതിയായില്ലയോ? ഞാൻ പല അമ്മമാരുടെ വയററിൽ കുടികൊണ്ടിരുന്ന കാലത്തു് അവർ എന്റെ ശരീരഭാരത്തെ ചുമന്നു ദുഃഖം അനുഭവിച്ചകാലം മതിയായില്ലയോ?

ഇനിയെങ്കിലും ജനനം നീക്കിയെന്നെ അനുഗ്രഹിക്കണമെന്നൎത്ഥം.

കാമൻകണൈയാൽകടൈപട്ടൽപോതാതോ?
ഏമൻകരത്താലിടിയണ്ടൽപോതാതോ?

അ—ഞാൻ ജനിച്ച ജന്മങ്ങളിലെല്ലാം കാമദേവന്റെ ബാണങ്ങളാൽ ദുഃഖിച്ചതൊന്നും മതിയായില്ലയൊ? (ഈ ജന്മത്തിലും എന്നെ കാമവലയിൽ എന്തിനു കുടുക്കുന്നു എന്നഭിപ്രായം) അതതുജന്മങ്ങളിൽ മരണദുഃഖം അനുഭവിച്ചതും പോരയോ? ഇനിയും ജനനമരണങ്ങൾ എനിക്കു സംഭവിക്കാൻ ഇടയാകാതെ അനുഗ്രഹിക്കണം എന്നഭിപ്രായം.

നാന്മുകൻപട്ടോലൈനറുക്കണ്ടൽപോതാതോ
തേൻറുളപത്താനേമിതേക്കണ്ടൽപോതാതോ.

അ—ബ്രഹ്മദേവനാൽ എഴുതപ്പെട്ട വിധിശാസനമനുസരിച്ചു അനുഭവിച്ച കഷ്ടതകൾ ഇനിയും മതിയായില്ലയോ? തേൻതുളുമ്പുന്ന തുളസീമാല ധരിച്ച മഹാവിഷ്ണുദേവന്റെ ധൎമ്മസംരക്ഷണത്തിനു പാത്രീഭൂതനായി അനുഭവിച്ച കഷ്ടതകളും മതിയായില്ലയോ?

ബ്രഹ്മാവിന്റെ സൃഷ്ടികൎമ്മവും വിഷ്ണുവിന്റെ രക്ഷാകൎമ്മവും ഓരോ വിധത്തിൽ ജീവികൾക്കു ദുഃഖകാരണമാണെന്നഭിപ്രായം.

ഉരുത്തിരനാർശങ്കാരത്തുററനാൾപോതാതോ
വരുത്തമറിന്തെറിലൈവാവെൻറഴൈത്തെയിലൈ.

അ—അതതു ജന്മങ്ങളുടെ ഒടുവിൽ രുദ്രമൂൎത്തിയാൽ ചെയ്യപ്പെടുന്ന സംഹാരകൎമ്മത്തിനു് അധീനനായി ദുഃഖത്തെ പ്രാപിച്ചതും മതിയായില്ലയോ? ഇപ്രകാരമൊക്കെ ഞാൻ അനുഭവിച്ചുവരുന്ന സങ്കടങ്ങളെ, അല്ലയൊ പരമേശ! നിന്തിരുവടി അറിയുന്നില്ലയോ? അഥവാ, അറിയുന്നെങ്കിലും, വാ! എന്നു വാത്സല്യപൂൎവ്വം വിളിച്ചു നിന്തിരുവടികളിൽ ചേൎത്തു അവിടെയിരുന്നുകൊൾക എന്നാജ്ഞാപിച്ചില്ലല്ലൊ.

കന്നിവനനാതാ കന്നിവനനാതാ
പിറപ്പൈത്തവിത്തെയിലൈപിന്നാകക്കൊണ്ടെയിലൈ
ഇറപ്പൈത്തവിത്തെയിലൈയെന്നെൻറുകേട്ടയിലൈ.

അ—എനിക്കു തുടരെത്തുടരെ വന്നുകൊണ്ടേയിരിക്കും പിറവികളെ നീക്കി അനുഗ്രഹിച്ചോ, ഇല്ല. മാത്രമല്ല, മരണമെന്ന മഹാദുഃഖത്തെ തീർത്തനുഗ്രഹിച്ചുവോ? അതുമല്ല എന്റെ ഭക്ത! നീ എന്തിനിത്രദുഃഖിക്കുന്നു എന്നു കരുണയോടെ അരുളിച്ചെയ്യുവോ? ഇല്ല. ഇത്രമേൽ കരുണചെയ്യാത്ത നിന്തിരുവടിയാണോ ജന്മമറുക്കുക എന്ന പരമാനുഗ്രഹം എനിക്കു ചെയ്യാൻപോകുന്നതു്? എന്നഭിപ്രായം.

## പാശമെരിത്തയിലൈപരതവിപ്പൈത്തീത്തയിലൈ
## പൂശിയനീറെപ്പൂനൈയെൻറളിത്തൈയലൈ

അ—എന്റെ പ്രാരബ്ധപാശത്തെ നിന്തിരുവടി ജ്ഞാനാഗ്നിയിൽ എരിച്ചു നശിപ്പിച്ചില്ല. ആ പാശബന്ധത്താലുണ്ടാകുന്ന ദുഃഖത്തെ നശിപ്പിച്ചതുമില്ല. ഭക്തന്മാരണിയുന്ന തിരുനീറെങ്കിലും തന്നു്, "എടാ അടിമേ" നീയും ഇതു ധരിച്ചുകൊൾക, എന്നരുളിച്ചെയ്തോ അതുമില്ല.

ഇത്രമേൽ ഈശ്വരകടാക്ഷമില്ലാത്ത എനിക്കു മോക്ഷസിദ്ധിയെങ്ങനെയുണ്ടാകാൻപോകുന്നു? എന്നഭിപ്രായം.

## അടിമൈയെൻറുചൊന്നയിലൈയമണിതന്തൈയിലൈ
## വിടുമുലകംപോക്കിയുൻറൻവേടമളിത്തയിലൈ.

അ—ഞാൻ നിന്തിരുവടിയുടെ ദാസനാണെന്നുപറഞ്ഞു്, എല്ലാവരും അറിയത്തക്കവണ്ണം വെളിപ്പെടുത്തിയില്ല. ശിവപ്രിയകരങ്ങളായ പദാർത്ഥങ്ങളിൽ പ്രധാനപ്പെട്ട ഒന്നായ രുദ്രാക്ഷമാലയെ നീ ധരിച്ചുകൊൾക എന്നനുഗ്രഹിച്ചില്ല. ജ്ഞാനികളാൽ ഉപേക്ഷിക്കപ്പെടുന്ന ലോകവാഴ്ച്ചയെനീക്കി നിന്തിരുവടിയുടെ സാരൂപ്യപദവിയെ നൽകിയതുമില്ല.

ഇങ്ങിനെ മുക്തിസാധനങ്ങളിൽ യാതൊന്നും നിന്തിരുവടിയാൽ നൽകപ്പെടാത്ത ഞാൻ എങ്ങനെ മുക്തനാകാൻപോകുന്നു? എന്നു ഭാവം.

## ഉന്നിലയൈത്തൈയിലൈ ഒൻറാകിക്കൊണ്ടയിലൈ
## വിന്നടിയാർക്കൂട്ടത്തിനിയഴൈത്തുവൈത്തയിലൈ.

അ—അല്ലയോ ഭഗവൻ! ഞാൻ നിന്തിരുവടിയുടെ സായുജ്യമുക്തിയെ പ്രാപിക്കുമാറു വിളിച്ചു്, പരമാത്മമായ അദ്വൈതപദത്തെ ദാനംചെയ്തില്ല. അതു് ഉയർന്നനിലയിലുള്ള ഒരനുഗ്രഹമാകകൊണ്ടു്, അതിനു ഞാൻ അധികാരിയല്ലെന്നിരുന്നാലും, എന്നെ വിളിച്ചു് അങ്ങയുടെ തൃപ്പാദഭക്തന്മാരുടെ കൂട്ടത്തിൽ ചേർത്തുവയ്ക്കരുതോ? അതും ചെയ്തില്ല.

## ഓങ്കുപരത്തുളൊളിത്തവടിയാർക്കടിയാൻ
## ഈങ്കൊരടിയാനെമക്കെൻറരൈത്തൈയിലൈ.

അ—ഒരിക്കലും ലയമില്ലാതെ വൃദ്ധിയെപ്രാപിച്ചിരിക്കുന്ന പരമാത്മാവിൽ മനസ്സിനെ രമിപ്പിച്ചിരിക്കുന്ന പരിശുദ്ധഭക്തന്മാൎക്ക ദാസനാണ ഞാൻ അങ്ങനെയുള്ള ഭക്തന്മാരുടെ ദാസനാകകൊണ്ട നീ എന്റെയും ദാസൻ തന്നെയെന്ന നിന്തിരുവടി അരുളിച്ചെയ്തില്ല. അങ്ങനെ അരുളിച്ചെയ്തെങ്കിൽ അപ്പോഴേ എനിക്ക മോക്ഷം സിദ്ധിക്കുമായിരുന്നു എന്ന ഭാവം.

**നാമന്തരിത്തെയിലൈനാനൊഴിയനിന്റെയിലൈ**
**ചേമവരുളിലെനൈച്ചിന്തിത്തഴൈത്തെയിലൈ.**

അ—ഇവനും ഒരു ശിവഭക്തൻതന്നെ എന്നുള്ളപേർ നീ എനിക്ക നല്കിയില്ല. ഞാൻ എന്ന ഭാവത്തെ (അഹംഭാവത്തെ) എന്നിൽനിന്നും നീക്കി നിന്തിരുവടി വന്ന്, എന്റെ മനസ്സിൽ കുടികൊണ്ടില്ല. അങ്ങനെ തന്നെത്താൻ എഴുന്നരുളിയിരിക്കുന്നതിന പ്രിയംതോന്നിയില്ലെങ്കിലും, നിന്തിരുവടിയുടെ ചിദാനന്ദാനുഗ്രഹം ദേവിയിൽ എന്നെ വിളിച്ചിരുത്തിയതുമില്ല. ഇങ്ങനെ എല്ലാക്കാൎയ്യത്തിലും അങ്ങ് മൌനം ദീക്ഷിച്ചാൽ വേറാരാണെന്നെ രക്ഷിക്കാൻ? എന്ന ഭാവം.

**മുത്തിയളിത്തെയിലൈമോനംകൊടുത്തെയിലൈ**
**ചിത്തിയളിത്തെയിലൈചീരാട്ടിക്കൊണ്ടെയിലൈ.**

അ—എനിക്ക മോക്ഷത്തെ നല്കിയില്ല. ആ മോക്ഷത്തിന സാധനമായ മൌനത്തേയും ദാനംചെയ്തില്ല. ഇവരണ്ടും (മൌനവും മോക്ഷവും) കൈവരുത്തുന്ന സിദ്ധിയേയും തന്നില്ല. എന്നെ കരുണാപൂൎവം കടാക്ഷിച്ച്, ദാസനാക്കി സ്വീകരിച്ചതുമില്ല.

കരുണാനിധിയായ നിന്തിരുവടി അങ്ങനെ ചെയ്യാത്തസ്ഥിതിക്ക നിഷ്കരുണന്മാരായ മറ്റേതു ദേവന്മാരെയാണ് ഞാൻ അതിലേക്ക ഭജിക്കേണ്ടത് എന്ന ഭാവം.

**തപ്പെത്തവിർത്തെയിലൈതാനാക്കിക്കൊണ്ടെയിലൈ**
**അപ്പരിയത്തീയാമെന്നാശൈത്തവിർത്തെയിലൈ.**

അ—എന്റെ തെറ്റുകളെ തിരുത്തിയില്ല, എന്നെ തൃപ്പാദപത്മങ്ങളോട് ഏകീകരിച്ചതുമില്ല. എന്നുമാത്രമല്ല ഒരിക്കലും അണയാതെ കുമറിയെരിയുന്ന അഗ്നിപോലെയുള്ള എന്റെ ആശയെ നശിപ്പിച്ചതുമില്ല. ഞാൻ പിന്നെ എങ്ങനെയാണ രക്ഷപ്പെടേണ്ടത്? എന്ന ഭാവം.

**നിൻറനിലൈയിനിറുത്തിയെനൈവൈത്തെയിലൈ**
**തുൻറുങ്കരണമൊടുതൊക്കഴിയപ്പാർത്തെയിലൈ.**

അ—പരമജ്ഞാനികൾ സദാ ആനന്ദം അനുഭവിക്കുന്ന മൌനനിലയിൽ (ആത്മാത്മയോഗസമാധിയിൽ) നീയും ഇരുന്നുകൊൾക എന്നരു

ഗ്രഹിച്ചു്, എന്നെ ആ നിലയിൽ എത്തിച്ചില്ല അതും പോകട്ടെ, പലകാലമായി എനിക്കു ദുഃഖത്തെച്ചെയ്തുകൊണ്ടിരിക്കുന്ന ഇന്ദ്രിയങ്ങളെ നിഗ്രഹിച്ചു് സ്ഥൂലദേഹത്തെയും നശിപ്പിച്ചോ അതുമില്ല.

നിന്തിരുവടി ഇങ്ങനെ ചെയ്യാതിരിക്കുന്നതു ഓൎക്കുന്തോറും എനിക്കു അത്ര പരിശുദ്ധി സിദ്ധിച്ചില്ലെന്നുതന്നെ ഞാൻ വിചാരിക്കുന്നു എന്നു ഭാവം.

കട്ടവുലകക്കാക്ഷിക്കട്ടൊഴിയപ്പാത്തെയിലൈ
നിട്ടൈയിലേനില്ലെൻറുനീനിറുത്തിക്കൊണ്ടയിലൈ

അ—ഒരിക്കലും ഒഴിയാത്ത ദുഃഖപാശമെന്നു് എല്ലാവരാലും ശപിക്കപ്പെട്ട ലോകമായയുടെ ബന്ധത്തിൽനിന്നും എന്നെ മോചിപ്പിച്ചില്ല എന്നു മാത്രമല്ല സദാ ധ്യാനനിഷ്ഠനായിരുന്നാലും! എന്നരുളിച്ചെയ്തു് ആ നിഷ്ഠയിലെങ്കിലും എന്നെ ഇരുത്തിയോ എന്നാണെങ്കിൽ അതുമില്ല.

മോക്ഷാധികാരിയാകത്തക്ക യാതൊരു പരിശുദ്ധിയും എൻെറ മനസ്സിനു ഇതുവരെയുണ്ടാകത്തക്കവണ്ണം ദൈവം അനുഗ്രഹിച്ചില്ലെന്നു ഭാവം.

കന്നിവനനാത!കന്നിവനനാത!
കടൈക്കണരുൾതടാകന്നിവനനാതാ
കെട്ടുക്കമലമൊരുക്കിക്കിട്ടിവരപ്പാരേടാ.

അ—മധുരയിൽ എഴുന്നള്ളിയിരിക്കുന്ന സോമസുന്ദരേശ! എന്നെ ഏതുകാലത്തും കെട്ടത്തിക്കൊണ്ടേയിരിക്കുന്ന മൂലമലങ്ങളെ (പ്രാരബ്ധങ്ങളെ) നശിപ്പിച്ചു് നിൻെറ സമീപത്തെ പ്രാപിക്കത്തക്കവണ്ണം കരുണാകടാക്ഷം പൊഴിച്ചാലും!

കാതൽതണിയേനോകണ്ടുമകിഴേനോ
ചാതൽതവിരേനോശങ്കടംതാൻതിരേനോ?

അ—അല്ലയോ ദൈവമേ! നിന്തിരുവടി എന്നിൽ കൃപാകടാക്ഷം പൊഴിക്കുന്നുവെങ്കിൽ ഞാൻ എൻെറ ആശാപാശത്തെ നശിപ്പിക്കയില്ലയോ? നിൻെറ ദൎശനത്താൽ ആനന്ദിക്കയില്ലയോ? മരണദുഃഖത്തിൽനിന്നും നിവൃത്തിക്കയില്ലയോ? അതുമൂലമുണ്ടാകുന്ന സങ്കടങ്ങളിൽനിന്നും വേർപെടുകയുമില്ലയോ?

അങ്ങേ കൃപാകടാക്ഷം എല്ലാ ദുഃഖങ്ങളെയും നശിപ്പിക്കുന്നതാണെന്നഭിപ്രായം.

ഉന്നൈത്തുതിയേനോഉൗർനാടിവാരേനോ
പൊന്നടിയൈപ്പാരേനോപൂരിത്തുനില്ലേനോ?

അ—ഏതുകാലത്തും നിന്തിരുവടിയെ മറക്കാതെ ഞാൻ സ്തുതിക്കയില്ലയോ? നീ എഴുന്നെള്ളിയിരിക്കും ഊരുകൾതോറും സഞ്ചരിക്കയില്ലയോ? അങ്ങനെ സഞ്ചരിച്ചു നിൻെറ തിരുവടികളെ ദർശിക്കയില്ലയോ? ആ ദർശനത്താൽ ആനന്ദപാരമ്യത്തെ പ്രാപിക്കയില്ലയോ?

ഇങ്ങനെ ഭക്തിമാർഗ്ഗങ്ങളിൽ പ്രവത്തിക്കാൻ മനസ്സുള്ള എനിക്കു മുക്തിനല്കാൻ സംശയിക്കുന്നതെന്തു കാരണമോ എന്നു ഭാവം.

ഓങ്കാരപ്പൊൽച്ചിലമ്പിനുല്ലാസംപാരേനോ
പാങ്കാന്തണ്ടെപലപണിയുംപാരേനോ?

അ—മേൽപറഞ്ഞപ്രകാരം നിന്തിരുവടിയുടെ തൃപ്പാദദർശനം ലഭിക്കുമ്പോഴും, ആ തിരുവടികളാൽ വിളങ്ങുന്ന ഓങ്കാരസ്വരൂപമായ ചിലമ്പിൻെറ (ചിലമ്പും ഓങ്കാരവും നാദജനകമാകയാൽ ഇങ്ങനെ രൂപണം ചെയ്തിരിക്കുന്നു) ആനന്ദരമ്യതയേയും പ്രകാശമാനമായ തണ്ടയേയും(നൃത്തസമയത്തു ശിവൻ ഉപയോഗിക്കുന്നതു്) മററും പല ആഭരണങ്ങളേയും ഞാൻ ദർശിക്കയില്ലയോ?

വീരകണ്ടാമണിയിൻവെററിതന്നെപ്പാരേനോ
ശൂരർകണ്ടുപോററുമന്ത ചുന്തരത്തെപ്പാരേനോ?

അ—വീരഘണ്ടകളെ (നൃത്തസമയത്തു് എളിയിൽ ധരിക്കുന്ന നാകമണികളെ) ധരിക്കുന്ന വിക്രമത്തെയും വീരശൂരന്മാർപോലും തലതാഴ്ത്തി നിന്നു സ്തുതിക്കുന്ന നിൻെറ സുന്ദരശരീരത്തേയും ഞാൻ ദശിക്കയില്ലയോ?

എന്നാൽ ഇങ്ങനെ ദശിക്കുന്നതിനു നിന്തിരുവടിയുടെ അനുഗ്രഹമാണിനി അവശ്യം എന്നു ഭാവം.

ഇടൈയിൽപുലിത്തോലിരുന്തകലംപാരേനോ
വിടൈയിലെഴുന്തരുളുംവെററിതന്നെപ്പാരേനോ?

അ—നിൻെറ അരയിൽ ധരിച്ചിരിക്കുന്ന പുലിത്തോലായ വസ്ത്രത്തിൻെറ അഴകിനേയും കാളയാകുന്ന വാഹനത്തിന്മേൽ എഴുന്നെള്ളുന്ന മഹിമാതിശയത്തേയും ഞാൻ ദർശിക്കയില്ലയോ?

നിന്തിരുവടിയുടെ അനുഗ്രഹമുണ്ടെങ്കിൽ എനിക്കതു സാധിക്കുമെന്നു് അത്ഥം.

ആനൈയുരിപോത്തവഴകുതന്നെപ്പാരേനോ
മാനൈപ്പിടിത്തേന്തുമലർക്കരത്തെപ്പാരേനോ?

അ—ആനയുടെ തോൽ അരയിൽ ചാത്തിയിരിക്കുന്ന അഴകേയും ഇടതുകരത്തിൽ മാനിനെ ധരിച്ചിരിക്കുന്ന അഴകിനേയും ഞാൻ ദശിക്കയില്ലെന്നോ?

8

മാണ്ടർതലൈപ്പൂണ്ടമാവ്ഴകെപ്പാരേനോ
ആണ്ടാർനമക്കെന്നറൈന്തതിരിയേനോ?

അ—സർവസംഹാരകാലത്തിൽ നശിക്കുന്ന ദേവന്മാരുടെ (ബ്രഹ്മാവിഷ്ണുദേവന്മാരുടെ) ശിരസ്സുകളെല്ലാം മാലയാക്കി സ്വീകരിച്ചണിഞ്ഞിരിക്കുന്ന നെഞ്ചിന്റെ അഴകിനേയും ഞാൻ ദർശിക്കയില്ലയോ? കൂടാതെ നമ്മെയെല്ലാം തൃപ്പാദദാസന്മാക്കി രക്ഷിക്കുന്ന ദയാപരൻ പരമശിവനാണെന്നു ലോകരോട് ഉപദേശിച്ചുകൊണ്ടു ഞാൻ പലദിക്കിലും ചുററിസ്സഞ്ചരിക്കയില്ലയോ.

കണ്ടംകറുത്തുനിൻറകാരണത്തെപ്പാരേനോ
തൊണ്ടർകഴിവിനിൻറതോററമതെപ്പാരേനോ?

അ—നിന്തിരുവടിയുടെ കഴുത്തിൽ കറുപ്പാടിയതുകൊണ്ടുള്ള ഭംഗിയേയും, മോക്ഷേച്ഛുക്കളായ ഭക്തന്മാർ കൂട്ടംകൂട്ടമായി നിന്തിരുവടിയുടെ സന്നിധിയിൽ കൂടിയിരിക്കുന്ന അത്ഭുതകാഴ്ചയേയും ഞാൻ ദർശിക്കയില്ലയോ?

അരുൾപഴുത്തമാമതിയാമാനനത്തെപ്പാരേനോ
തിരുനയനച്ചുടൈയൊളിതുചെ്ച്ചുഴ്കൊഴുമൈപ്പാരേനോ?

അ—അനുഗ്രഹത്തിരുവരുളാകുന്ന പഴം പാകമായി നില്ക്കുന്ന ചന്ദ്രതുല്യമായ മുഖത്തിന്റെ അഴകേയും അനുഗ്രഹം തുളുമ്പിനില്ക്കുന്ന കൃപാകടാക്ഷത്തിന്റെ പരിപൂർണ്ണമായ ഭംഗിയേയും ദർശിക്കയില്ലെന്നോ?

ചെംകമിളിൻതുണ്ടംവളർചിങ്കാരംപാരേനോ
അങ്കനിയൈവെൻറവതരത്തെപ്പാരേനോ?

അ—ചെമന്ന കുമിഴിൻപൂവുപോലെയുള്ള മൂക്കിന്റെ ശോഭയേയും അഴകുള്ള കോവൽപഴത്തിനേക്കാളും അഴകേറിയ അധരത്തിന്റെ ചെമപ്പേയും ദർശിക്കയില്ലയോ? അങ്ങനെ ദർശിക്കാതിരുന്നാൽ ഗുണംകിട്ടുമെന്നു മാർഗ്ഗമില്ലായ്കയാൽ ഏതുവിധത്തിലും ഞാൻ ദർശിക്കതന്നെ ചെയ്യും എന്നു ഭാവം.

മുല്ലൈനിലവെറിക്കമൂരലൊളിപാരേനോ
അല്ലാർപുരുവത്തഴകുതനൈപ്പാരേനോ?

അ—മുല്ലപ്പൂപോലെയും ചന്ദ്രപ്രകാശംപോലെയും വെൺമപൊററപല്ലണിയുടെ അഴകിനേയും കറുത്ത പുരികങ്ങളുടെ ശോഭയേയും ദർശിക്കയില്ലയോ?

**മകരക്കിടന്തോളിരുംവണ്ണെമതന്നൈപ്പാരേനോ**
**ചീകരമുടിയഴകുമൈമൈടയുംപാരേനോ?**

അ—മകരമത്സ്യത്തെപ്പോലെ വടിവുതികഞ്ഞ കുണ്ഡലങ്ങളുള്ള ചെവികളുടെ ശോഭയേയും ശിരസ്സിന്മേൽ വിളങ്ങുന്ന മുടിയുടെ അഴകിനേയും ചെമന്ന ജടാഭാരത്തിന്റെ അഴകിനേയും ദർശിക്കയില്ലെന്നാണോ?

**കങ്കൈയോടുതിങ്കണിൻറകാക്ഷിതന്നൈപ്പാരേനോ?**
**പൊങ്കരവൈത്താൻചടൈയിൽപൂണ്ടവിതംപാരേ[illegible]?**

അ—ഗംഗാദേവിയും ചന്ദ്രനും വിളങ്ങുന്ന ശിരസ്സിന്റെ ശോഭയേയും ഉഗ്രങ്ങളായ സർപ്പങ്ങളെ ജടയിൽ ധരിച്ചിരിക്കുന്ന അഴകിനേയും ദർശിക്കയില്ലെന്നാണോ?

**ചരക്കൊന്റെ റപൂത്തചടൈക്കാട്ടൈപ്പാരേനോ**
**എരുക്കറുകമത്തൈയണിയേകാന്തംപാരേനോ?**

അ—ശരൽക്കാലത്തെ കൊന്നപ്പൂക്കൾ പൂത്തിരിക്കകൊണ്ടു പ്രശോഭിക്കുന്ന ജടാഭാരമാകുന്ന വനത്തിന്റെ ഭംഗിയേയും എരിക്കിൻപൂ കറുകപ്പുൽ ഉമ്മത്തിന്റെ പൂവ് ഇവയെ അണിഞ്ഞിരിക്കുന്ന ഏകാന്തരൂപത്തിന്റെ വിശിഷ്ടതയേയും ദർശിക്കിയില്ലെന്നോ?

**കൊക്കിറകുചൂടിനിന്റെകൊണ്ടാട്ടംപാരേനോ**
**അക്കിനിയൈയേന്തിനിൻറവാനന്ദംപാരേനോ**

അ—(ഞാൻ ഈ ലോകത്തിൽ ജനിച്ചതുതന്നെ, നിന്തിരുവടിയെ സ്തുതിക്കുന്നതിനും നിന്തിരുവടിയുടെ സചിത്രൂപത്തെ ദർശിക്കുന്നതിനും ആകയാൽ കാലത്തെ വൃഥാകളകയില്ലെന്നു പറയുന്നു)

കൊക്കിൽ ചിറകുകളെ ധരിച്ചുകൊണ്ടിരിക്കുന്ന അഴകേയും വലത്തു കൈയിൽ മഴുവെത്താങ്ങിക്കൊണ്ടിരിക്കുന്ന അഴകേയും ഞാൻ ദർശിക്കയില്ലയോ?

**തൂക്കിയകാലുംതുടിയടിയുംപാരേനോ**
**താക്കുമുയലകന്മേററാണ്ടവനൈത്തപാരേനോ?**

അ—നിന്തിരുവടിയുടെ കുഞ്ചിതപാദത്തേയും (നൃത്തസമയത്തു വളച്ചുയർത്തിപ്പിടിച്ചിരിക്കുന്ന പാദത്തേയും) ആ പാദത്താൽ ചെയ്യപ്പെടുന്ന നടനത്തേയും ആ നടനത്തിനനുസരണമായി അടിക്കപ്പെടുന്ന തുടിയുടെ (വാദ്യവിശേഷത്തിന്റെ) അടിയേയും കാലൂന്നി നടിക്കുന്ന നടനത്തേയും ഞാൻ ദർശിക്കയില്ലെന്നോ?

**വിസ്തൃകരമുംവികസിതമുംപാരേനോ**
**ആശൈയളിക്കമപയകരംപാരേനോ?**

അ—വീശിക്കൊണ്ടിരിക്കുന്ന നിന്തിരുവടിയുടെ കരത്തേയും മുഖപ്രസാദത്തെയും പ്രാണികളിൽ നിന്തിരുവടിക്കുള്ള കാരുണ്യത്തെ വെളിപ്പെടുത്തുന്ന അഭയമുദ്രക്കൈയേയും ഞാൻ ദർശിക്കയില്ലെന്നോ?

**അരിപിരമർപോററവമരർജയജയന**
**പ്പെരിയമൈമപാകംവളർപേരഴകൈപ്പാരേനോ?**

അ—വിഷ്ണുവും ബ്രഹ്മാവും സ്തുതിവാക്യങ്ങൾ വഹിക്കമാറും ദേവന്മാർ ജയജയശബ്ദം മുഴക്കമാറും ശ്രീപാർവതി ഇടതുഭാഗത്തു എഴുന്നെള്ളി ഇരിക്കെ അടിയരുളുന്ന നിന്തിരുവടിയുടെ അഴകും ദർശിക്കയില്ലെന്നോ?

**ശുന്തരനീററിൻചൊകുചുതനൈപ്പാരേനോ**
**ചന്തിരചേകരനായ്തയവുചെയ്തൽപാരേനോ?**

അ—അഴകേറിയ വിഭൂതിയുടെ വിലാസത്തേയും ചന്ദ്രനെ ശിരസ്സിൽ ധരിച്ചുകൊണ്ട കരുണാമൂർത്തിയാണ താൻ എന്നു സ്പഷ്ടമാക്കമാറു വന്നു് ലോകരെ അനുഗ്രഹിക്കുന്ന മഹിമാതിശയത്തേയും ഞാൻ ദർശിക്കയില്ലെന്നോ?

**കന്നിവനനാതാകന്നിവനനാതാ**
**കെട്ടനാൾകെട്ടാലുംകിരുപൈയിനിപ്പാരേടാ**
**പട്ടനാൾപട്ടാലുംപതമെനക്കകിട്ടാതോ?**

അ—മധുരയിൽ എഴുന്നെള്ളിയിരിക്കുന്ന പരമേശ! ഞാൻ പരമപദമടയുന്നതിനായി പ്രയത്നപ്പെട്ടകാലം വിഫലമായിപ്പോയതെല്ലാം പോകട്ടെ. എന്നാൽ ഒരിക്കൽ, ആ പരമപദം എനിക്കു ലഭിക്കാതെ പോകുമോ ഇല്ല. ഇനിയെങ്കിലും നിന്തിരുവടിയുടെ കരുണാകടാക്ഷം എന്നിൽ അരുളുമാറാകണം.

**നൽപരുവമാക്കമന്തനാളെനക്കകിട്ടാതോ**
**എപ്പരുവമുങ്കഴൻറവേകാന്തങ്കിട്ടാതോ?**

അ—മോക്ഷത്തിനധികാരിയാകത്തക്കവണ്ണമുള്ള പക്വത എനിക്കു സിദ്ധിക്കയില്ലയോ? ആ പരിപക്വാവസ്ഥയും നീങ്ങി പിന്നീടു കൈവരുന്നതായ ഏകാന്തജ്ഞാനവും എനിക്കു സിദ്ധിക്കയില്ലയോ.

**വാക്കിവളനിൻറമൌനമതുകിട്ടാതോ**
**താക്കിറന്തുനിൽക്കമന്തത്താർശ്രുത്തികിട്ടാതോ?**

അ—വാക്കററു് ശിവസമാധിയിൽ ലയിച്ചിരിക്കുമാറുള്ള ഉൽകൃഷ്ട ജ്ഞാനം എനിക്കു സിദ്ധിക്കയില്ലയോ? യാതൊന്നിലും ആശയില്ലാത്തവിധമുള്ള മനശ്ശുദ്ധിയും എനിക്കു ലഭിക്കയില്ലയോ?

വെന്തുയരൈത്തീക്കുമന്ത വെട്ടവേളികിട്ടാതോ
ചിന്തൈയെയുന്തിക്കുമന്ത ത്തേറലതുകിട്ടാതോ?

അ—മഹാദുഃഖങ്ങളെയൊക്കെ തീക്കുന്ന ആത്മാത്മജ്ഞാനരൂപമാകുന്ന ശുദ്ധശൂന്യനില എനിക്കു കിട്ടുകയില്ലയോ? മനോവിചാരങ്ങളെ ഇല്ലാതാക്കുന്ന ബ്രഹ്മാനന്ദം എനിക്കു സിദ്ധിക്കയില്ലയോ?

ആനവടിയാൎക്കടിമൈകൊളക്കിട്ടാതോ
ഊനമറവെന്നൈഉണൎത്തുവിത്തൽകിട്ടാതോ?

അ—നിന്തിരുപ്പാദശുശ്രൂഷയ്ക്കു തക്ക ഭക്തന്മാൎക്കു ദാസനാകത്തക്കവണ്ണം എന്നെയും അനുഗ്രഹിക്കുമാറു് എനിക്കു സംഗതി വരികയില്ലല്ലോ? യാതൊരു കേടും എനിക്കു പററാതവണ്ണം തിരുവായു് മലൎന്ന ഉപദേശം എനിക്കു സിദ്ധിക്കയില്ലയോ?

എന്നെൻറുശൊല്ലുവണ്ടാവെൻകുരവേ കേളടാ
പിന്നൈയെനക്കുനീയല്ലാൽപിറിതലൈയേ

അ—എൻെറ ഗുരുനാഥനായ ഭഗവൻ! എനിക്കു നിന്തിരുവടിയല്ലാതെ ഉററസഹായികളായി മററാരുമില്ല. നിന്തിരുവടി എന്നിൽ കരുണ ചെയ്യുന്നുമില്ല. ഇനി ഞാൻ എങ്ങനെപറഞ്ഞാണു നിലവിളിക്കേണ്ടതു്?

കന്നിവനനാതാ കന്നിവനനാതാ!
അന്നവിചാരമതുവററവിടംകിട്ടാതോ
ശൊന്നവിചാരന്തൊലൈന്തവിടംകിട്ടാതോ?

അ—ജ്ഞാനികളായവർ ഭക്ഷണചിന്ത കൈവിട്ടുനിന്ന വിശുദ്ധപദം ഏതോ—ദ്രവ്യാശയോടുകൂടാതെ സ്ഥിതിചെയ്യുപദം ഏതോ? ആ മഹാസ്ഥാനം എനിക്കു സിദ്ധിക്കയില്ലയോ?

ഉലകവിചാരമൊഴിന്തവിടംകിട്ടാതോ
മലക്കുഴവിൻമീനാർവശിയാതുംകിട്ടാതോ?

അ—മണ്ണാശ ഒഴിഞ്ഞുനിൽക്കുന്ന സ്ഥാനം ഏതോ? പ്രാരബ്ധാധീനമായ പെണ്ണാശ നീങ്ങിയ സ്ഥാനം ഏതോ? ആ സ്ഥാനം എനിക്കു ലഭിക്കയില്ലയോ?

മണ്ണാശയും പെണ്ണാശയും നീങ്ങിയസ്ഥാനം മുക്തിപരമാകുന്നു. ആ മുക്തിപദം എനിക്കു ദാനംചെയ്യണമെന്നഭിപ്രായം.

ഒപ്പുപമൈപറേറാടൊഴിന്തവിടംകിട്ടാതോ
ചെപ്പുതക്മൈട്ടാത്തെളിന്തവിടംകിട്ടാതോ.

അ—സമത്വം, ദൃഷ്ടാന്തം, ബന്ധം, എന്നീമൂന്നും ഒഴിഞ്ഞ ഇടം ഏതോ? വാക്കിന്റെ വിഷയമല്ലാതെ പ്രകാശമാനമായി പരിലസിക്കുന്ന സ്ഥാനം ഏതോ? ആ സ്ഥാനം എനിക്കു കൈവരികയില്ലയോ?

തുല്യവസ്തുസ്ഥിതിയോ ദാർഷ്ടാന്തികസ്ഥിതിയോ ബന്ധമോ ഒഴിഞ്ഞ സ്ഥാനം, മുക്തിപദമെന്നർത്ഥം.

വാക്കുമനാതീതവകോചരത്തിൽചെല്ലവെന്നൈ
ത്താക്കുമരുൾക്കുരുവേനിൻറാളിണൈക്കേയോൺപോററി

അ—വാക്കിനും മനസ്സിനും വിഷയമല്ലാതെ വിളങ്ങുന്ന ഇടത്തിൽ പോകുമാറ് എനിക്കു ഉപദേശം തരുന്നതിന് എഴുന്നരുളിവന്ന ജ്ഞാനാചാര്യരേ! നിന്തിരുവടിയുടെ കാലിണയ്ക്കുവേണ്ടി ഞാൻ പലകാലമായി സ്തുതിചെയ്യുന്നു.

പട്ടണത്താരുടെ പ്രഥമപ്രലാപം സമാപ്തം.

---

പട്ടണത്തുപിള്ളയാർ

# തിരുവായ്മലർന്തരുളിയ അരുൾപ്പുലമ്പൽ

ഐങ്കരനൈത്തെണ്ടനിട്ടേനരുളുടൈയവേണ്ടുമെൻറു
തങ്കാമൽവന്തൊരുവൻതൽച്ചോരൂപംകാട്ടിയെന്നൈ.

അ—ഞാൻ മുക്തിപദത്തെ പ്രാപിക്കുന്നതിൽ താൽപര്യമുള്ളവനായിട്ട് അഞ്ചു തൃക്കൈകളുള്ള വിഘ്നേശ്വരഭഗവാനെ നമസ്കാരംചെയ്തു. അങ്ങനെ ചെയ്തുകൊണ്ട് നിൽക്കുംകാലം ഒരു മൂർത്തി എഴുന്നെള്ളിവന്നു തൽസ്വരൂപദർശനമായ എന്നെ,

കൊള്ളൈപ്പിറപ്പറുക്കക്കൊണ്ടാൻകുരുവടിവം
കള്ളപ്പുലനറുക്കകാരണമായ്വന്താണ്ടി.

അ—എടി! പെണ്ണേ! ആദ്യകാലംതൊട്ടു തുടരെ ഉണ്ടായിക്കൊണ്ടിരിക്കുന്ന അസംഖ്യജന്മങ്ങളെ അറുക്കുന്നതിനു മേൽപറഞ്ഞ ആ മൂർത്തിയുതാ

നാചാര്യനായും, വഞ്ചനാശീലങ്ങളായ ഇന്ദ്രിയങ്ങളെ നിഗ്രഹിക്കുമാറു കാരണഗുരുവായും ദിവ്യശരീരത്തോടുകൂടി എഴുന്നെള്ളിവന്നു. ആഹാ! ഇതെന്തൊരു കരുണാവിലാസമോ? അറിയുന്നില്ല എന്നു ഭാവം.

ആതാരമോരാറുമൈമ്പത്തോരക്ഷരമും
ചൂതാനകോട്ടെയെല്ലാംചുട്ടാൻതുരിശറവേ.

അ—ഓ പെണ്ണേ! ആറാധാരങ്ങളേയും ആ ആധാരങ്ങളുടെ ചക്രയിതലംകളിൽ സ്ഥിതിചെയ്യുന്ന അമ്പൊത്തന്നക്ഷരങ്ങളേയും അവയുടെ(ആധാരങ്ങളുടെ) ചക്രകോണുകളെ ചുററിഇടപ്പെടുന്ന വലയങ്ങളായ കോട്ടകളെയും, ശരിവരെ അറുത്തൊഴിച്ചു.

ആധാരം ആറെന്നു പറഞ്ഞതു്, മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരം, അനാഹതം, വിശുദ്ധി, ആജ്ഞ ഇവയാകുന്നു. ഇവയ്ക്കു മുക്കോണം, നാൽക്കോണം ഇത്യാദി ആറു ചക്രങ്ങളും, ആ ചക്രങ്ങൾക്കു യഥാക്രമം, നാല്, ആറ്, പത്തു്, പന്ത്രണ്ടു്, പതിനാറ്, മൂന്നു്, എന്ന കണക്കിൽ ഇതളുകളും ഉണ്ടു്. ആ ഇതളുകളിൽ ഓരോന്നിലും ഓരോ അക്ഷരം ഇരിക്കുന്നു. ഇതാണു് അമ്പൊത്തൊന്നക്ഷരം.

മെത്തവികാരംവിളൈക്കുംപലപലവാം
തത്തുവങ്കളെല്ലാംതലൈകെട്ടുവന്തതെടി.

അ—എടീപെണ്ണേ! ആ ദിവ്യമൂർത്തി അപ്രകാരം ചെയ്തതിനാൽ മഹാദുഃഖങ്ങളെച്ചെയ്തുകൊണ്ടിരിക്കുന്ന എല്ലാം തത്വങ്ങളും തങ്ങളുടെ പ്രവൃത്തിയിൽ നിന്നും ഒഴിഞ്ഞുകഴിഞ്ഞു.

ഇനി എനിക്കു മുക്തിപദം നൽകുന്നതിനു യാതൊരു കുറവുമില്ലെന്നർത്ഥം.

എന്നോടുടൻപിറന്താരെല്ലാരുംപട്ടാർകൾ
തന്നന്തനിയേത്തരിത്തിരുക്കമാട്ടേണ്ടി.

അ—പെണ്ണേ! എനിക്കു സഹായമായി ജനിച്ചു എന്നെ ഒരുകാലത്തും പിരിയാതെ ചേർന്നിരുന്നവരെല്ലാം ഇപ്പോൾ മരിച്ചുപോയി. അതുകൊണ്ടു ഞാൻ മാത്രം തനിയേ ഇരിക്കയില്ല.

എന്നോടുകൂടി ജനിച്ചുചേർന്നിരുന്നവർ എന്നു പറഞ്ഞതു മേൽപറഞ്ഞ തത്വങ്ങളെക്കുറിച്ചാകുന്നു.

എല്ലാരുംപട്ടകളമെൻറുതൊലൈയുമടി
ചൊല്ലിയഴുതാൻതുയരമെനക്കാറുമെടി.

അ—പെണ്ണേ! മേൽപറയപ്പെട്ടവരെല്ലാം നശിച്ചുകഴിഞ്ഞ ചുടലക്കളം എന്നേക്കു മറഞ്ഞുപോകുമോ? ആ സംഗതി ഓൎക്കുമ്പോൾ എനിക്കു വ്യസനമായിരിക്കുന്നു. ഞാൻ അവയെ എടുത്തു പലവിധത്തിൽ മുറവിളിച്ചു കരഞ്ഞെങ്കിൽ മാത്രമേ എനിക്ക് ആ ദുഃഖം നീങ്ങുകയുള്ളൂ. അങ്ങനെ ചെയ്യാതിരുന്നാൽ അതു നീങ്ങുകയില്ല.

"ചുടലക്കളം എന്നേക്കുമായും എന്നുപറഞ്ഞതു് ജനനമരണങ്ങൾ എന്നു നീങ്ങും" എന്ന അൎത്ഥത്തിലാകുന്നു.

**മൺമുതലാമൈംപൂതമാണ്ടുവിഴക്കണ്ടേണ്ടി**
**വിൺമുതലാമൈമ്പൊറികൾവെന്തുവിഴക്കണ്ടേണ്ടി.**

അ—പെണ്ണേ! പൃഥിവി, അപ്പു്, തേജസ്സ്, വായു, ആകാശം എന്നീ ഭൂതങ്ങളും, അവയുടെ വ്യാപാരങ്ങളും തീരെ നശിച്ചൊഴിഞ്ഞതും, ശബ്ദം മുതലായ വിഷയങ്ങളുള്ള കാതുമുതലായ അഞ്ചിന്ദ്രിയങ്ങളും, തീരെ വെന്തടിഞ്ഞതും ഞാൻ പ്രത്യക്ഷമായിക്കണ്ടു.

പഞ്ചഭൂതങ്ങളുടെയും പഞ്ചേന്ദ്രിയങ്ങളുടെയും ചേഷ്ടകൾ മുഴുവൻ എന്നിൽ നിന്നൊഴിഞ്ഞു. ഇനി ഞാൻ മോക്ഷത്തിനധികാരി അല്ലേ? എന്നു ഭാവം.

**നീക്കാപ്പുലങ്കളൈന്തുനീറാകവെന്തതെടി**
**വാക്കാതിയൈവരൈയുമാണ്ടുവിഴക്കണ്ടേണ്ടി.**

അ—പെണ്ണേ! ജ്ഞാനേന്ദ്രിയങ്ങളഞ്ചും കൎമ്മേന്ദ്രിയങ്ങളഞ്ചും നശിച്ചൊടുങ്ങിയതു ഞാൻ കണ്ടുകഴിഞ്ഞു. കാതു്, കണ്ണു്, മൂക്കു്, നാക്കു്, ത്വക്കു് ഇവ ജ്ഞാനേന്ദ്രിയങ്ങൾ. വാക്കു്, പാദം, പാണി, പായു, ഉപസ്ഥം ഇവ കൎമ്മേന്ദ്രിയങ്ങൾ.

**മനമുകരണമത്തനൈയുംവകൈകെടയേപ്പട്ടഴിയ**
**ഇനങ്കരണത്തോടേയെരിന്തുവിഴക്കണ്ടേണ്ടി.**

അ—പെണ്ണേ! അന്തഃകരണവൃത്തികൾ നാലും (മനസ്സ് ബുദ്ധി ചിത്തം അഹംകാരം) മുറയ്ക്കോരോന്നായി ഒഴിയുന്നതും, മനോവാക്കായങ്ങൾ എന്ന ത്രികരണങ്ങൾ കഴിയുന്നതും ഞാൻ കണ്ടുകഴിഞ്ഞില്ലേ? കഴിഞ്ഞു എന്നഭിപ്രായം.

**ആത്തുമതത്തുവങ്കൾഅടുക്കഴിയാവെന്തതടി**
**പോററുംവകൈയെപ്പടിയോപോതമിഴന്താളേ.**

അ—മേൽ പറഞ്ഞു കഴിഞ്ഞ ഇരുപത്തിനാലു ആത്മതത്വങ്ങളും ഓരോന്നായി ഒഴിഞ്ഞുതീരുകകൊണ്ടു ബുദ്ധിക്കു ഗോചരമല്ലാത്തവിധം അ

തിനപ്പുറമായി നിന്നുവിളങ്ങുന്ന പരമശിവനെ ഞാൻ ഏതുവിധത്തിൽ സ്തുതിക്കേണ്ടു? അറിഞ്ഞുകൂടാ.

വിത്തിയാതത്ത ചവങ്കൾ വെന്തുവിഴക്കണ്ടേണ്ടി
ശുത്തചിത്തൈയെന്തിനേയും ചുട്ടാന്തരിശറവേ

അ—പെണ്ണേ! വിദ്യാതത്വങ്ങളും ശുദ്ധവിദ്യാതത്വങ്ങൾ അഞ്ചും, ശരിവരെ എരിഞ്ഞു നശിച്ചതുകൊണ്ട് അവയെല്ലാം ഭസ്മമായി ശേഷിച്ചതു ഞാൻ കണ്ടു.

മൂൻറുവകൈക്കിളൈയുമുപ്പത്തറുവരൈയും
കാൻറപിഴച്ചുട്ടുകരുവേരറുത്താണ്ടി.

അ—പെണ്ണേ! മൂന്നുവകയായി നിന്നു വിളങ്ങുന്ന മുപ്പത്താറുതത്വങ്ങളേയും തീരെ നശിപ്പിച്ച ജന്മമെന്ന പേരിനെ പിഴുതെറിഞ്ഞുകളഞ്ഞു.

കുരുവാകിവന്താനോകുലമറുക്കവെന്താനോ
ഉരുവാകിവന്താനോ ഉരുവഴിക്കവെന്താനോ.

അ—എനിക്കു ജ്ഞാനാചാര്യനായി എഴുന്നെള്ളിവന്നോ, അതോ എന്റെ കുലബന്ധത്തെ ഒഴിക്കുന്നതിനെഴുന്നെള്ളിവന്നോ, അതോ (കരുവി) ഇന്ദ്രിയങ്ങൾ അന്തഃകരണം ഇവ ചേൎന്നരൂപം പൂണ്ടു അവൻതന്നെ എഴുന്നള്ളിയോ, അഥവാ, എന്റെ സ്ഥൂലരൂപത്തെ (ഇക്കാണായ ശരീരത്തെ) നശിപ്പിക്കുന്നതിനായി എഴുന്നള്ളിവന്നുവോ? ഇല്ല. അതിനാൽ, പ്രാരബ്ധം ഇനിയും ഒടുങ്ങിയില്ലെന്നു ഞാൻ വിചാരിക്കുന്നു എന്നു ഭാവം.

കേടുവരുമെൻററിയേൻകെടുമതികണ്ടോൻറാമൽ
പാടുവരുമെൻററിയേൻപതിയാണ്ടിരുന്തേണ്ടി

അ—"കെടുമതികൾ" ഇന്നിന്നവയാണെന്ന് എന്റെ ബുദ്ധിയിൽ തോന്നായ്കകൊണ്ട് ഒരിക്കൽ കേട് (ആപത്ത്) വന്നുകൂടുമെന്നു ഞാൻ ഓൎത്തതേയില്ല. ഞാൻ ഒരു നല്ല രാജ്യത്തെ പരിപാലിച്ചിരുന്നതുകൊണ്ടു മേൽക്കാലം എനിക്കു വരാവുന്ന ദുഃഖങ്ങളെക്കുറിച്ച്, അറിയാതെപോയി.

എല്ലാരുംപട്ടകളമിന്നവിടമെൻററിയേൻ
പൊല്ലാങ്കുതീക്കുംപൊറിയിലിയൈകണ്ടേണ്ടി.

അ—പെണ്ണേ! ലോകത്തെ ആത്മകോടികളെല്ലാം നശിച്ചുവീണ സ്ഥലം ഇന്നതാണെന്നു ഞാൻ അറിഞ്ഞതേയില്ല. എന്നാൽ, നമ്മുടെ തിന്മകളെയെല്ലാം നിശ്ശേഷം തീൎത്ത് മോക്ഷദാനം ചെയ്യുന്നതിന് നിത്യനായ ഒരുത്തനെമാത്രം ഞാൻ കണ്ടുകൂടി.

എല്ലാരുംപെട്ടകുള" എന്നതിന് മേൽപറഞ്ഞ മുപ്പത്താറുതത്ത്വങ്ങളും നശിച്ചസ്ഥലം എന്നുമർത്ഥമാം.

**ഉൾക്കോട്ടെക്കുള്ളിരുന്താരൊക്കമെടിന്താർകൾ**
**അക്കോട്ടെക്കുള്ളിരുന്താരറുപത്തുപേർപട്ടാർകൾ.**

അ—മേൽപറയപ്പെട്ട അന്തസ്തത്ത്വങ്ങളായ (അകത്തുള്ള തത്ത്വങ്ങൾ) മുപ്പത്താറും അവയുടെ വ്യാപാരങ്ങൾ ഒഴിഞ്ഞു നശിച്ചുപോയി. മുൻപറഞ്ഞ ആ കോട്ടയുടെ (ശരീരത്തിന്) അകത്ത് ഈ തത്ത്വങ്ങൾ ഓരോന്നിനോടു സംബന്ധപ്പെട്ടിരുന്ന അറുപതു വെളിത്തത്ത്വങ്ങളും തീരെ നശിച്ചു പോയി.

**ഒക്കമെടിന്തകടിയ്യൂട്ടുരുവവെന്തതടി**
**കൽക്കോട്ടെയെല്ലാംകരിക്കോട്ടെയാച്ചുതടി.**

അ—പെണ്ണേ! മേൽപറയപ്പെട്ട തൊണ്ണൂററാറു തത്ത്വങ്ങളും ഒന്നിച്ചു നശിച്ചുപോയതിനാൽ ആ തത്ത്വങ്ങളുടെ ഇരിപ്പിടമായിരുന്ന ഈ ദേഹമാകുന്ന കൽക്കോട്ട കരിക്കോട്ട (വെന്തുകരിഞ്ഞ ഭസ്മക്കോട്ട) യായിത്തീർന്നു.

തത്ത്വങ്ങളെല്ലാം നശിക്കുമ്പോൾ ശരീരവും നിലനിൽക്കയില്ലെന്നുള്ളതുകൊണ്ട് ഇങ്ങനെ പറഞ്ഞിരിക്കുന്നു.

**തൊണ്ണൂററാറുവരയും ചുട്ടാൻതുരിശറവേ**
**കണ്ണീരുവട്ടതടികരുവേരറുത്താണ്ടി.**

അ—ഇപ്രകാരം ജ്ഞാനാചാര്യൻ മേൽപറഞ്ഞ തത്ത്വങ്ങളെയെല്ലാം അതതിൻെറ തൊഴിലിൽ പ്രവേശിക്കാൻ സമ്മതിക്കാതെ നിയന്ത്രിക്കയാൽ അവ ഇരുന്ന സ്ഥാനമായ ശരീരം ചാമ്പലായിത്തീർന്നു. ഉടനേ, അദ്ദേഹം തന്നെ നേരേവന്ന്; ജന്മത്തെ ഒടുക്കി അനുഗ്രഹിക്കുകയും ചെയ്തു.

തത്ത്വങ്ങളുടെ വ്യാപാരം ഒഴിയുന്നതുതന്നെ മോക്ഷം എന്ന അർത്ഥത്തിലാണിങ്ങനെ പറഞ്ഞിരിക്കുന്നത്.

**ഓങ്കാരംകെട്ടതടി ഉള്ളതെല്ലാംപോച്ചുതടി**
**ആങ്കാരംകെട്ടതടിഅടിയോടറുത്താണ്ടി.**

അ—പ്രണവസ്വരൂപമായുള്ള ഓങ്കാരവും ആ ഓങ്കാരത്തിൽ അടങ്ങിയ സർവപ്രപഞ്ചവും, നാശത്തെ പ്രാപിച്ചു. അതിനാൽ അഹംഭാവവും നീങ്ങിപ്പോയി. ഇങ്ങനെ ഇവയെല്ലാം നീങ്ങിപ്പോകുന്നതിനു കാരണമെന്തെന്നു നോക്കിയതിൽ എൻെറ ഗുരുസ്വാമിയുടെ പരമാനുഗ്രഹം തന്നെയെന്നു വെളിപ്പെട്ടിരിക്കുന്നു.

### തരൈയാംകുടിലൈമുതൽതട്ടുരുവവൈന്തതടി
### ഇരൈയുമനത്തിട്ടുമ്പൈയെല്ലാമറുത്താണ്ടി.

അ—എന്റെ ജ്ഞാനാചാൎയ്യമൂൎത്തി ലോകവ്യവഹാരങ്ങളിൽ പ്രവേശിച്ചുകൊണ്ടിരിക്കുന്ന എന്റെ മനസ്സിന്റെ ദുഃഖങ്ങളെയെല്ലാം ശമിപ്പിച്ചു. അദ്ദേഹം അപ്രകാരം ചെയ്തതുകൊണ്ടു് ഭൂമിയായ കുടില മുതലായ ശക്തികളെല്ലാം തീരെ ഒഴിഞ്ഞു.

### മുന്നൈവിനൈയെല്ലാമുഴുതുമറുത്താണ്ടി
### തന്നൈയറിയവേതാനൊരുത്തിയാനേണ്ടി.

അ—ഞാൻ പൂൎവജന്മത്തിൽ ചെയ്തു, ഇപ്പോൾ അനുഭവിച്ചുകൊണ്ടിരിക്കുന്ന പാപപുണ്യങ്ങൾ രണ്ടിനേയും എന്റെ ജ്ഞാനാചാൎയ്യൻ മുൻനിന്നു ഒഴിച്ചുവിട്ടതിനാൽ എന്നെ ഞാൻ അറിയാനിടയായി. അപ്രകാരം എന്നെ ഞാൻ അറിയവേ, ഞാനല്ലാതെ മററാരും എന്നോടുകൂടിയില്ലെന്നുള്ള ഏകാന്തബോധവും ലഭിച്ചു.

പാപപുണ്യങ്ങൾ നശിക്കുമ്പോൾ, പ്രാരബ്ധം തുലയുന്നതുകൊണ്ടു് അഹങ്കാരവും നശിക്കുന്നു. അഹങ്കാരംപോയാൽ താൻ ആരെന്നുള്ള പരമാൎത്ഥബോധം ഉണ്ടാകുന്നു. ആ ബോധം ഉണ്ടായാൽ താൻ ഏകനായ ആത്മാവാണെന്നും മററന്യമായി ഒന്നുമില്ലെന്നുമുള്ള ബോധം ഉണ്ടാകുന്നു എന്നൎത്ഥം.

### എന്നൈയേനാനറിയവിരുവിനൈയുമീടഴിത്തു
### തന്നൈയറിയത്തലമെനക്കുചൊന്നാണ്ടി.

അ—പാപപുണ്യങ്ങളെ തീരെ നശിപ്പിച്ചു്, ഞാനാരാണെന്നുള്ള പരമാൎത്ഥബോധം എനിക്കുണ്ടായതിൽ പിന്നീടു്, അനുഗ്രഹപൂൎവ്വം ഒരു സ്ഥലം എനിക്കു കാട്ടിത്തന്നു് അവിടെയെഴുന്നെള്ളിയിരിക്കുന്ന പരമാത്മാവിനേയും അറിഞ്ഞുകൊള്ളത്തക്കവണ്ണം ജ്ഞാനാചാൎയ്യർ, കരുണാപൂൎവ്വം ഉപദേശവാക്കരുളിച്ചെയ്തു.

### തന്നൈയറിന്തേണ്ടിതനിക്കുമറിയാനേണ്ടി
### തന്നന്തന യേതനിയിരിക്കുംപാകവമേ?

അ—അങ്ങനെ കാണിച്ചുതന്ന സ്ഥലത്തു പാൎത്തു് പരമാത്മാവിനെയും അറിഞ്ഞുകഴിഞ്ഞു. അങ്ങനെ അറിഞ്ഞതിന്റെശേഷം എന്റെ അജ്ഞാനാവസ്ഥ നീങ്ങി പരിപാകാവസ്ഥയെ പ്രാപിക്കുകയും ചെയ്തു. അങ്ങനെ പക്വാവസ്ഥയെ പ്രാപിച്ചിട്ടും ഏകാന്താവസ്ഥയെ പ്രാപിക്കത്തക്ക ബുദ്ധിപ്രകാശം എനിക്കു സിദ്ധിച്ചില്ല.

**വീട്ടിലൊരുവരില്ലെവെട്ടവെളിയാനേണ്ടി**
**കാട്ടുക്കെറിന്തനിലാകനവാച്ചോകണ്ടതെല്ലാം**

അ—ഞാൻ പ്രാപിച്ച സ്ഥലമായ ആ വീട്ടിൽ മററാരുമില്ല, അതിനാൽ ഞാനും ആ സ്ഥലത്തിൻെറ മഹിമാതിശയത്താൽ വ്യാപിക്കപ്പെട്ടവനായി ചിദാകാശരൂപനായി ഭവിച്ചു. അതു (എങ്ങിനായിരിക്കുന്നുവെന്നു വച്ചാൽ) കാട്ടിൽ വീശുന്ന നിലാവെളിച്ചംപോലെയും സ്വപ്നത്തിൽ കണ്ട കാഴ്ച്ചപോലെയും ഇരിക്കുന്നു.

**നകൈയാരോകണ്ടവർകൾനാട്ടുക്കുപ്പാട്ടലവോ**
**പകൈയാരോകണ്ടവർകൾപാത്തോരുക്കേച്ചെലവോ?**

അ—ഞാൻ ഇങ്ങനെയായിത്തീന്നതു കണ്ടവരെല്ലാം ചിരിക്കതന്നെ ചെയ്യും. എന്നല്ല, ഇതു ലോകക്ക് ഒരു പരിഹാസമായിത്തീരുകില്ലയോ? വന്നുകണ്ടവരെല്ലാം വിരോധികളാകയില്ലെ? സമീപത്തിൽ വന്നുകണ്ടവക്കെല്ലാം നീരസം തോന്നത്തക്കവണ്ണം അല്ലയോ ഇരിക്കുന്നതു്?

ഇങ്ങനെ എന്തെല്ലാം വിഷമതകൾ സംഭവിച്ചാലും ഞാൻ ആ പദത്തിൽനിന്നും ഒഴിഞ്ഞുപോരികയില്ലെന്നഭിപ്രായം.

**ഇന്നിലമൈക്കണ്ടാണ്ടിയെങ്കുമിരുന്താണ്ടി**
**കന്നിയഴിന്താണ്ടികർപ്പെകുലൈത്താണ്ടി**

അ—ഞാൻ വരികയില്ലെന്നുള്ള ഏകനിശ്ചയത്തോടുകൂടി അവിടത്തന്നെ ഇരിക്കുകയെന്ന നിലമയെ ഞാൻ മനസ്സിലാക്കി. അങ്ങനെ മനസ്സിലാക്കിയതിൽ പിറകു്, ആ ദിവ്യമൂത്തി എന്നെയും മൂടിയടഞ്ഞു സ്ഥിതി ചെയ്തു. ആ നിലയിൽ എന്നെ തൻെറ ഉള്ളിൽ മറച്ചു്, എൻെറ കന്യകാത്വത്തെ നശിപ്പിച്ചു്, പാതിവ്രത്യഭംഗവും ചെയ്തുയുണ്ടായി. (ജീവാത്മാവിനെ പരമാത്മാവു് സ്വാധീനപ്പെടുത്തി ഏകാത്മരൂപേണ സ്ഥിതിചെയ്തു എന്നാണു്, കന്യകാത്വത്തെ നശിപ്പിച്ചു പാതിവ്രത്യഭംഗം ചെയ്തു എന്നു പറഞ്ഞതിനത്ഥം) ഇതെന്തൊരു മായമോ? മനസ്സിലാകുന്നില്ല.

**കർപ്പുകുലൈന്തമൈയുംകരുവേരറുത്തമൈയും**
**പൊൻപുകുലൈത്തലൈയുംപോശമിഴന്നമൈയും.**

അ—എൻെറ ചാരിത്രത്തെ അഴിച്ചതും ജന്മത്തെ അറുത്തതും അഴകിനെ നശിപ്പിച്ചതും ഇവയാൽ എൻെറ അറിവിനെ ഞാൻ ഇല്ലാതാക്കിയതും കൂടാതെ,

**ഏന്നവിനൈവരുമോവിന്നമെനക്കെൻററിവേൻ**
**ചൊന്നചൊല്ലെല്ലാംപലിത്തതടിചോർവറേ.**

അ—എനിക്ക് ഇനിയും എന്തെല്ലാം ആപത്തുകൾ വന്നു സംഭവിക്കുമോ അറിഞ്ഞില്ല. എന്നാൽ, ജ്ഞാനാചാര്യരുടെ കരുണാപൂർവമായ ഉപദേശങ്ങളെല്ലാം ഒന്നും പിഴയ്ക്കാതെ ഫലപ്പെട്ടു.

ആ നിലയിൽ പാപപുണ്യങ്ങൾ വന്നു എന്നെ ദുഃഖിപ്പിക്കയില്ലെന്നു കരുതുന്നതായാലും, അതുപ്രകാരം എപ്പോഴും കരുതത്തക്ക ദൃഢത ഇനിയും എൻെറ മനസ്സിനു ഭവിച്ചില്ല എന്നു ഭാവം.

കംകൾപകലററിടത്തേക്കാട്ടിക്കൊടുത്താണ്ടി
പങ്കമഴിത്താണ്ടിപാർത്താനൈപ്പാർത്തിരുന്തേൻ

അ—രാത്രിയെന്നും പകലെന്നുമില്ലാതെ എന്നും ഒരേ രൂപത്തിൽ വിളങ്ങുന്ന ചിദാകാശമെന്ന ആ അപൂർവസ്ഥാനത്തെ, എനിക്കു എൻെറ ഗുരുനാഥൻ ഉപദേശമാർഗ്ഗേണ കാട്ടിത്തന്നു.

ഉടനേ ഞാൻ അവിടെ കടന്നുചെന്നു. ചെന്നമാത്രയിൽതന്നെ എൻെറ കുററങ്ങളും കുറവുകളുമെല്ലാം നശിച്ചുകഴിഞ്ഞു. കുററങ്ങളും കുറവുകളുമായ മൂലമലങ്ങൾ ഒഴിഞ്ഞതിൽ പിന്നെ അവിടെയിരുന്ന ഒരുവൻ എന്നെ കണ്ണുതുറന്നു നോക്കി. ഞാനും അവനെത്തന്നെ നോക്കിക്കൊണ്ടിരുന്നു.

ഇങ്ങനെ പല അത്ഭുതങ്ങളെയും എനിക്കു കാട്ടിത്തന്ന ജ്ഞാനാചാര്യനു ഞാൻ എന്തൊരു പ്രത്യുപകാരമാണു ചെയ്യാനുള്ളതു എന്നു ഭാവം.

ചാതിയിൽക്കൂട്ടുവരോചാത്തിരത്തിക്കുള്ളാമോ
ഓതിയുണന്തതെല്ലാമുള്ളപടിയാച്ചുതടി.

അ—എന്നെ അപ്രകാരം ഒരുത്തൻ ചെയ്തതുകൊണ്ടു് എൻെറ ബന്ധുക്കൾ എന്നെ ജാതിയിൽ ചേർത്തുനടത്തുമോ? പലവിധത്തിലുള്ള ഈ ധ്യാനക്രമങ്ങളെല്ലാം ശാസ്ത്രങ്ങളിൽ പറഞ്ഞിരിക്കുന്നില്ലയോ? എന്നാൽ ആ ശാസ്ത്രങ്ങളെ ഞാൻ വായിച്ചുനോക്കീട്ടില്ലെങ്കിലും എൻെറ ഗുരുസ്വാമികൾ പറഞ്ഞുതന്നപ്പോൾ ഞാൻ മനസ്സിലാക്കിയവയെല്ലാം ശരിയായിത്തന്നെ അവസാനിച്ചു.

ഇങ്ങനെയെല്ലാം കരുണചെയ്ത ജ്ഞാനാചാര്യനെക്കുറിച്ചു തനിക്കുള്ള ഭക്തിബഹുമാനങ്ങളെത്രയെന്നു പരിച്ഛേദിക്കാവല്ലെന്നു ഭാവം.

എന്നാകുററഞ്ചെയ്തേനോഎല്ലാരുംകാണാമൽ
അന്നൈചുററമെല്ലാം അറിയാരോവമ്പുവിയിൽ.

അ—എൻെറ ബന്ധുക്കൾ കാണാതെയിരിക്കത്തക്കവണ്ണം ഞാൻ എന്തെല്ലാം കുററങ്ങൾ ചെയ്തോ? എന്നാലും ഞാൻ കുററംചെയ്തതും ചെയ്യും

ങ്ങളുമെല്ലാം എന്റെ അമ്മ മുതലായ ബന്ധുജനങ്ങളും ഈ ലോകത്തിൽ മനസ്സിലാക്കുകയില്ലേ? മനസ്സിലാക്കും എന്നഭിപ്രായം.

**കൊൻറവൈരെത്തിൻേറനോതിൻറാവൈരക്കൊൻേറനോ**
**എണ്ണാതെല്ലാമെണ്ണമിച്ചൈമറന്തേനോ.**

അ—ജന്മാന്തരങ്ങളിൽ എന്നെ കൊന്നതിന്ന ജീവികളെ ഞാൻ കൊന്നതിന്നുമോ? അതല്ല മററുപ്രാണികളെക്കൊന്നതിന്നവരെ ഞാൻ കൊന്നുവോ? വിചാരിക്കാത്ത കാര്യങ്ങളെയെല്ലാം വിചാരിക്കുന്നതിലുള്ള ഇച്ഛയെ ഉപേക്ഷിച്ചുവോ ഒന്നും മനസ്സിലാകുന്നില്ല.

**ചാതിയിൽക്കൂട്ടുവരോ ചമയത്തോരെണ്ണുവരോ**
**പേതിത്തുവാഴ്ന്തതെല്ലാംപേച്ചുക്കിടമാച്ചുതടി**

അ—ഇവൻ ഇന്നിന്നവിധത്തിലുള്ള പാപം ചെയ്യുവനാണെന്നു പറഞ്ഞു്, ശൈവമതക്കാരായ പരിശുദ്ധന്മാർ എന്നെ തങ്ങളുടെ ജാതിയിൽ ചേർത്തുനടത്തുമോ? ശൈവന്മാർ എന്നെ നോക്കുമോ? ഞാനിങ്ങനെ അവരെയൊക്കെ വഞ്ചിച്ചു എന്റെ ഗുരുസ്വാമിയുടെ ശുദ്ധോപദേശം അനുസരിച്ചു പ്രവർത്തിച്ചതു് അവർക്കെല്ലാം എന്നെക്കുറിച്ചു പലവിധത്തിൽ സംസാരിക്കുന്നതിനു കാരണമായിത്തീർന്നു.

**കണ്ടാർക്കുപെണ്ണലവോകാണാർക്കുകാമമടി**
**ഉണ്ടാർകളുണ്ടതെല്ലാ മൂണല്ലാതുൺപർകളോ!**

അ—ഞാൻ കണ്ടവർക്കെല്ലാം (സാധാരണ സ്ത്രീഭോഗത്തെ അനുഭവിക്കാത്തവർക്കെല്ലാം) കാമം അധികമല്ലയോ? തിന്നവൻ തിന്നതെല്ലാം തിന്നുന്ന പദാർത്ഥങ്ങളല്ലാതെ വേറെയുണ്ടോ?

**കൊണ്ടാർക്കുംകൊണ്ടതെല്ലാംകൊള്ളാതാർകൊള്ളുവരോ**
**വിണ്ടവർകൾകണ്ടവരോ കണ്ടവർകൾവിണ്ടവരോ.**

അ—അനുഭവംകൊണ്ടവർക്കു മുതലുകളെയെല്ലാം അനുഭവം കൊള്ളാത്തവർ സ്വീകരിക്കത്തക്ക സാമർത്ഥ്യമുള്ളവരാകുമോ? ആ മുതലുകളെ ഉപേക്ഷിച്ചവർ കണ്ടവരാകുമോ. കണ്ടവർ ഉപേക്ഷിച്ചവരാകുമോ'

**പണ്ടായനാന്മറൈകൾ പാടുംപരിശലവോ**
**തൊണ്ടായതൊണ്ടരുള്ളത്തോറിയൊട്ടുംകുവതോ.**

അ—ആ പരമാത്മാവു്, (പരമൈശ്വരൻ) ആദിമുതൽക്കേ പരമശിവനാൽ പുകഴ്ത്തപ്പെടുന്ന നാലുവേദങ്ങളാലും സ്തുതിക്കപ്പെട്ടതല്ലയോ? അടിമകളായ ഭക്തന്മാരുടെ ഹൃദയംതന്നെ ദേവാലയമാക്കി അതിനുള്ളിൽ വിളങ്ങി ഒടുങ്ങുന്നതുമല്ലയോ?

**ഓതവരിതോ ഒരുവരുണർവരിതോ**
**വേതമറൈവംകംവിളങ്കംകംപെരുമൈയെൻകാൺ**

**അ**—ആ പൊരുൾ (ആത്മതത്വമെന്നർത്ഥം) പറയപ്പെടുന്നതിനു ദുർല്ലഭമായതാണോ? എല്ലാം ഓരോരുത്തർക്കും അറിയപ്പെടുന്നതിനു ദുർല്ലഭമായതാണോ? നിശ്ചയമായി എങ്ങും വിളങ്ങുന്ന മഹിമാതിശയത്തോടുകൂടിയ പരമശിവൻ തന്നെയാണ് ആ പൊരുളായിരിക്കുന്നതു്.

**വാക്കുമനമുങ്കടന്തമനോലയൻകാൺ**
**നോക്കവരിയൻകാണുണ്ണരിയനുണ്ണിയൻകാൺ.**

**അ**—വാക്കിനും മനസ്സിനും വിഷയമല്ലാതിരിക്കുന്നവനാണെങ്കിലും, ആ മനസ്സിനുള്ളിൽ ലയിച്ചിരിക്കുന്നവനാകുന്നു. എന്നാൽ, ആ മനസ്സിനെ നിഗ്രഹിക്കാത്തവരാൽ കാണപ്പെടാൻ എളുപ്പമില്ലാത്തവനാണവൻ. ശുദ്ധ(അല്പ)മായി അറിയുന്ന അറിവോടുകൂടിയവരിൽ അവരുടെ അറിവിനും വിഷയീഭവിക്കാതെ ശുദ്ധമായി പരിലസിക്കുന്നവനാകുന്നു.

**ചൊല്ലുക്കടങ്കാൻകാൺ ചൊല്ലിറന്തുനിൻറവൻകാൺ**
**കല്ലുളിരുന്തകനവൊളിപോനിൻറവൻകാൺ**

**അ**—ആ പരമശിവൻ വാക്കിന് ഗോചരമല്ലാതെ വിളങ്ങുന്നവനാകയാൽ, ഞാൻ പാടുന്ന ഈ സ്തോത്രമാലയ്ക്കുള്ളിൽ അവൻ ഉൾപ്പെടുകയില്ല. എന്തെന്നാൽ, (ബിംബരൂപമായ) കല്ലിനുള്ളിൽ ഇരിക്കുന്നുവെങ്കിലും അഗ്നിയുടെ ജ്യോതിസ്സുപോലെ വിളങ്ങുന്നവനാകുന്നു. കേവലം ചൈത്യസ്വരൂപനാണെന്നല്ലാതെ ഇന്ദ്രിയങ്ങൾക്കു വിഷയീഭൂതനല്ലെന്നു ഭാവം.

**പൂട്ടിറന്തപാഴതനിൽപുകിത്തിരുക്കച്ചൊന്നവൻകാൺ**
**ഏട്ടിലെഴുത്തോ എഴുതിനവൻകൈപ്പിഴൈയോ.**

**അ**—ആ പരമശിവൻ ഇതു് ഇപ്രകാരമുള്ളതാണെന്നു വാക്കുകൊണ്ടു പറവാനോ കൈകൊണ്ടു നിർദ്ദേശിച്ചു കാണിക്കാനോ കഴിവില്ലാത്ത ശുദ്ധശൂന്യസ്ഥാനത്തിൽ, നീ സുഖമായിരുന്നാലും എന്നരുളിച്ചെയ്തു് എന്നെ അവിടെ ഇരുത്തിയവനാണു. എന്നാൽ അവൻ പറഞ്ഞ ഉപദേശവാക്ക് വേദാന്താദിശാസ്ത്രവിധികളിൽ ഉൾപ്പെട്ടതോ, അഥവാ എഴുതിയ ആൾ തെറ്റി എഴുതിപ്പോയ കൈപ്പിഴയോ? അറിഞ്ഞുകൂടാ.

ശാസ്ത്രാഗമമനുസരിച്ചുള്ള ഉപദേശമായാലും, ഒരുപക്ഷെ, ശാസ്ത്രദൃഷ്ട്യാ അതു പിശകാണെന്നു തോന്നപ്പെടുന്നതായാലും, എനിക്കു് ആത്മജ്ഞാനത്തിനുപകരിച്ചുവെന്നുള്ളതിനു സംശയമില്ല എന്നു ഭാവം.

**ചുമ്മാവിരിക്കവൈത്താൽചൂത്തിരത്തെനാനറിയേൻ**
**അമ്മാപൊരുളിതെനവടെയവിഴുങ്കിനണ്ടി.**

അ—എന്നാലും, എന്റെ ആ പരമശിവൻ എന്നെ വെറുതേയിരുത്തുകയാണചെയ്തതു്. അവൻ എങ്ങനെചെയ്തോ അതിന്റെ പരമാൎത്ഥഗതി എനിക്ക മനസ്സിലായില്ല. എന്നാൽ, വെറുതെ (ഇരിക്കുക) എന്നപറഞ്ഞ വാക്കിന്റെ അൎത്ഥം ഞാൻ വിചാരിച്ചുനോക്കി, ഇതുതന്നെ അൎത്ഥമെന്നറിഞ്ഞു. ആ അൎത്ഥത്തെ പ്രാപിച്ചപ്പോൾ, അവൻതന്നെ വെളിപ്പെട്ടുവന്നു്, എന്നെ ഉള്ളിലടക്കി. ഞാൻ അവൻതന്നെ എന്ന നിലയിലാക്കിചെയ്തു.

**പാൎത്തവിടമെല്ലാം പരമാകക്കണ്ടേണ്ടി**
**കോത്തനിലൈകുലൈത്തകൊാകൈയറിയേണ്ടി**

അ—ഇപ്രകാരം അദ്ദേഹം എന്നെ ഉള്ളിലടക്കിയതിൽപിന്നെ ഞാൻ നോക്കിയ ദിക്കെല്ലാം പരമാത്മസ്വരൂപമായിട്ടാണ കണ്ടതു്. അങ്ങനെ കണ്ടതുകൊണ്ടു് എന്നെ ആകപ്പാടെ വിഴുങ്ങിയിരുന്ന അദ്ദേഹത്തിന്റെ അഭിപ്രായം എന്താണെന്ന എനിക്ക മനസ്സിലായി. അതെന്റെ നന്മയ്ക്കാണെന്നു് എനിക്ക മനസ്സിലായെന്ന ഭാവം.

**മഞ്ചനമാട്ടിമലർപറിത്തുച്ചത്താമൽ**
**നെഞ്ചുപെറംപാഴാനേനിൻറനിലൈകാണേണ്ടി.**

അ—എന്റെ നാഥനായ പരമശിവന്റെ തിരുമെയ്യിൽ മഞ്ചണമാടി നല്ല പുഷ്പങ്ങൾ പറിച്ചു മാലകോൎത്തു അദ്ദേഹത്തിന്റെ തിരുവടികളിൽ ചാൎത്താത്ത മനസ്സ് പാഴിൽപോയി. പിന്നീടു നോക്കിയതിൽ ഞാൻ ഇരുന്ന നിലയെ കണ്ടില്ല. ഇതെന്തതിശയമോ?

**പാടിപ്പടിത്തിരുന്തുംപന്മലർകൾചാത്താമൽ**
**ഓടിത്തിരിയാമലുരുക്കെട്ടുവിട്ടേണ്ടി.**

അ—സ്തോത്രപൂമാലകൾ ചൂടിയും, ശാസ്ത്രങ്ങൾ വായിച്ചുകൊണ്ടിരുന്നും, വിവിധപുഷ്പങ്ങളാലുള്ള മാലകളെ ചൂടാതെയും അദ്ദേഹം എഴുന്നള്ളിയിരിക്കുന്ന സ്ഥലങ്ങളിലൊക്കെച്ചുററിയോടി അദ്ദേഹത്തെ സേവിക്കാതെയും പുൽപൂമാലകളും ചൂടി, ശാസ്ത്രങ്ങളും പഠിച്ചു വൃഥാ കെട്ടുമയെ പ്രാപിച്ചു. ഇനി എനിക്കൊരു രക്ഷ ഇദ്ദേഹംതന്നെ എന്ന കഥ അറിഞ്ഞതേയില്ല.

**മാണിക്കത്തുള്ളൊളിപോൽമരുവിയിരുന്താണ്ടി**
**പേണിത്തൊഴുമടിനാർപേശാപ്പെരുമൈയൻകാൺ.**

അ—പരമശിവൻ, രത്നങ്ങളിൽ പ്രകാശിക്കുന്ന തേജസ്സ് അതിൽനിന്ന വേർപിരിക്കത്തക്കതല്ലാതെയിരിക്കുന്നതുപോലെ ആത്മാക്കളിൽ കല

ന്നിരിക്കുന്നു. എന്നാൽ അവൻ സ്ഥിതിചെയ്യുന്ന മാർഗ്ഗം കണ്ടു തൊഴുതുനമസ്കരിക്കുന്ന ഭക്തന്മാരെ മൌനികളാക്കി അനുഗ്രഹിച്ചു രക്ഷിക്കയും ചെയ്യുന്നു.

**അൻറുമുതലിൻറളവുമറിയാപ്പരുവമതിൽ**
**എൻറുംപൊതുവായിരുന്തനിരാമയൻകാൺ**

അ—ആദ്യകാലംമുതൽ നാളതുവരെ, എന്നാൽ അറിയപ്പെടാത്ത പ്രായത്തിലും, എന്നും പൊതുവായിത്തന്നെയിരുന്നുവന്ന നിരാമയനാകുന്നു അദ്ദേഹം.

**ചിത്തവികാരത്താലേ ചിന്മയനെക്കാണാമൽ**
**പുത്തികലങ്കിപ്പുകുന്തേൻപൊറിവഴിയേ**

അ—എൻെറ സ്വന്തമനസ്സാലെതന്നെ ഞാൻ അധഃപതിച്ചതിനാൽ ചിൽസ്വരൂപനായ ഭഗവാനെ ദർശിച്ചു് ആനന്ദിക്കാതെ, ബുദ്ധികലങ്ങി ഇന്ദ്രിയങ്ങൾക്കു വശംവദനായി അവയുടെ ആകർഷണങ്ങളിൽ അകപ്പെട്ടു കുടുങ്ങിപ്പോയി.

ഈ കുടുക്കിൽനിന്നും രക്ഷപ്പെടുന്നതെങ്ങനെയോ അറിയുന്നില്ല എന്നു ഭാവം.

**പത്തിയറിയാമർപ്പാഴിൽകവിന്തേണ്ടി**
**ഒത്തവിടനിത്തിരൈയെൻറാത്തുമിരുന്തേണ്ടി.**

അ—ശിവഭക്തിയും ശിവഭക്തന്മാരെക്കുറിച്ചുള്ള ഭക്തിയും അല്പംപോലുമില്ലാതെ വെറും കാര്യങ്ങളിൽ പ്രവേശിക്കുന്നതിനു നിശ്ചയിച്ചുകൂടാതെ ഏതുസ്ഥലമാണോ സുഖപ്രദമാണെന്നു തോന്നിയതു്, അവിടെക്കിടന്നുറങ്ങിക്കഴിയുകയും ചെയ്തു.

**ചെത്താരൈയൊരേതന്റി ചിരൈന്തതെളിന്തേണ്ടി**
**മററാരുമില്ലൈയടിമറമാററംകാണേണ്ടി.**

അ—പരമശിവൻ എന്നെ ഒരിടത്തു ഇരിക്കാൻ നിയോഗിച്ച ആ സമയം, എനിക്കു ഇന്ദ്രിയങ്ങളുടെയും അന്തഃകരണത്തിൻേറയും വ്യാപരം ഒഴിഞ്ഞിരുന്നതുകൊണ്ടു ഞാൻ അചലത്തു ശവശരീരത്തെപ്പോലെ നിശ്ചേഷ്ടനായിരുന്നു. ഉടനേ എനിക്കു മനസ്സിനു് ഒരു തെളിവും ഉണ്ടായി. അവിടെ നോക്കിയപ്പോൾ ആരും അവിടെയില്ല. ഞാൻ പറയുന്നതിനുത്തരം പറവാനാരുമില്ല.

**അതിനാൽ, അതു്, ആത്മധ്യാനത്തിനുതക്കയിടമാണെന്നു ഞാൻ മനസ്സിലാക്കി എന്നർത്ഥം.**

## കല്വിയല്ല,കേൾവിയല്ല, കൈകാട്ടുംകാരണംകാൺ
## എല്ലൈയളവററതെടിയെംകനിറൈന്തതടി

അ—ആ സ്ഥലത്തിൻെറ മാഹാത്മ്യത്തെ വിചാരിക്കുമ്പോൾ, ശാസ്ത്ര പാഠംകൊണ്ടും ശാസ്ത്രശ്രവണംകൊണ്ടും അറിയത്തക്ക സ്ഥലമല്ല. എൻെറ ഗുരുസ്വാമികൾ സ്വന്തം കൈകൊണ്ട് അടയാളപ്പെടുത്തി കാണിച്ചുതന്ന ഇടമാണ്. അങ്ങനെ കൈകൊണ്ടു കാണിച്ചുതന്നതാണെങ്കിലും ഇത്ര എന്ന് ഒരളവു പറവാൻ പാടില്ലാതവണ്ണം എങ്ങും നിറഞ്ഞതാകുന്നു.

കൈകൊണ്ടു കാണിച്ചുതന്നതു് എന്നതിന്ന് ചിൻമുദ്രോപദേശത്താൽ അറിയപ്പെടുന്നതെന്നൎത്ഥം.

## വാചാമഗോചരത്തൈമരുവിയിടംകൊണ്ടാണ്ടി
## ആശ്ശുശമില്ലാണ്ടിയറിവുക്കറിവാണ്ടി.

അ—വാക്കിന്നു വിഷയമല്ലാത്തതായി വിളങ്ങുന്ന മേൽപറഞ്ഞ സ്ഥാനം പരമശിവൻ,സ്വയം എഴുന്നരുളിയിരിക്കുന്നൊരാനായി സ്വീകരിച്ചിരിക്കുന്നതാണ്. എന്നാൽ അദ്ദേഹത്തിന്നു അന്യൂനമായ അംശമില്ല. എന്തെന്നാൽ ഉത്തമന്മാരുടേയും നീചന്മാരുടേയും ധനികന്മാരുടേയും ദരിദ്രന്മാരുടേയും ജീവാത്മാക്കളിൽ ഒന്നുപോലെ വ്യാപിച്ചും, തങ്ങളിൽ പ്രഭയെന്നപോലെ വേർതിരിക്കാൻ പാടില്ലാതവണ്ണം ബോധസ്വരൂപനായി സ്ഥിതിചെയ്യുന്നു.

## പത്തുതിശൈക്കുമടങ്കാദ്ദുരുവമെടി
## എത്തിശൈക്കുമെംകുമിടൈവിടാതേകമെടി.

അ—പത്തുദിക്കിലും അടങ്ങാതവണ്ണം കവിഞ്ഞുനിൽക്കുന്നവനും വേറുള്ള എല്ലാദിക്കുകളിലും എല്ലാസ്ഥലങ്ങളിലും കുറവില്ലാതവണ്ണം ഏകരൂപത്തിൽ സ്ഥിതിചെയ്യുന്നവനുമായി അദ്ദേഹം പരിലസിക്കുന്നു.

സർവവ്യാപിയാകയാൽ അദ്ദേഹത്തെ ആരാധിക്കാൻ എളുപ്പമുണ്ടെന്നഭിപ്രായം.

## തിത്തിക്കവൂറുമടിചിത്തമുടൈയാൎക്ക
## പത്തിക്കടലുകൾപതിത്തപരഞ്ചോതിയടി.

അ—ഇപ്രകാരമുള്ള സ്വഭാവത്തോടുക്രുടിയ പരമശിവനെ, തങ്ങളുടെ മനസ്സിൽ പ്രതിഷ്ഠിച്ചിരിക്കുന്നവരാരോ അവൎക്ക് അദ്ദേഹം അൽപാൽപമായി വിളങ്ങി വെളിപ്പെടുന്നവനായും അവനെക്കുറിച്ചു ഭക്തിയെ പ്രകടിപ്പിക്കുന്നവൎക്ക് ആ ഭക്തിയാകുന്ന കടലിൻെറഉള്ളിൽ ജ്യോതിഃസ്വരൂപനായി വിളങ്ങിയും ഇരിക്കുന്നു.

ഇങ്ങനെ ഭക്തദാസനാകയാൽ മനുഷ്യൎക്ക് ആരാധിക്കാൻ എളുപ്പമു

ണ്ടു്. എന്നാൽ അവരവരുടെ പുണ്യപരിപാകംപോലെയല്ലാതെ അതിന്റ സംഗതിവരികയില്ല എന്ന ഭാവം.

ഉള്ളുണവ്വായ്നിൻറവർത്തമുണർവ്വുക്കുവ്വാണ്ടി
എള്ളളവുമുള്ളതിലേയേറിക്കുറൈയാണ്ടി,

അ—ഓരോരുത്തരുടേയും മനസ്സിൽ അന്തർഭ്രുതനായി നിന്ന വിളങ്ങിയും എന്നാൽ അവരുടെ ബുദ്ധിക്കു വിഷയീഭൂതനല്ലാതെയും അൽപമെങ്കിലും അവൻെറ പരിമാണത്തിൽ കുറവോടുകൂടാതെ പരിപൂർണ്ണനായും ഇരിക്കയാകുന്നു.

തുരുന്തലൈയുമിലാൻതോററമൊട്ടുക്കമിലാൻ
ആരുമറിയാമലകണ്ടമായ്നിൻറാണ്ടി

അ—അദ്ദേഹം ആദിയും അന്തവുംജനനമരണങ്ങളും ഇല്ലാത്തവനും ആരാലും അറിയപ്പെടാത്തവനും ആരാലും പരിച്ഛേദിക്കാൻ കഴിയപ്പെടാത്തവനുമാകുന്നു.

ഇത്രത്തോളം മാഹാത്മ്യവും ഭക്തവാത്സല്യവുമുള്ള അദ്ദേഹത്തെ പ്രാപിക്കാതെ വൃഥാ കാലംകളയുന്നതു് മൂഢതചമാണെന്ന ഭാവം.

എത്തനൈയോവണ്ടത്തിരുന്തവർകളെത്തനൈപേർ
അത്തനൈപേരുണ്ടാലുംഅണുവുംകുറൈയാണ്ടി.

അ—എല്ലാ ബ്രഹ്മാണ്ഡങ്ങളിലും അധിവസിക്കുന്ന എല്ലാ ജനങ്ങളും അദ്ദേഹത്തിൻെറ അനുഗ്രഹത്തെ അനുഭവിച്ചാലും ഒരിക്കലും കുറയാതെ ഒരേനിലയിൽ ഇരിക്കുന്ന കരുണാവിലാസത്തോടുകൂടിയവനാണദ്ദേഹം.

വാക്കുമനവുംവടിവുമിലാൻപൊരുൾകാൺ
ഘോക്കുവരവുമിലാൻപൊരുവരിയപൂരണൻകാൺ.

അ—(അനാദിനിധനനായി) അദ്ദേഹത്തിൻെറ മഹിമാതിശയത്തെ വിചാരിച്ചുനോക്കുമ്പോൾ വാക്കും മനസ്സും രൂപവും ഇല്ലാത്ത ഒരുദിവ്യചൈതന്യമാണെന്ന മാത്രമല്ല ജന്മമരണങ്ങളില്ലാത്തവനും തുല്യമില്ലാത്തവനുമാണദ്ദേഹം.

ആ പരമാത്മസ്വരൂപനെ സഗുണമാർഗ്ഗേണ ഉപാസിക്കുന്നതിനെക്കാൾ നിർഗ്ഗുണക്രമമനുസരിച്ചു ധ്യാനിക്കുന്നതാണു് ശ്രേഷ്ഠമെന്ന ഭാവം.

കാക്ഷികെളിയാൻകാൺകണ്ടാലുംകാണാൻകാൺ
മാക്ഷിമനംവൈത്താക്കുമാണിക്കുത്തുള്ളൊളികാൺ.

അ—അവനെ പരമാത്ഥരൂപത്തിൽ ധ്യാനിക്കുന്നതിൽ താല്പൎയ്യത്തോടുകൂടിയവൎക്ക അവൻ എളുപ്പത്തിൽ കാണപ്പെടത്തക്കവനാകുന്നു. എന്നാൽ അങ്ങനെ കാണുന്നവൎക്ക തങ്ങൾ കണ്ടതായി അന്യന്മാരെ പറഞ്ഞറിയിക്കാൻ കഴിയപ്പെടാത്തവനും സദാ ജ്ഞാനനിഷ്ഠന്മാരായിരിക്കുന്ന ധന്യന്മാരുടെ ഹൃദയത്തിൽ രത്നത്തിൽ വീശുന്ന പ്രഭപോലെ വിളങ്ങുന്നവനുമാകുന്നു.

ഈ വിധത്തിൽ സച്ചിദാനന്ദസ്വരൂപനായിരിക്കുന്ന പരമശിവനെ അറിയണമെന്നുണ്ടെങ്കിൽ ജ്ഞാനമാൎഗ്ഗേണയല്ലാതെ ഗത്യന്തരമില്ലെന്നു ഭാവം.

**വാഴ്ത്തിയവനെവഴിപെട്ടാൽമനുയിർകൾ**
**തോററവറിയാൻകാൺചൊല്ലിറന്തചോതിയൻകാൺ.**

അ—ആ ജ്യോതിഃസ്വരൂപൻ വാക്കിനെ അതിക്രമിച്ചു വിളങ്ങുന്നവൻ (വാചാമഗോചരൻ) ആകയാൽ ലോകവാസികൾ അവനെ വാഴ്ത്തി സ്തുതിച്ചാരാധിച്ചാലും അവരാൽ അവൻ അറിയപ്പെടുന്നില്ല. ജ്ഞാനസ്വരൂപനായ ആ ജഗദീശ്വരൻ ഭക്തികൊണ്ടോ കൎമ്മംകൊണ്ടോ അറിയപ്പെടത്തക്കവനല്ലെന്നും ജ്ഞാനത്താൽ മാത്രം അറിയപ്പെടത്തക്കവനാണെന്നും അഭിപ്രായം.

**അയ്യമറുത്തവനെആരാസ്സാരുണ്ടാനാൽ**
**വൈയകത്തേവന്തുമലർപാതംവൈത്തിടുവാൻ.**

അ—എന്റെയും എന്നേപ്പോലെ മററുള്ള ഭക്തന്മാരുടേയും സർവസന്ദേഹങ്ങളെയുമൊഴിച്ചു ഞങ്ങളെ തൃപ്പാദദാസന്മാരാക്കിച്ചെയ്തിരിക്കുന്ന പരമശിവനെ, അന്വേഷിച്ചറിയുന്നതിനു സമത്ഥന്മാരായിരിക്കണം. അങ്ങനെ ആരെങ്കിലും സമത്ഥന്മാരായവർ ഉണ്ടെങ്കിൽ അദ്ദേഹം (പരമശിവൻ) തന്നെ ജ്ഞാനാചാൎയ്യനായി അവരുടെ മുമ്പിൽ എഴുന്നള്ളിവന്നു്, അവൎക്കു് ഉപദേശംകൊടുത്തു്, ദാസന്മാരാക്കി അംഗീകരിക്കും.

**അണുവുക്കുമേരുവുക്കുമകംപുറമായ നിൻറാൻകാൺ**
**കണുമുററഞാനക്കരിമ്പിൻതെളിവാൻകാൺ.**

അ—പരമാണുമുതൽ മഹാമേരുവരെ ചെറുതും വലുതുമായുള്ള എല്ലാ വസ്തുക്കളുടേയും ഉള്ളിലും പുറത്തും ഒരുപോലെ വ്യാപിച്ചിരിക്കുന്നവനും, പരമാത്ഥജ്ഞാനം സിദ്ധിച്ചവൎക്ക കരിമ്പിൻനീരുപോലെ മധുരരസത്തെ കൊടുത്തുകൊണ്ടിരിക്കുന്നവനുമാകുന്നു.

**എന്നാളുമിന്നാളുമിപ്പിടിയായപ്പിടിയായ്**
**ചൊന്നാലുംകേളാൻകാൺചോതിരത്തിൻകൊള്ളാൻ—**
**(കാൺ.**

അ—മുൻകാലത്തും ഇക്കാലത്തും ലൌകികന്മാരായ ജനങ്ങൾ അങ്ങനെയാണ് "ഇങ്ങനെയാണ്, അതു സങ്കടം "ഇതു കഷ്ടതരം" ഇത്യാദി ഓരോ ആവലാതികളെ പുറപ്പെടുവിച്ചാലും അതൊന്നും ആ വിശുദ്ധസ്വരൂപൻ ശ്രദ്ധവയ്ക്കുകയില്ല. എന്തെന്നാൽ, പരിശുദ്ധജ്ഞാനികളുടെ മുറവിളികളെ നിമിഷം പ്രതി ശ്രദ്ധിച്ചുകൊണ്ടിരിക്കുന്നതിനാൽ മററുള്ളവർ പറയുന്നതൊന്നും അദ്ദേഹത്തിൻെറ കാതിൽ കടക്കുകയില്ല.

**ആത്താളുക്കാത്താളാമപ്പൻക്കുമപ്പനമാം**
**കോത്താക്കുകോത്തനിലൈകൊണ്ടഗുണക്കടൽകാൺ**

അ—മേൽ പറയപ്പെട്ടപ്രകാരമുള്ള പരമശിവൻ അമ്മയ്ക്കു അമ്മയായും അച്ഛന് അച്ഛനായും ബന്ധുക്കൾക്കു ബന്ധുക്കളായും ഇരുന്ന്, കളിയാടിവരുന്ന ജ്ഞാനസമുദ്രമാകുന്നു; അഥവാ കരുണാനിധിയാകുന്നു.

**ഇപ്പോപ്പുതിതോടി, എത്തനൈനാളുള്ളതടീ**
**അപ്പോതൈക്കപ്പോതരുളറിവുംതന്താണ്ടി.**

അ—ഇങ്ങനെയുള്ള പരമശിവൻ ഇന്നേക്കുണ്ടായ പുതിയവനാണോ? അല്ല; അനാദിയാകയാൽ ജീവികൾക്കു അപ്പോഴേക്കപ്പോൾ ഉണവുണ്ടാക്കി നിൽക്കുന്ന അനുഗ്രഹജ്ഞാനസ്വരൂപനാണത്രേ. തോഴി! നീ അക്കഥ അറിഞ്ഞില്ലായിരിക്കും?

**ഉററാർപററാകപ്പററിയിരുന്താണ്ടി**
**കുററമറത്താണ്ടികൂടിയിരുന്താണ്ടി.**

അ—എൻെറ നാഥനായ പരമശിവൻ യാവർ ചിലരുടെ അകപ്പററുകളേയും പുറപ്പററുകളേയും തീരെ ഒഴിച്ചുവോ അവരെ ചേർത്തിരുന്നു. എന്നാലും എൻെറ കുറവുകളെയൊക്കെ ശരിപ്പെടുത്തി എന്നോടും ചേർത്തിരുന്നു. എനിക്കു പരമാനന്ദപദത്തേയും നൽകിയനുഗ്രഹിച്ചു.

**വെട്ടവെളിയിലെനൈമേവിയിരുന്താണ്ടി**
**പട്ടാപ്പകലിലടിപാത്തിരുന്താരെല്ലോരും**

അ— ആ പരമശിവൻ ചിദാകാശമായ പദത്തിൽ എന്നോടുകൂടിയിരുന്നു. അങ്ങനെയിരുന്ന വസ്തുത അവിടെയുള്ളവരെല്ലാം കണ്ടുകൊണ്ടിരിക്കയും ചെയ്തു.

അപ്രകാരം കണ്ടുകൊണ്ടിരിക്കുന്നതായ ഞാനും ഈശനും ഒരുമിച്ചു ചേർന്നിരുന്ന കാലത്തിൽ (സമാധിയിൽ) എനിക്കു കാൺമാൻ കഴിഞ്ഞില്ലെങ്കിലും ഇടയ്ക്കിടെ അവൻ എന്നെ വിട്ടുമാറിയസമയത്ത് (സമാധി വിരതനായപ്പോൾ) എനിക്കു കാൺമാൻ സാധിച്ചു എന്നഭിപ്രായം.

വാഴ്വാനവാഴ്വെനക്കവന്തതടിവാഴാമൽ
താഴാമൽതാഴ്തെണ്ടിചററുംകറൈയാമൽ.

അ—അങ്ങനെയുള്ള സുഖവാഴ്വ എനിക്കു ലഭിച്ചു. എന്നാൽ തിരുവാഴ്വയിലിരുന്നു് ഞാൻ വാഴാതെയും ആ കരുണാനിധിയുടെ തിരുവടികളെ നമസ്കരിക്കാതെയും ഇരുന്നതുകൊണ്ടു് അധഃപതിക്കാനിടയായി.

എന്നാലും ഭക്തനായ എന്നെ ഭക്തദാസനായ ആ ഈശൻ കൈവെടുമോ എന്നു പ്രത്യാശ.

പൊയ്യാനവാഴ്വെനക്കപോതുമെനക്കാണേണ്ടി
മെയ്യാനവാഴ്വെനക്ക്വെറുംപാഴായ്വിട്ടതടി.

അ—കേവലം അസത്യമായ ഈ ലോകവാഴ്വയെ ഇതുവരെ ഇരുന്നനുഭവിച്ചിട്ടും ഇനി മതി എന്നൊരു തൃപ്തി എനിക്കുണ്ടായില്ല. എന്നാലും, എന്റെ ഗുരുസ്വാമിയുടെ അനുഗ്രഹംകൊണ്ടു് സത്യനിത്യമായ മോക്ഷവാഴ്വ ശുദ്ധശൂന്യ (ചിദാകാശ)സ്വരൂപേണ പരിണമിക്കയല്ലയോ ചെയ്തതു്.

കന്നിയഴിത്തവനെക്കണ്ണാരക്കണ്ടേനേണ്ടി
എന്നിയൻപുനരറിയേനിതെന്നമായമടി!

അ—ഞാൻ എന്റെ കന്യകാത്വത്തെ അഴിച്ച പരമേശനെ കണ്ണുകൾ തണുക്കെക്കണ്ടു. അങ്ങനെ അവനെകണ്ടതിൽ പിന്നെ്ട്ട ഞാൻ എന്ന ഭാവത്തോടു (അഹംഭാവത്തോടു)കൂടിയ എന്റെ സ്വഭാവം എവിടെപ്പോയിയെന്നറിഞ്ഞില്ല. ഇതെന്തൊരു മായമോ? എനിക്കറിഞ്ഞുകൂടാ.

ചൊല്ലാലെചൊല്ലതക്ച്ചൊല്ലവായില്ലെയടി
എല്ലാരുംകണ്ടിരുന്തുമിപ്പോതറിയാർകൾ.

അ—എന്റെ ഗുരുവിന്റെ അനുഗ്രഹത്താൽ ഞാൻ മുക്തപദവിയിലിരുന്നു അദ്വൈതാനന്ദത്തെ അനുഭവിച്ചപ്പോൾ ആ ആനന്ദത്തിന്റെ നില ഇന്നവിധത്തിലാണെന്നു വാക്കുകൊണ്ടു പറയുന്നതിനു കഴിവില്ല. എന്നാലും ആ പദവി എല്ലാരാലും കാണപ്പെട്ടതുതന്നെ (എല്ലാരും ഒരിക്കൽ അനുഭവിച്ചതുതന്നെയെന്നർത്ഥം) എന്നാലും ഇപ്പോൾ, ബന്ധത്തിൽ ഇരിക്കുന്നതുകൊണ്ടു്, മുൻപു കണ്ടതായ അറിവു തോന്നുന്നില്ല.

കണ്മായമിട്ടാണ്ടി, കരുത്തുമിഴന്തേണ്ടി
യുണ്മായമിട്ടവനെ യുരുവഴിയക്കണ്ടേണ്ടി.

അ—എന്നെ അവൻ തന്റെ കണ്ണുകളാൽ ഒരു മയക്കമയക്കി. ആ മയക്കിൽ ഞാൻ അകപ്പെട്ടയുടനേ എന്റെ സ്വഭാവവും ബോധക്രമവും

മൊക്കെ വിട്ടുമാറി. എന്നാൽ വെളിപ്പെടാതെ ഉള്ളിൽ ഇരുന്നുകൊണ്ടു എന്നെ മയക്കിയ ആ അവൻ ആര്? എന്നു ഞാൻ അവിടെയൊക്കെ നോക്കിയപ്പോൾ നാമരൂപങ്ങളില്ലാത്ത വിധത്തിൽ അവൻ വെളിപ്പെട്ടുവന്നു. എന്നെ ഇങ്ങനെ ചെയ്തവൻ ഇവനാണല്ലോ എന്നു ഞാൻ അത്ഭുതത്തോടെ അവനെ നോക്കിക്കൊണ്ടിരുന്നു.

ഗുരുകാരുണ്യത്താൽ എനിക്കു പരമാത്മജ്ഞാനമുണ്ടായി. ഞാൻ പരമാത്മാവിനെ ദർശിച്ചു. അപ്പോൾ ലൗകികവിഷയങ്ങളിലുള്ള ബന്ധമൊക്കെ കൊഴിഞ്ഞു ഞാൻ ആത്മാത്മയോഗം ചെയ്തിരുന്നാനന്ദമടഞ്ഞു എന്നു ഭാവം.

**എന്നചൊല്ലപ്പോരേനോനിന്തവതിശയത്തെ**
**കന്നിയിളങ്കമുകുകായ ത്തതടി!കണ്ണാര.**

അ—അങ്ങനെ അവനെ ഞാൻ ദർശിച്ചുകൊണ്ടിരിക്കുമ്പോൾ അവിടെയൊരു ഇളങ്കമുക് (പാക്കുമരം) കന്നികാച്ചു കുലതൂങ്ങുന്നതു ഞാൻ കണ്ടു. ആശ്ചര്യം!

ആത്മാത്മയോഗശീലനത്തിങ്കൽ പല കാഴ്ചകളും കാണുന്ന കൂട്ടത്തിൽ അടയ്ക്കാമരം കുലയ്ക്കുന്നതായും കാണപ്പെടുമെന്നു പറഞ്ഞിരിക്കുന്നു.

ആർന്തവിടമത്തനൈയുമരുളായിരിക്കുമടി
ചാർന്തവിടമെല്ലാംചവ്വാതുമണക്കുതടി.

അ—ആ പരമാത്മാവിനെ അടയുന്നതിനു പോകുന്ന നടുവഴികളെല്ലാം അനുഗ്രഹപൂർണ്ണങ്ങളായ സ്ഥലങ്ങളായിത്തന്നെയിരിക്കുന്നു. അതതു സ്ഥലങ്ങളിൽ സ്വല്പം ഇരുന്നുനോക്കിയാലോ? ജവ്വാതുവിന്റെ (ഒരു വിശിഷ്ട സുഗന്ധദ്രവ്യം) മണം വീശിക്കൊണ്ടേയിരിക്കുന്നതായി അനുഭവപ്പെടും.

**ഇന്തമണമെങ്കുമിയർകൈമണമെന്തറിന്തു**
**അന്തച്ചുകാതീതത്തരുാംക്കടൽ മുഴകീനണ്ടി.**

അ—ഈ സ്ഥലങ്ങളിൽ ഉണ്ടാകുന്ന മണം ഒരിക്കലും അഴിയാതെ ഒരേനിലയിൽ വീശിക്കൊണ്ടിരിക്കുന്ന ദിവ്യഗന്ധമാണെന്നറിഞ്ഞ് ഞാൻ പ്രാപിക്കുന്നതിനു ഭാവിച്ചതായ നിരതിശയാനന്ദപരിപൂർണ്ണമായ മുക്തിക്കടലിൽ പോയി മുഴകി.

**ഇരിമ്പിനുടൈനീർപോലവെന്നൈ വിഴങ്കിക്കൊണ്ടാണ്ടി**
**അരുമ്പിലുറൈവാശനൈപോലനേർറയിരുന്താണ്ടി.**

അ—ചുട്ടുപഴുപ്പിച്ച ഇരുമ്പിൽ ഒഴിക്കുന്ന വെള്ളത്തുള്ളിയെ ആ ഇരിമ്പു സ്വാധീനപ്പെടുത്തി ഉള്ളിലടക്കിക്കളയുന്നതുപോലെ, എന്നെ ആ പര

മാത്മാവു വശപ്പെടുത്തിക്കൊണ്ടു; മണ്ണിന്റെ ഗന്ധം മണ്ണിൽനിന്നു വേർപിരിയാത്തതുപോലെ അഭേദ്യമായ നിലയിൽ എന്നോടു കലൎന്നു സ്ഥിതി ചെയ്യു.

**കടൽനീരുമാററംപോൽകലന്തുകരൈകാണോണ്ടി**
**ഉടലുമുയിരുംപോലുമ്ക്കംക്കലെന്തുനിൻറാണ്ടി**

അ—കടൽവെള്ളവും ആററുവെള്ളവും തമ്മിൽ കലൎന്നാൽ അവതമ്മിൽ വേർതിരിച്ചു കാട്ടാൻ കഴിവില്ലല്ലോ. അതുപോലെയും ജീവനും ശരീരവുംപോലെയും ആ പരമാത്മാവു എന്നെ സ്വാധീനപ്പെടുത്തി കലൎന്നിരുന്നു.

**അക്കിനികർപ്പൂരത്തൈയറവിഴങ്കിക്കൊണ്ടാപ്പോൽ**
**മക്കിനംപെട്ടുള്ളേമരുവിയിരുന്താണ്ടി**

അ—തീയിൽ കർപ്പൂരംകാണിക്കുന്ന മാത്രയിൽതന്നെ തീകർപ്പൂരത്തെ പാടേ വിഴങ്ങിയെരിച്ചു കളയുന്നതുപോലെ എന്നെയും ആരും അറിയാതെ ഉള്ളിൽ അടക്കി തങ്കൽ ലയിപ്പിച്ചുകൊണ്ടു എന്നോടു കലൎന്നിരുന്നു.

**പൊന്നുമുരൈമാററംപോൽപൊരുവരിയപൂരണൻകാ—**
**മന്നുമനപൂകിയടിമാണിക്കത്തുള്ളൊളിപോൽ. (ൺൻ**

അ—പൊന്നും പൊന്നിലുള്ള മാററും എന്നപോലെ അതു വേറെ ഇതു വേറെ എന്നു തിരിച്ചറിവാൻ പാടില്ലാത്തവിധത്തിൽ എല്ലാററിലും വ്യാപിച്ചിരിക്കുന്നു. എന്നാൽ മാണിക്കരത്നത്തിലിരുന്നു വീശുന്ന പ്രഭപോലെ ജീവികളിൽ കലൎന്നിരിക്കും. ആത്മാനുഭൂതിസിദ്ധിച്ച ജ്ഞാനികളാൽ അറിയപ്പെടുന്നു.

**കംകുകരൈയില്ലാണ്ടികരൈകാണാക്കപ്പലടി**
**യെങ്കുമളവില്ലാണ്ടിയേകമായ്നിൻറാണ്ടി**

അ—സംഖ്യകൊണ്ടോ അളവുകൊണ്ടോ അനുമാനംകൊണ്ടോ നിൎണ്ണയിക്കപ്പെടാൻ കഴിവില്ലാത്തവനും ഏകസ്വരൂപനുമാണദ്ദേഹം.

**തീവകംപോലന്നൈച്ചേർന്തപരഞ്ചിന്മയൻകാൺ**
**പാപമൊൻറില്ലാണ്ടിപാർത്തിടമെല്ലാംപരംകാൺ.**

അ—ദീപത്തിൽ വെളിച്ചം എന്നപോലെ സദാ എന്നിൽ കലന്നിരുന്നു വിളങ്ങുന്നവനും ഭാവനയാൽ അറിയപ്പെടാതവനും നോക്കുന്നദിക്കിലെല്ലാം വെളിപ്പെട്ടു ശോഭിക്കുന്ന പരമാത്മസ്വരൂപനുമാണദ്ദേഹം.

ഉള്ളാൾമുള്ളാണ്ടിയൂരുമില്ലാൻഷേരുമില്ലാൻ
കള്ളപ്പുലനറുക്കൊരണമായ്വന്താണ്ടി.

അ—ഏതുകാലത്തും അവനെ ഭജിക്കുന്നവരുടെ ഹൃദയത്തിൽ അവൻ അധിവസിക്കുന്നു. എന്നാൽ ഊരാകട്ടെ പേരാകട്ടെ അവനില്ല. എന്നാലും നമ്മെയെടുത്താനായി ചതിപ്രയോഗങ്ങൾ നടത്തിക്കൊണ്ടിരിക്കുന്ന പഞ്ചേന്ദ്രിയങ്ങളെ അടക്കി രക്ഷിക്കുമാറവൻ കാരണഗുരുവായി എഴുന്നെള്ളിവന്നു.

അപ്പിറപ്പുക്കെല്ലാം അരുളായമർന്താണ്ടി
ഇപ്പിറപ്പിൽവന്താനിവനാകുമെയ്യപ്പൊരുൾകാൺ.

അ—എനിക്കു മുമ്പുകഴിഞ്ഞ ജന്മങ്ങളിലെല്ലാം എന്നെ തൃപ്പാദദാസനാക്കി പാലിച്ചവനാണദ്ദേഹം. ഈ ജന്മത്തിലും അങ്ങനെ ചെയ്യാനായി എനിക്കൊരുപദേഷ്ടാവായ ആചാര്യനായി എഴുന്നള്ളിവരികയും ചെയ്തിരിക്കുന്നു.

നീരൊളിപോലെംകുനിറൈന്തനിരാമയൻകാൺ
പാരൊളിപോലെങ്കുംപരന്തപരാപരൻകാൺ.

അ—അദ്ദേഹം വെള്ളത്തിന്റെ നിഴൽ വെളിച്ചംപോലെ സർവത്ര നിറഞ്ഞിരിക്കുന്ന നിരാമയനും ഭൂമിയുടെ വികാസംപോലെ സർവത്ര പരപ്പിൽ ഇരിക്കുന്ന പരാപരനുമാകുന്നു.

നൂലാലുണവ്രിയനുണ്മയിനുമുണ്മെയൻകാൺ
പാലാറുചക്കരൈപോൽ പരന്തപരിപൂർണ്ണനുകാൺ.

അ—ശാസ്ത്രങ്ങൾ വഴിയായി ഗ്രഹിക്കപ്പെടാൻ കഴിവില്ലാത്തവനും, പരമാത്ഥബോധികളായ അനുഭവസിദ്ധന്മാരാൽ അറിയപ്പെടുന്നവനും പാലിൽ കലൎന്ന പഞ്ചതാരപോലെ എല്ലാററിലും ചേൎന്നിരിക്കുന്നവനുമാകുന്നു.

ഉളകണ്ണെക്കല്ലൊത്തുൺകണ്ണാലോരുമതോ
വിളക്കുച്ചുടരൊളിപോണ്മേവിയിരുന്താണ്ടി.

അ—എന്റെ പരമശിവൻ വിളക്കിൽ വെളിച്ചംപോലെ സൎവ്വത്ര വ്യാപിച്ചിരിക്കുന്നവനാകയാൽ, ജ്ഞാനദൃഷ്ടിയാൽ കാണപ്പെടാൻ കഴിവുണ്ടാകുമെന്നല്ലാതെ മാംസദൃഷ്ടിയാൽ ഒരിക്കലും കാണപ്പെടുകില്ല?

കല്ലുളിരുന്തകനലൊളിപോൽകാരണമായ
പുല്ലിയിരുന്തുംപൊരുവരിയപൂരണൻകാൺ.

അ—കല്ലിലും പുല്ലിലും എന്നുവേണ്ടാ, സകല ചരാചരങ്ങളിലും അഗ്നിജ്യോതിസ്സുപോലെ ഊജ്ജസ്വലമായ ഉണൎവ്വോടുകൂടി അവൻ വ്യാപിച്ചിരിക്കുന്നു. ഭക്തന്മാൎക്കു സങ്കടം ഭവിച്ച അവസരങ്ങളിൽ യഥായഥം, ആ വസ്തുത ദൃഷ്ടാന്തപ്പെടുത്തിക്കാട്ടിക്കൊടുത്തിട്ടുണ്ടല്ലോ എന്നഭിപ്രായം.

പൊൽപൂവിൻവാസനൈപോൽപോതംപിറന്താൎക്കു
കൽപൂവുംവാസനൈപോൽകാണാക്കയവൎക്കു.

അ—എന്റെ പരമശിവൻ, ജ്ഞാനമുദിച്ച മഹാത്മാക്കൾക്കു കല്യാണസൌഗന്ധികപ്പൂവിന്റെ വാസനപോലെയും അജ്ഞന്മാൎക്കു കല്ലുകൊണ്ടുണ്ടാക്കിയ കൃത്രിമപ്പൂവിന്റെ വാസനപോലെയും ഉണൎന്നും ഉണരാതെയുമിരിക്കുന്നു.

ജ്ഞാനികൾക്കു ആസ്വദിക്കാൻ സ്വരൂപമായ ആനന്ദത്തെക്കൊടുത്തും അജ്ഞന്മാൎക്കു അതിനെ കൊടുക്കാതെയും പരിലസിക്കുന്നു എന്നൎത്ഥം.

മൈക്കുഴമ്പുമുത്തുംപോൽമരുവിമറവാതവൎക്കു
കൈക്കുൾക്കനിയാകംകരുവറുത്തകാരണൎക്കു

അ—തന്നെ മറക്കാതെ ധ്യാനിച്ചിരിക്കുന്നവൎക്കു മഷിക്കുഴമ്പുപോലെയും മുത്തുപോലെയും ജന്മത്തെ അറുത്ത മുക്തന്മാൎക്കു കയ്യിൽകിട്ടിയ പഴംപോലെയും അദ്ദേഹം ഇരിക്കുന്നു.

പളിങ്കിൽപവളമടിപറ്റററപാവലൎക്കു
കിളിഞ്ചിയൈവെള്ളിയെൻപാൎക്കിട്ടാതാൎകിട്ടുവിരോ

അ—യാതൊരു ബന്ധവും തങ്ങളിൽ ഇല്ലാതവണ്ണം തീരെ നശിപ്പിച്ചവൎക്കു പളുങ്കിൽ വിളങ്ങുന്ന പവിഴംപോലെ അദ്ദേഹം വെളിപ്പെടുന്നു. ശുക്തിയെ വെള്ളിയെന്നു ഭ്രമിക്കുന്നതുപോലെ മായാമോഹം നീങ്ങാതെയിരിക്കുന്നവൎക്കു പരമശിവൻ ലഭിക്കപ്പെടുമോ? ഇല്ല.

ഏട്ടുക്കടങ്കാണ്ടിയെഴുത്തിൽപിറവാണ്ടി
നാട്ടിനരികളെല്ലാന്നൽപുരവിചെയ്യാണ്ടി

അ—ഇപ്രകാരം പറയപ്പെട്ട പരമശിവൻ ഗ്രന്ഥങ്ങളിൽ അടങ്ങാതവനും, എഴുതിയറിയിക്കാൻ പാടില്ലാതവനും, കാട്ടിൽ നടക്കുന്ന നരികളെ കുതിരകളാക്കി നാട്ടിൽ നടത്തുന്നതിനു കഴിവുള്ളവനുമാകുന്നു. സൎവ്വശക്തനാണെന്നഭിപ്രായം.

പഞ്ചപ്പിരളയത്തുമിഞ്ചിയിരുപ്പാണ്ടി
നഞ്ചുപൊതിമിടററാനയനത്തഴൽവിഴിയാൻ.

അ—അഞ്ചുവിധത്തിൽ പറയപ്പെട്ടിരിക്കുന്ന പ്രളയങ്ങൾ ഭവിക്കു

മ്പോഴും താൻ നശിക്കാതെ ആ പ്രളയത്തെ കടന്നിരിക്കുന്നു. ആ മഹാത്മാവു്, ആരാണെന്നുവച്ചാൽ, കറുത്ത കഴുത്തും നെററിക്കണ്ണുമുള്ള പരമശിവനാകുന്നു.

**അകങ്കാക്കും പുറങ്കാക്കും അളവിലാവണ്ടമുതൽ**
**പകങ്കാക്കും കാണാത്തിശൈപത്തും കാക്കുമടി.**

അ—പരമശിവൻ അകത്തും പുറത്തുമുള്ള എല്ലാത്തത്വങ്ങളേയും ബ്രഹ്മാണ്ഡാന്തർഭൂതങ്ങളായ സകല ലോകങ്ങളേയും പത്തുദിക്കുകളേയും സംബന്ധിക്കാതെ സംബന്ധിച്ചുനിന്നു രക്ഷിക്കുന്നു.

**പേശാപ്പിരമമടി, പേച്ചിറന്തപേരൊളികാൺ**
**ആശാപിശാചങ്കൾ അണുകാതപേരൊളികാൺ**

അ—മൌനനിഷ്ഠന്മാരായ പരമാത്മജ്ഞാനികളാൽ, അറിയപ്പെട്ടുന്നവനും, ആശമുതലായ പിശാചുക്കൾ വന്നു കുടിയേറാതിരിക്കത്തക്ക മഹാതേജസ്സോടുകൂടിയവനുമാകുന്നു.

**തേശമിറന്തവൻകാൺ തിശൈയിറന്തതെൻകടൽകാൺ**
**ഊശിമുനൈയൂൻറവില്ലാവുറുപൊരുൾകാൺ**

അ—അവൻ, ദിക്കു്, കാലം, ദേശം: ഇവയാൽ പരിച്ഛേദിക്കാൻ പാടില്ലാത്തവനും മധുരമധുരമായ തേൻതന്നെ നിറഞ്ഞ കടലായുള്ളവനും സൂചിമുത്താൻപോലും പഴുതില്ലാതവണ്ണം സർവത്ര വ്യാപിച്ചിരിക്കുന്നവനും ആകുന്നു.

**ചിപ്പിയിൽമുത്തൊളികാൺ ചിന്മയനോക്കില്ലാർക്കു**
**അപ്പിലൊളിപോലമർന്തവരുമ്പൊരുൾകാൺ.**

അ—ആത്മബോധികളായവർക്കു്, ചിപ്പിയിലിരുന്നുണ്ടാകുന്ന മുത്തിന്റെ പ്രഭപോലെയും, ആത്മദർശനത്തിനു തക്ക ജ്ഞാനമില്ലാത്തവർക്കു വെള്ളത്തിൽ നിഴൽപോലെയും ഇരിക്കുന്ന ദുർല്ലഭസ്വരൂപനുമാകുന്നു.

**ആലാവിരുൾച്ചമെടിയളവിലാച്ചാകൈയടി**
**മേലാം പതങ്കൽ വീശ്രും പൂട്ടരുസുമെയ്യൊരുൾകാൺ,**

അ—ശാഖോപശാഖയായി പൊട്ടിപ്പുറപ്പെട്ടു പടർക്കൊമ്പുകൾ വീശിനിൽക്കുന്ന ആലുവൃക്ഷക്കൂട്ടംപോലെ, ആകാശംനിറഞ്ഞു വ്യാപിച്ചുനിൽക്കുന്ന ചൈതന്യമാകുന്നു നമ്മുടെ പരമശിവൻ.

അല്പദേശവ്യാപിയായ ആലുവൃക്ഷത്തെ ഉപമാനമാക്കിയതു്, അല്പജ്ഞന്മാരുടെ വ്യാപ്തിയുടെ സ്വരൂപജ്ഞാനത്തിനുവേണ്ടി മാത്രമാണെന്നു് അറിഞ്ഞുകൊള്ളണം.

വങ്കിഷമെല്ലാംകടന്നുവരുമാമലർപ്പതംകാൺ
അങ്കിഷമായെംകുംആയ്ന്തവരുമ്പൊരുൾകാൺ

അ—സകലജാതിപുഷ്പങ്ങളിൽനിന്നും മേന്മകൂടിയ അഴകേറിയ കാലിണയുള്ളവനും, അല്പാല്പഭാഗങ്ങളായി ജ്ഞാനികളാൽ അറിയപ്പെടുന്നവനും ആയിരിക്കുന്നു അദ്ദേഹം.

നാമനട്ടമാനതടിനവിലവിടമില്ലൈയടി
കാമനൈക്കണ്ണാലെറ്റിക്കനൽവിഴിത്തക്കാരണൻകാൺ

അ—പുതിയതരത്തിലുള്ള നൃത്തങ്ങളെച്ചെയ്യുന്നവനും, വാക്കിനു വിഷയമല്ലാത്തവനും കാമദേവനെ നിടിലനേത്രത്തിൽ ദഹിപ്പിച്ച കാരണാത്മാവുമാണദ്ദേഹം.

കൊട്ടാതചെമ്പൊനടി, കുളിയാത്തരളമടി
എട്ടാതകൊമ്പിലടിയിൽപ്പുകാത്തേനമൃതം

അ—കനലിലിട്ടു ചുട്ടെടുത്ത സ്വർണ്ണം തട്ടാൻ ചുത്തികകൊണ്ടു അടിക്കുന്നതിനുമുമ്പു ഏതുവിധത്തിൽ ദീപ്തിയോടുകൂടിയിരിക്കുമോ, ആ വിധത്തിലുള്ളവനും, മുങ്ങിയെടുക്കപ്പെടാത്ത മുത്തുപോലെയിരിക്കുന്നവനും സാധാരണന്മാൎക്കു കൈ എത്താത്തവിധം ഉയൎന്ന വൃക്ഷക്കൊമ്പിൽ ഇരിക്കുന്ന തേൻപോലെ അഗമ്യമാധുൎയ്യസ്വരൂപനും ആകുന്നു.

കാണിപ്പൊന്നാണിയുടൻകല്ലുരൈമാത്തിന്നതെൻറ
ആണിയുടൻകൂട്ടിയടങ്കലിട്ടുകൊണ്ടാണ്ടി.

അ—നല്ല സ്വർണ്ണത്തെ ഉരകല്ലിൽ ഉരച്ചപ്പോൾ, ഉരകല്ലും സ്വർണ്ണവും ഒന്നാകെ കലൎന്നു ചേൎന്നതുപോലെ, പരമശിവൻ എന്നെയും, അവൻെറ പാദഭക്തന്മാരായ മററാളുകളേയും ഒന്നാക്കി ചേൎത്തുവച്ചു.

അളവിറന്തവണ്ടത്താലത്തനൈപേരുണ്ടാലും
പിളവളവുംനാൻചററുംപേശാപ്പിറമമടി.

അ—പരിഗണിക്കുന്നതിനു കഴിവില്ലാത്തവണ്ണം അത്ര അസംഖ്യങ്ങളായ ബ്രഹ്മാണ്ഡങ്ങളിലുള്ള ചരാചരങ്ങളെല്ലാം അനുഭവിച്ചാലും ഒന്നും മിണ്ടാത്ത പരബ്രഹ്മമാകുന്നു അദ്ദേഹം.

കന്നെഞ്ചിനുള്ളേ കറാനീലംപൂത്താപ്പോൽ
എന്നെഞ്ചിനുള്ളേയിണൈയടികൾവൈത്താണ്ടി.

അ—കല്ലുപോലെ കൎക്കശമായ എൻെറ നെഞ്ചിൽ, കഴനീലമരം

പൂത്തതുപോലെ(ചെമന്നപൂവുള്ള ഒരു മരമാണ കഴനീലം) തൻെറ തിരുവടികൾ രണ്ടും പതിപ്പിച്ചു.

**വേദപ്പുറവിയടിവിരെന്തോടിയുമ്മറിയാർ**
**കാതററുഞാനമടികാൺവാർകരുത്തുടൈയോർ.**

**അ**—വേദങ്ങളായ കുതിരകളിൽ കയറി സവാരിചെയ്യുന്നവനും, എല്ലാവരും അന്വേഷിച്ചു ചുററിയോടിയാലും കാണപ്പെടാതവനും മൌനജ്ഞാനപരമാത്മാവും തന്നെ ദർശിക്കുന്ന ജ്ഞാനികളുടെ ഹൃദയത്തിൽ അധിവസിക്കുന്നവനുമാകുന്നു അദ്ദേഹം.

**പാശവിനൈയെപ്പടപ്പാത്തപാവൈവ്യുടൻ**
**നേശത്തെക്കാട്ടിയടിനില്ലെൻറുശൊന്നാണ്ടി.**

**അ**—എൻെറ പ്രാരബ്ധപാശങ്ങളെല്ലാം നശിക്കുമാറു കൃപാകടാക്ഷംപൊഴിച്ച് തൻെറ ഗുണവിശേഷങ്ങളെ തന്നും അദ്ദേഹം എന്നെ സ്വന്തതിരുവടികളിൽ ഇരിക്കുമാറ് ഉപദേശിച്ചും സ്ഥിതിചെയ്യു.

**ഓശൈഒടുങ്കുമിടമോങ്കാരത്തുള്ളൊളികാൺ**
**പേശാതിരുക്കുംപിരമമിതുവെൻറാണ്ടി.**

**അ**—നാദം ഒടുങ്ങി ലയിക്കുന്ന സ്ഥാനമായ ചിദാകാശത്തിൽ ഇരിക്കുന്നവനും, ഓങ്കാരത്തിങ്കൽ തേജോമയനായ് സ്ഥിതിചെയ്യുന്നവനും നിശ്ശബ്ദ(നിർവികാര) ബ്രഹ്മവുമാണ് എൻെറ പാപബന്ധങ്ങളെ നീക്കി പൂങ്കാലിണയെ നൽകുന്ന ആ കരുണാലയൻ.

**ചിന്മയനനോക്കാർചിൽസ്വരൂപംകാട്ടിയെന്നെ**
**തന്മയമായാക്കിയേതാനവനായ് നിൻറാണ്ടി.**

**അ**—ജ്ഞാനസ്വരൂപമായ തൻെറ അനുഗ്രഹദൃഷ്ടികൊണ്ടു (കൃപാകടാക്ഷംകൊണ്ടു്) സ്വന്തം ജ്ഞാനരൂപത്തെക്കാട്ടി എന്നെയും ആ രൂപത്തിലാക്കിച്ചെയ്തു്, താനും അതിൽ നിർഭേദമായിക്കലന്നിരുന്നു.

ഇങ്ങനെ അദ്ദേഹം കരുണചെയ്യത്തക്ക പുണ്യം ഞാൻ എന്തുചെയ്തോ എന്നു ഭാവം.

**താനെന്നൊപ്പാത്താണ്ടിതന്നൈത്താനല്ലാമൽ**
**നാനെന്നശൊല്പവുണ്ടെനവിലവിടമില്ലൈയടി.**

**അ—ആ പരമശിവൻ എന്നെ തൻെറ കൃപാകടാക്ഷത്താൽ, അനുഗ്രഹിച്ചു. എന്നല്ലാതെ ഞാനെന്താ പറക? പിന്നീട് ആ ദിവ്യരൂപൻ തന്നത്താൻ (കൂടെ വേറാരുമില്ലാത്തനിലയിൽ) സ്ഥിതിചെയ്യുവെന്നല്ലാതെ**

ഞാൻ അന്യമായ ഒരു വസ്തുവെന്നോ തത്വമെന്നോ പറവാൻ നിർവാഹമില്ലാതെപോയി.

അതായതു്, എന്നെ വേർതിരിച്ചറിവാൻ പാടില്ലാതവണ്ണം താനാക്കിത്തന്നെ ചെയ്തു എന്നഭിപ്രായം.

ഇൻറിരുന്തുനാളൈക്കിറക്കിറപേരെല്ലോരും
എൻറുപരിപൂരണത്തിലിനിതിരുക്കച്ചൊന്നാണ്ടി.

അ—ഇന്നു ജീവനോടിരുന്നു നാളെ മരണത്തെത്തന്നെ ശരണം പ്രാപിക്കുന്ന ജീവികളെയെല്ലാം ഒരുകാലത്തും അഴിവില്ലാത്ത പരമാനന്ദപദത്തിൽ പരിശുദ്ധമായിരിക്കത്തക്കവണ്ണം, ആചാര്യരൂപംധരിച്ചെഴുന്നെള്ളിവന്നു് ഉപദേശിച്ചു എന്നാൽ ജീവികൾ അങ്ങനെ ചെയ്യാത്ത കുററത്തിനു അവൻ എന്തുചെയ്യാനാണു്?

പാക്കിലെളിതലവോപാററാപാററലവോ
ആക്കമിടങ്കാട്ടവവതനിതനിൽവന്താണ്ടി.

അ—ഭക്തന്മാക്കു ദർശിക്കുന്നതിനു് എളുപ്പമുള്ളവനും യാതൊരുബന്ധങ്ങളും അല്പംപോലും ഇല്ലാത്തവരാൽ യോജിക്കപ്പെടുന്നവനും (ബന്ധങ്ങളെല്ലാം നശിച്ചാൽ പററിച്ചേരുന്നവനും) ഭക്തന്മാക്കെല്ലാം താൻ ഇരിക്കുന്ന സ്ഥാനത്തെ ഉപദേശിക്കാനായി എഴുന്നെള്ളിവന്നവനുമാകുന്നു അവൻ.

ഇത്തനൈകാലമടി!ഇറന്തുപിറന്തതെല്ലാം
ഇത്തനൈയുമില്ലൈയടിയിരമ്പിലുനൈനീരാനേൻ.

അ—(എൻെറ)ഗുരുസ്വാമി പ്രത്യക്ഷനായി എനിക്കു ജ്ഞാനോപദേശം ചെയ്തതിൽപിന്നെ ഇതുവരെയും അനേകജന്മങ്ങളിൽ പലവിധത്തിലുള്ള ദേഹമെടുത്തും മരിച്ചും വൃഥാ അനുഭവിച്ച കഷ്ടപ്പാടെല്ലാം ശമിച്ചു. ഞാനോ, ഇരുമ്പുകുടിച്ച വെള്ളംപോലെയായിത്തീരുകയും ചെയ്തു. അതായതു് പരമാത്മാവിനോടേകീഭവിച്ചു.

എക്കാലംപട്ടതടി, ഇറന്തുപിറന്തതെല്ലാം
അക്കാലമെല്ലാമഴന്തിനേനാനരികിൽ.

അ—ഞാൻ ഇതിനു മുമ്പെട്ടത്തിട്ടുള്ള അനേകജന്മങ്ങളിലെല്ലാം ജനിച്ചും മരിച്ചും വെറുതെ ജീവിതം കഴിച്ചുകൂട്ടി നരകത്തിനു പാത്രീഭവിക്കയാണു് ചെയ്തതു്.

ഈ ജന്മത്തിൽ ആചാര്യകാരുണ്യത്താൽ എനിക്കു പരഗതിക്കു മാർഗ്ഗം ലഭിച്ചുവെന്നു താല്പര്യം!

**കാലംകഴിന്തതടി കർമ്മമെല്ലാം പോച്ചുതടി**
**നാലുവകൈക്കരുവുനാമമറ്റമാച്ചുതടി.**

അ—എന്റെ കഷ്ടകാലമെല്ലാം പോയതുകൊണ്ടു കർമ്മങ്ങളിൽനിന്നു നിവൃത്തനായി ഭവിച്ചു. മേൽക്കാലം നാലുപ്രകാരത്തിൽ ഉണ്ടാകാനിടയുള്ള (ഉദ്ഭിജം, സ്വേദജം, ജരായജം, അണ്ഡജം ഇങ്ങനെ നാലുപ്രകാരത്തിൽ ഉണ്ടാകാവുന്ന എന്നർത്ഥം) ജന്മങ്ങളും നശിച്ചു.

ഇതെല്ലാം ആചാര്യകരുണാകടാക്ഷംകൊണ്ടാണെന്നു സാരം.

**മുപ്പാഴ്ക്കപ്പാൽമുതൽപാഴ്മുഴുമുതലായ്**
**ഇപ്പോതുവന്താൻകാൺഎന്നൈവിഴുങ്കിക്കൊണ്ടാൻകാൺ.**

അ—ശരീരത്തിലുള്ള മൂന്നു ശൂന്യസ്ഥാനങ്ങൾക്കും അപ്പുറമായി സ്ഥിതിചെയ്യുന്ന ശുദ്ധശൂന്യമായി ആദിമൂലബ്രഹ്മമായ പരമശിവൻ (ഇതുവരെ വരാതെ)ഇപ്പോൾ പ്രത്യക്ഷനായി എന്നെ പാടേ വിഴുങ്ങി തന്റെ സ്വാധീനത്തിലാക്കിച്ചെയ്തു.

**പാലിൻകണ്ണെയിരുന്താൽപോലപ്പരഞ്ചോതി**
**ആലിങ്കനംചെയ്തറവിഴുങ്കിക്കൊണ്ടാണ്ടി.**

അ—പാലിൽ വെണ്ണ മറഞ്ഞിരിക്കുന്നതുപോലെ പരമശിവൻ ഞാനറിയാതെതന്നെ എന്നിൽ കലന്നിരുന്നു എന്നെയും തന്റെ സ്വാധീനത്തിലാക്കിക്കളഞ്ഞു.

**തെത്തപ്പടമാനേണ്ടിതീയിരുമ്പിനീരാനേൻ**
**ഒത്തവിടനിത്തിരൈയെൻറോതുമുണർവറിന്തേൻ**

അ—ഞാൻ അവനോട്ട് ഏകീഭവിച്ചുകഴിഞ്ഞതുകൊണ്ട് ഇരുമ്പിനാൽ കുടിക്കപ്പെട്ട വെള്ളമെങ്ങനെയൊ അങ്ങനെയായിത്തീൎന്നു. അതിനാൽ അട്ടത്തപദത്തിൽ സുഖനിദ്രയാണെന്ന് ഇപ്പോഴെ പറയുന്നതിനേയും, ഞാൻ കേട്ടു മനസ്സിലാക്കിക്കഴിഞ്ഞു.

**ഒപ്പുവമൈയുമറ്റോതുവരിതായപൊരുൾ**
**ഇപ്പുവിനിൽക്കുരുവേ എന്നവന്തോൻറാൾവഴി.**

അ—തനിക്കു തുല്യമായതൊ, ഏകദേശസാമ്യമുള്ളതോ ആയ യാതൊരുവസ്തുവും ഈ ലോകത്തിൽ ഇല്ലാതവണ്ണം പരിലസിക്കുന്നവനും വാക്കിനു വിഷയമല്ലാത്ത ദിവ്യചൈതന്യരൂപനുമായ പരമശിവൻതന്നെ ഈ ലോകത്തിൽ എനിക്കുവേണ്ടി ജ്ഞാനാചാര്യനായി എഴുന്നള്ളിവന്നു അതിനാൽ അവന്റെ തിരുവടികൾ രണ്ടിനും നമസ്കാരം.

മറേറാരോ ദേവന്മാരെ ജനങ്ങൾ അരാധിക്കുന്നതു നിരത്ഥകമാണെന്നഭിപ്രായം.

ഒപ്പാരിചൊല്ലിടിനും ഉപമൈപിഴൈത്തിടിനും
മുപ്പാഴംകററുണർന്തോർമുന്നോർപൊറുത്തരുളേ

അ—അല്ലയോ മഹാജനങ്ങളെ, സ്ത്രീകൾ പറഞ്ഞു കരയുന്ന മാതിരിയിൽ ഞാൻ പറഞ്ഞുകരഞ്ഞതും ആ വിധത്തിലുള്ള പരിദേവനങ്ങളാൽ നിറയപ്പെട്ട ഈ സ്തോത്രമാലയിൽ, വേദാന്തതത്വങ്ങളെക്കുറിച്ചും മററും പറയപ്പെട്ടിട്ടുള്ള ദൃഷ്ടാന്തങ്ങൾ തെററിപ്പോയിട്ടുണ്ടെങ്കിൽ അതും ക്ഷമിച്ചരുളേണ്ടതു നിങ്ങളുടെ ധമ്മമാകുന്നു—ക്ഷമിക്കണമെന്നു് ഞാൻ അപേക്ഷിച്ചുകൊള്ളുന്നു എന്നു സാരം.

ഈ സ്തോത്രാവലി സ്ത്രീയുടെ സമക്ഷം സംബോധനംചെയ്തു പറയപ്പെട്ടതാകയാൽ, എല്ലാകരണങ്ങളിലും മൂലകാരൻ എടി, പെണ്ണേ, തോഴി, ഇത്യാദി സംബോധനങ്ങൾ ചെയ്തിട്ടുള്ളതു വ്യാഖ്യാനത്തിലും അവിടവിടെപ്പറയേണ്ടതാവശ്യമായിരിക്കെ എല്ലായിടത്തും അതു പറയപ്പെട്ടിട്ടില്ല. വായനക്കാർ യഥാസ്ഥാനം ആ പദത്തെ അവിടെച്ചേർത്തു പഠിച്ചുകൊള്ളണം.

സ്ത്രീസമക്ഷംചെയ്ത സ്തോത്രാവലി സമാപ്തം.

---

## പട്ടണത്തുപിള്ളയാരുടെ മരണകാലത്തെ പരിദേവനം.

---

ഇതിൽ, ഈ ജന്മത്തിൽ കഴിഞ്ഞ ജീവിതകാലത്തും മുൻജന്മങ്ങളിലും താൻചെയ്തു് അധോഗതിയെ പ്രാപിച്ച വിഷയങ്ങളെ വെളിപ്പെടുത്തിപ്പറഞ്ഞിരിക്കുന്നു.

വാത്തൈത്തിരമില്ലാമനിതരുക്കപ്പുഞ്ചൊല്ലാ
ചാത്തിരങ്കൾചൊല്ലിച്ചതിരിഴന്തുകെട്ടേനേ.

അ—വാഗത്ഥജ്ഞാനമില്ലാത്ത അല്പജ്ഞന്മാരായ മനുഷ്യക്കുവേണ്ടി ഞാൻ പഠിച്ച താണതരത്തിലുള്ള ചില ശാസ്ത്രങ്ങൾ ചൊല്ലി അതുവഴി എൻെറ സാമത്ഥ്യങ്ങളെല്ലാം വൃഥാ നശിപ്പിച്ചു ഞാനും അധോഗതിയെ പ്രാപിച്ചു.

എന്നാലും എൻെറ ആചാൎയ്യൻ ജീവനോടിരിക്കുമ്പോഠം എനിക്കു ഒരു കുററവുമില്ലെന്നൎത്ഥം.

മെത്തമെത്തച്ചെൽവാക്കിൽവേറുമരുളടുത്തു
തത്തിത്തലൈകീഴായ്ത്താനടന്തുംകെട്ടേനേ

അ—വൎദ്ധിച്ച ലോകവ്യവഹാരത്തിൽ ഉഠപ്പെട്ടിരുന്നു് അതുമൂലം മായാബദ്ധനായി നട്ടംതിരിഞ്ഞു ഗൎവിഷ്ഠനായി ഇതുവരെയും അധോഗതിയിൽ തന്നെ കഴിഞ്ഞുകൂടി.

പരമേശ! അതൊക്കെ ക്ഷമിച്ചു് എന്നെ രക്ഷിക്കണമേ എന്നു ഭാവം.

വഴക്കത്തെലങ്കളിലുംമൺപെൺപൊന്നാശൈയിനും
പഴക്കന്തെവിരാമൽപതിയിഴന്തുകെട്ടേനേ.

അ—ഞാൻ ജീവിതകാലത്തിൽ ഇടപെട്ട പഴകിയ മണ്ണിലും പെണ്ണിലും പൊന്നിലും ആശവച്ചു്, ഇതുവരെയും കഴിഞ്ഞുകൂടിയതിനാൽ, ആ പഴക്കം നീങ്ങാതെയായിത്തീൎന്നു. അഥവാ, ആ ആശയിൽനിന്നും നിവൎത്തിക്കാൻ ശക്തനല്ലാതെ ഭവിച്ചു. അതുമൂലം ഞാൻ പ്രാപിക്കാൻ യോഗ്യമായിരുന്ന പരമപദത്തിൽ എത്താതെ വൃഥാ അധഃപതിച്ചു.

ആണിപൊരുന്തുമരുംപൂമിയത്തനൈയും
കാണിനമതെൻറകനംപേശിക്കെട്ടേനേ

അ—ഞാൻ ഫലാഢ്യങ്ങളായ അപൂൎവഭൂഭാഗങ്ങളെ നോക്കി ഈ നിലം എൻേറതു്, ഈ നിലം എൻേറതു്; എന്നു സഗൌരവം അഭിമാനിച്ചു. അതിനാൽ അഹംഭാവവാസനയോടുകൂടിയവനായി അധഃപതിച്ചു.

ആചാരമില്ലാവരശരുടൻകൂടി
ദ്രാരാങ്കപേശിവതിയിഴന്തുകെട്ടേനേ

അ—നീതിനിഷ്ഠ അല്പംപോലുമില്ലാത്ത രാജാക്കളോടുചേൎന്നു്, അസത്യവാൎത്തകഠ പറഞ്ഞു്, അതുമൂലം, എൻെറ ആശ്രയഭൂതനായ ഈശ്വരങ്കൽ ചേരുന്നതിനിടയാകാതെ വൃഥാ കാലത്തെ നയിച്ചു. കഷ്ടം!

കുരുമാൎഗ്ഗമില്ലാക്കരുടരുടൻകൂടി
കരുമാൎഗ്ഗത്തുള്ളേകരുത്തഴിന്തുവിട്ടേനേ.

അ—വിശിഷ്ടനായ ആചാൎയ്യനെ അന്വേഷിച്ചു കണ്ടെത്തി അദ്ദേഹത്തിൻെറ ആജ്ഞയനുസരിച്ചു നടന്നു് ഉപദേശംവാങ്ങാത്ത മൂഢമനുഷ്യരോടിടപെട്ടു, അവരെ സ്നേഹിച്ചതുമൂലം ജനനക്കടലിൽ അകപ്പെട്ടു മനോവേദന അനുഭവിച്ചു വെറുതേ കഷ്ടപ്പെടുന്നു.

10

**ആലമരുന്തുമരൻപെരുമൈയെണ്ണാമൽ**
**ബാലർപെണ്ടിർമെയ്യെൻറു പരിയിഴന്തുകെട്ടേനേ.**

അ—ഞാൻ വിഷാശനനായ ഭഗവാൻെറ മഹിമാതിശയത്തെ അശേഷം ഗണിക്കാതെ, ഭാൎയ്യാപുത്രാദികൾതന്നെ പരമാൎത്ഥവസ്തുക്കളെന്നു നിശ്ചയിച്ചു് വൃഥാ കാലത്തെ നയിച്ചു.

**പിണവാസമുററപെരുങ്കായമെയ്യെൻറു**
**പണവാശൈയാലേപതിയിഴന്തുകെട്ടേനേ**

അ—ശവഗന്ധമുള്ള ഈ സ്ഥൂലദേഹത്തെ ഒരിക്കലും നശിക്കാത്തതെന്നു നിശ്ചയിച്ചു്, പണം സമ്പാദിക്കണമെന്നുള്ള മോഹത്തിൽ മുഴുകി നട്ടംതിരിഞ്ഞു കാലത്തെ വെറുതേ കഴിച്ചുകൂട്ടി.

**കണ്ടപുലവർകനക്കവേനാൻപുകഴ**
**വുണ്ടവുടമ്പെല്ലാമുപ്പരിത്തുക്കെട്ടേനേ**

അ—എന്നെപ്പുകഴ്ത്താൻ വരുന്ന വിദ്വാന്മാരുടെ കണ്ണിന്നാനന്ദമുണ്ടാകുമാറു്, അതായതു് അവർ നല്ലപോലെ പുകഴ്ത്തത്തക്കവണ്ണം പുഷ്ടമായി ഭജിച്ചു വളൎത്തിയ ശരീരത്തെ പോഷിപ്പിച്ചുതന്നെ വൃഥാ അധഃപതിച്ചു.
വിദ്വാന്മാർ പണമുള്ളവരെ പുകഴ്ത്തുക സഹജമാണല്ലോ?

**എണ്ണിറന്തചെന്മമെടുത്തുശിവപൂശൈ**
**പണ്ണിപ്പിഴൈയാമൽപതിയിഴന്തുകെട്ടേനേ.**

അ—ഞാൻ ഇതുവരെ എടുത്ത ജന്മങ്ങൾക്കു കണക്കില്ല. അതിനാൽ അത്ര ജന്മങ്ങളിലെല്ലാം ശിവപൂജ ക്രമപ്രകാരംചെയ്തു്, അതിൻെറ ഫലമായ ശിവപദപ്രാപ്തിക്കിടയാകാതെ വൃഥാ കാലത്തെക്കഴിച്ചു.

**ചിററെറുമ്പുചററുംതീണ്ടപ്പൊറാവുടമ്പൈ**
**ഉററുരുക്കവുംചുടവുമൊപ്പിത്തുമാണ്ടേനേ**

അ—ഞാൻ ഇതിനുമുമ്പു് എടുത്തിട്ടുള്ള പല ജന്മങ്ങളിലും ചെറിയ എറുമ്പുപോലും കടിച്ചാൽ സഹിക്കാത്ത ഈ ശരീരത്തെ, ബന്ധുജനങ്ങൾ അടുത്തുകൂടി ബുദ്ധിമുട്ടിക്കത്തക്കവണ്ണവും ചുടത്തക്കവണ്ണവും ഏല്പിച്ചുതീട്ടു വിട്ടുപോന്നു.

ഈ ശരീരം മോക്ഷത്തിന്നു് സാധനമായിരിക്കെ കഴിഞ്ഞജന്മങ്ങളിൽ ഞാൻ ആ മോക്ഷത്തെ സാധിക്കാതെ വൃഥാ കൈവിട്ടുകളഞ്ഞു എന്നുഭാവം.

തന്നുടമ്പുതാനേതനക്കുപകൈയാമെ—
ൻെറന്നുമുണർവില്ലാമൽഇമ്പമെൻറുമാണ്ടേനേ.

അ—തൻെറ ശരീരമാണ തനിക്കു ശത്രു എന്നുള്ള പരമാത്മമറിയാതെ ആ ശരീരമാണ സുഖത്തെത്തരുന്നതെന്നു കരുതി ഞാൻ പലകാലം പഴുതേ കഴിച്ചു.

തോലെലുമ്പുമാങ്കിഷമുന്തൊല്പന്നത്താൽവളരു
മേലെലുമ്പുചുററമെൻറുവീറാപ്പോയ്യാണ്ടേനേ.

അ—അന്നാദികളാൽ, തോൽ, എല്ലു, മാംസം ഇവ വൃദ്ധിയെ പ്രാപിക്കുന്ന ശരീരവും ബന്ധുക്കളുമെല്ലാം പരമാത്മമെന്നു കരുതി ദേവകാൎയ്യങ്ങളിൽ വെറുപ്പോടുകൂടിയിരുന്നു്, ജീവിതത്തെ വൃഥാ കഴിച്ചുകൂട്ടി.

പോക്കുവരത്തുംപൊരുൾവരത്തുംകാണാമൽ
വാക്കഴിവുശൊല്ലിമനമറുക്കിക്കെട്ടേനേ.

അ—ജനനമരണങ്ങളെയൊഴിക്കുന്ന മാൎഗ്ഗത്തേയും പരമാത്മപദവി കൈവരുന്നതിനുള്ള മാൎഗ്ഗത്തേയും ചിന്തിച്ചുനോക്കാതെ, വെറും വാക്കുകളെ പുലമ്പി, മനസ്സിനെ വ്യാമോഹിപ്പിച്ചു്, വിഫലമായി കാലത്തെ കഴിച്ചുകൂട്ടി.

പ്രാരബ്ധശേഷത്താൽ അപ്രകാരമൊക്കെ സംഭവിച്ചതാണെന്നു് ഇപ്പോഴം എനിക്കു മനസ്സിലായി; എന്നാലും ഗുരുകടാക്ഷത്താൽ ആ ബന്ധം അററുകിട്ടുമെന്നു് അഭിപ്രായം.

മരണകാലപരിദേവനം സമാപ്തം.

---

## പട്ടണത്തുസ്വാമിയാർ ഹൃദയത്തോടു പറയുന്നതു്

---

മൺകാട്ടിപ്പൊൻകാട്ടമായവിരുൾകാട്ടി
ച്ചെങ്കാട്ടിലാട്ടുകിൻറതേശികനെപ്പോററാമൽ
കൺകാട്ടുംവേശിയർതൻകൺവലൈയിൽചിക്കിമികു
വങ്കാടിനായ്യോലലൈന്തനൈയേനെഞ്ചമേ.

അ—അല്ലയോ മനസ്സേ! മൺകൊതി പൊൻകൊതി പെൺകൊതി ഇതുകളാൽ ബദ്ധപ്പെട്ടു ത്രിച്ചെങ്കാട്ടിൽ നടനംചെയ്യുന്ന പരമശിവനെ സ്തുതിക്കാതെ കണ്ണുകൾകൊണ്ടു മയക്കുന്ന വേശ്യകളുടെ മയക്കുവലയിൽ കുടുങ്ങി കടത്തെരുവിൽ അലഞ്ഞുതിരിയുന്ന നായെപ്പോലെ നീ വളരെ അലഞ്ഞുവല്ലോ.

അങ്ങനെ അലയുന്ന പക്ഷം പരമശിവന്റെ അനുഗ്രഹത്തിനു നീ പാത്രീഭവിക്കയില്ല. അതിനാൽ വ്യാമോഹങ്ങളെ നീക്കി സ്ഥിരനായിരുനാലും എന്നു താൽപര്യം.

പുൽപാശനവണൈയിൽപൊൽപട്ടുമെത്തയിൻമേൽ
ഒപ്പാവണിന്തപണിയോടാണിനീങ്കാമൽ
തുപ്പായ്ക്കിടത്തിയിയമനുയിരെക്കൊള്ളുമുന്നേ
മുപ്പാഴൈപ്പോററമുയങ്കിലൈയേനെഞ്ചമേ.

അ—പുഷ്പങ്ങളാൽ അലംകൃതവും ആസ്തൃതവുമായി വിളങ്ങുന്ന ആസനത്തിന്മേലും മേത്തരം പട്ടുമെത്തമേലും നിന്നു് നിത്യമണിഞ്ഞിരുന്ന ആഭരണങ്ങളോടുകൂടെ തറയിൽ ഉറക്കിക്കിടത്തുമ്പോൾ ജീവനേയും ഹരിച്ചുകൊണ്ടു കാലൻ പോകുന്നു. അതിനു മുമ്പേ മുപ്പാഴിസ്വഭാവമായ പരമാത്മാവിനെ സ്തുതിക്കാതെ വെറുതേ വിട്ടുകളഞ്ഞല്ലോ.

മുപ്പാഴംപാഴായ്മുതൽപാഴ വെറുംപാഴായ്
അപ്പാഴക്കപ്പാൽനിൻറാടുമതൈപ്പോററാമൽ
ഇപ്പാഴാംവാഴ്വൈനമ്പിയേററവക്കൊൻറീയാമൽ
ഇപ്പാഴായ്യന്തവിനൈച്ചൂഴ്ന്തനൈയേനെഞ്ചമേ.

അ—മനസ്സേ! നീ ആ മൂന്നു ശൂന്യസ്ഥാനങ്ങളും വിഫലമാക്കി. അതിനെക്കവിഞ്ഞു നിൽക്കുന്ന ആദിശൂന്യത്തേയും തീരെ വിഫലമാക്കി. അതിനെക്കവിഞ്ഞുനിന്നു നൃത്തം ചെയ്യുന്ന ആ പരമാത്മാവിനെ സ്തുതിക്കാതെയും അലക്ഷ്മീകരമായ ഈ ജീവിതത്തെ വിശ്വസിച്ചു്, അതിഥികൾക്കു യാതൊന്നും ദാനം ചെയ്യാതെയും ഈ ശരീരത്തോടുകൂടിയിരിക്കുന്ന പുണ്യപാപങ്ങളിൽ മുഴുകിയിരിക്കുന്നു.

അന്നംപകർന്തിടുംകലൈന്തോർക്കുതവിചെയ്യും
ഞ്ചെന്മമെടുത്തുംശിവനരുളൈപ്പോററാമൽ
പ്പൊന്നുമനൈയുമെഴിൽപൂവൈയരുംപാഴ്വുമിവൈ
യിന്നുംചതമാകവെണ്ണിനൈയേനെഞ്ചമേ,

അ—മനമേ! അന്നത്തെ ഭാഗിച്ചു്, ഇവിടെ അലഞ്ഞുനടക്കുന്ന

ദരിദ്രന്മാക്ക് കൊടുത്തു സഹായിക്കത്തക്ക ഈ മനുഷ്യജന്മം ലഭിച്ചിട്ടും അതുചെയ്യാതെയും പരമശിവന്റെ തിരുവടികളെ സ്തുതിക്കാതെയും ധനം, ഗൃഹം, ഭാര്യ, സുഖവാഴ്ച, ഇവറ്റെ നിത്യമെന്നു നീ നിരൂപിച്ചുവല്ലോ.

അതെത്ര മൂഢത്തരം? അതുകൊണ്ടെന്തുഫലം? എന്നുഭാവം.

മുററൊടപ്പിൽചെയ്തമുറൈമൈയാൽവന്തചെൽവാ
ഇററൈനാൾപെററോമെൻറെണ്ണാതുപാഴ്മനമേ
അററവക്കമീയാമലരൻപൂശൈശെയ്യോരാമൽ
കററവക്കമീയാമൽകൺമറന്തുവിട്ടനൈയേ.

അ—അല്ലയോ മൂഢമനസ്സേ! മുജ്ജന്മത്തിൽ ചെയ്ത പുണ്യത്താൽ ലഭിച്ച ഈ ധനത്തെ ഇപ്പോഴത്തെ ശ്രമംകൊണ്ടോ സാമർത്ഥ്യംകൊണ്ടോ ലഭിച്ചതാണെന്നു കരുതി ദരിദ്രന്മാക്ക് കൊടുക്കാതെയും ശിവപൂജാദികൾ നിർവഹിക്കാതെയും വിദ്വാന്മാക്ക് കൊടുക്കാതെയും സമ്പാദിക്കുന്നു. അതിനാൽ അതു കൈവന്ന മാർഗ്ഗമേതെന്നുള്ള വസ്തുത നീ മറന്നിരിക്കുന്നു.

മാണിക്കമുത്തുവയിരപ്പണിപൂണ്ടു
ആണിപ്പൊൻചിങ്കാതനത്തിലിരുന്താലും
കാണിത്തുടലൈനമൻകട്ടിയേക്കൈപ്പിടിത്താൽ
കാണിപ്പൊൻക്രൂടവരക്കാണ്കിലമേനെഞ്ചമേ.

അ—മനമേ! മാണിക്കം, മുത്ത്, വൈരം എന്നീ രത്നങ്ങൾ പതിച്ചുപണിചെയ്യപ്പെട്ട ആഭരണങ്ങളണിഞ്ഞ്, കനകസിംഹാസനത്തിലിരുന്നാലും, കാലൻ നമ്മെ കാലപാശത്താൽ കെട്ടിയിഴച്ചുകൊണ്ടുപോകുമ്പോൾ, മേൽപറയപ്പെട്ട രത്നങ്ങളും പൊന്നും ഒന്നും കൂടെ വരുന്നതു കാണുന്നില്ല.

മരിക്കുമ്പോൾ കൂടെ വരാത്ത സുവർണ്ണാദികളെ ആഗ്രഹിക്കയും വിശ്വസിക്കയും ചെയ്യുന്നതു എത്ര മൂഢത്വമാണ്?.. എന്നു ഭാവം.

കൽക്കട്ടുമോതിരനൽകടുക്കനരൈഞാൺപൂണ്ടു
തിക്കെട്ടുംപോററത ശൈക്കൊരുത്തരാനാലും
പൽക്കിട്ടുവേമനയിർപന്താടുംവേളയിലേ
കൈക്കട്ടുംക്രൂടവരക്കാൺകിലമേനെഞ്ചമേ.

അ—മനമേ! രത്നങ്ങൾ പതിച്ച മോതിരങ്ങൾ മിന്നുന്ന കടുക്കൻ പൊന്നരഞ്ഞാണം ഇവ ധരിച്ച്, ലോകമെല്ലാം പ്രശംസിക്കത്തക്ക നിലയിൽ വാണിരുന്നാലും, കാലൻ കോപത്തോടെ പല്ലുകൾ തമ്മിൽ കടിച്ചു വന്ന് ജീവനെ ഹരിച്ചു പന്താടിക്കളിക്കുമ്പോൾ, മേൽപറഞ്ഞ ആഭരണങ്ങൾ നമ്മോടുകൂടി വരുന്നതു കാണുന്നുണ്ടോ? ഇല്ല; അങ്ങനെയിരിക്കെ, നീ ഇനിയും അവയിൽ ആശവെയ്ക്കുന്നതെന്തുകൊണ്ട്?

മുന്നനീചെയ്യതവമുപ്പാലുംചേരുമൻറി
പ്പൊന്നുംപണിതികളും പൂവൈയുമങ്കേവരുമോ
തന്നൈച്ചുതമാക പ്പൽകുരുവൈപ്പോററാമൽ
കണ്ണററവന്തകൻപോൽകാക്ഷിയററായ്നെഞ്ചമേ.

അ—മനമേ! മുജ്ജന്മത്തിൽ നീ ചെയ്തിട്ടുള്ള പാപപുണ്യകൎമ്മങ്ങളുടെ ഫലം മാത്രം മൂന്നു ജന്മങ്ങൾവരെയും നിന്നോടുകൂടി വരുമെന്നല്ലാതെ, ദ്രവ്യങ്ങളും ആഭരണങ്ങളും സ്ത്രീകളും കൂടെ വരികയില്ല. ആ പരമാൎത്ഥം നീ അറിഞ്ഞിരുന്നിട്ടും അവറ്റെ നിത്യമെന്നു വിശ്വസിച്ചു ജ്ഞാനാചാൎയ്യനെ നമസ്കരിക്കുക എന്ന ധൎമ്മത്തെ നീ മറന്നിരിക്കുന്നു. അതിനാൽ നീ (കണ്ണില്ലാത്ത കുരുടനെപ്പോലെ) കാഴ്ചയില്ലാത്തവനായി ഭവിച്ചു.

അനിത്യമാണെന്നനുഭവപ്പെട്ടിരുന്നിട്ടും ലൌകികവിഷയങ്ങളിൽ ഭ്രമിക്കുന്ന മൂഢത്വത്തെ നീക്കി നിത്യമായ പരമാത്മാവിനെ ശരണം പ്രാപിച്ചാലും അതാണു മുക്തിക്കുള്ള മാൎഗ്ഗം എന്നു ഭാവം.

പൈയരവംപൂണ്ടപരമൻതിരുപ്പൊററാളെ
ത്തുയ്യമലർപരിത്തുത്തൊഴുതുവണങ്കാമൽ
കയ്യിലണിവളൈയുംകാലിലിടുംപാടകമും
മെൻറിരുമാന്തുവിട്ടനൈയേനെഞ്ചമേ.

അ—മനമേ, പത്തിയുള്ള പാമ്പുകളെ ആഭരണമാക്കിയിരിക്കുന്ന പരമശിവൻെറ അഴകിയ തിരുവടികളെ നമസ്കരിക്കാതെ, പുതുതായി വിടിൎന്ന പൂക്കളെ പറിച്ചു്, ചാൎത്തി ആ തിരുവടികളെ വണങ്ങാതെയും സ്ത്രീകൾ കയ്യിൽ അണിയുന്ന വളകളെയും കാലിലിടുന്ന പാദസരങ്ങളെയും കണ്ടു അവ നിത്യാനന്ദവസ്തുക്കളെന്നു കരുതി നീ ഗൎവിഷ്ഠനായി തീൎന്നിരിക്കുന്നു.

മനസ്സേ! നിൻെറ ഈ വിചാരം കളയുന്നതുവരെ നിനക്കു മോക്ഷാധികാരം സിദ്ധിക്കില്ല എന്നു താല്പൎയ്യം.

മാതുക്കൊരുപാകംവൈത്തവരൻപൊത്താളൈ
പോതുക്കൊരുപോതുംപോററിവരുന്താമൽ
മാതുക്കത്തേടിയിന്തമണ്ണിൽപുതൈത്തുവൈത്തേ
ഏതുക്കപ്പോകനീയെണ്ണിനൈയേനെഞ്ചമേ.

അ—മനമേ! ഇടതുഭാഗം ശ്രീപാൎവതിക്കായി പകുത്തുകൊടുത്ത പരമശിവൻെറ തിരുവടികളെ ദിവസത്തിലൊരിക്കലെങ്കിലും സ്തുതിച്ചു് അതിനാലുണ്ടാകുന്ന ആനന്ദത്തെ അനുഭവിക്കാതെ മദമത്സരങ്ങൾക്കു വശംവദനായി, ദ്രവ്യസമ്പാദനം ചെയ്തു്, അതിനെ ഈ ഭൂമിയിൽ കുഴിച്ചു സ്ഥാപിച്ചുംവച്ചു വെറുതേ മരിക്കുന്നതിനായി നീ നിശ്ചയിച്ചു.

നീ അങ്ങനെ കരുതി, ചില നിഷ്പ്രയോജനങ്ങളായ കാൎയ്യങ്ങളെ ചെയ്യുവരുന്നതുകൊണ്ടു നിനക്ക് എന്തുഫലമാണ്? ഒന്നുമില്ല എന്നഭിപ്രായം.

അഞ്ചരുളെപ്പോററിയെന്തുപുലനെത്തുറക്ക
നെഞ്ചേയുനക്കനിനവുനാൻചൊല്ലുകിറേൻ
വഞ്ചകത്തെനീക്കിമറുനിനെവുവാരാമൽ
ചെഞ്ചരണത്താനെചിന്തെ ചെയ്യായ് നെഞ്ചമേ.

അ—മനമേ! പഞ്ചശക്തികളുടെ അനുഗ്രഹത്തെ പ്രാൎത്ഥിച്ചു പഞ്ചേന്ദ്രിയങ്ങളുടെ വ്യാപാരങ്ങളെ അടക്കത്തക്ക ഒരു ബുദ്ധി നിനക്കു ഞാൻ പറഞ്ഞുതരാം. അതെന്തെന്നാൽ, മനസ്സു മററു വിഷയങ്ങളിൽ ഭ്രമിക്കാതെയും വഞ്ചനാദി ദോഷങ്ങൾക്കു പാത്രീഭവിക്കാതെയും ചെമന്ന തിരുവടികളുള്ള പരമശിവനെ, എപ്പോഴും സ്തുതിച്ചുകൊള്ളുക. അതാണു ബുദ്ധി എന്നൎത്ഥം.

പഞ്ചശക്തികൾ-ഇച്ഛാശക്തി, ക്രിയാശക്തി, ജ്ഞാനശക്തി, ചിച്ഛക്തി, പരാശക്തി ഇവയാകുന്നു.

അൽപുതമായിന്തവുടലാവിയടംകുമുന്നേ
സൽഗ്ഗുരുവെപ്പോററിത്തവംപെററുവാഴാമൽ
ഉല്പത്തിച്ചെമ്പൊൻഉടമൈപെരുവാഴ്വൈവെനമ്പി
ച്ചല്പത്തിനുവായിററവളെപോലാനേനേ.

അ—അത്ഭുതം തോന്നത്തക്കവണ്ണം ഈ ശരീരത്തെ വിട്ടു ജീവൻ വെളിയിൽ പോകുന്നതിനുമുമ്പ്, നല്ല ജ്ഞാനാചാൎയ്യനെ കണ്ടുകൂടി സേവിച്ചു ആത്മജ്ഞാനത്തെ ലഭിക്കാതെ ഇടക്കാലത്തുണ്ടാകുന്ന ചെമന്ന പൊന്നും അതുകൊണ്ടുണ്ടാക്കപ്പെടുന്ന ആഭരണങ്ങളും സുഖവാഴ്ചയും മററും നിത്യമെന്നു വിശ്വസിച്ചിരുന്നതിനാൽ മനസേ, നീ കാരണം ഞാനും സൎപ്പത്തിൻെറ വായിൽപ്പെട്ട തവളപോലെ ആയിത്തീൎന്നു.

ഉററാരാർപെററാരാർഉടൻപിറപ്പാർപിള്ളകളാർ
മാററാരിരുന്താലെൻമാളുമ്പോതുതവുവരേം
കററാഴവിഴ്ന്തവിളംകൻറതുപോലെയുരുക്കി—
ച്ചിററാകിച്ചിററിൻപംചേർന്താനെയേനെഞ്ചമേ.

അ—മനമേ! നിനക്കു ബന്ധുക്കളും അച്ഛനമ്മമാരും സഹോദരന്മാരും മക്കളും സ്നേഹിതന്മാരായി മററുള്ള ആളുകളും ഒക്കെയുണ്ടായാലും എന്തു ലാഭം! ഒരു ലാഭവുമില്ല. എന്തെന്നാൽ മരണം സംഭവിക്കുന്ന അവസരത്തിൽ, ഇവരാരും യാതൊരു സഹായത്തിനും ആളാകയില്ല. അക്കഥ നല്ല

പോലെ നീ അറിഞ്ഞിരുന്നിട്ടും തള്ളപ്പശുവെ കാണാഞ്ഞു കന്നുകുട്ടി ദുഃഖി ക്കുന്നതുപോലെ ദുഃഖിതനായി നീ ലൌകികസുഖത്തിൽ ചേൎന്നുവല്ലോ. ലൌകികസുഖത്തെ നിത്യമെന്നു കരുതി അതിനായി ആഗ്രഹിച്ചുവല്ലോ എന്നൎത്ഥം.

വീടിരുക്ക, ത്തായിരുക്ക, വേണ്ടുമനൈയാളിരുക്ക,
യീടിരുക്ക, വുണിരുക്ക, പിള്ളൈകളുന്താമിരുക്ക,
മാടിരുക്ക, ക്കണ്ണിരുക്ക, വൈത്തപൊരുളിരുക്ക,
കൂടിരുക്ക, നീപോനകോലമെന്നാകോലമേ

അ—അല്ലയോ ദേഹി, (ജീവാത്മാവേ, എന്നു സാരം) താമസിക്കുന്ന വീട്ടും പെററമ്മ വാത്സല്യപൂൎവ്വം സ്നേഹിക്കുന്ന ഭാൎയ്യ പ്രതാപം (കീൎത്തി മുതലായവ) ഭക്ഷ്യപദാൎത്ഥങ്ങൾ കുഞ്ഞുങ്ങൾ കന്നുകാലികൾ സമ്പാദിച്ച ദ്രവ്യം എന്നുവേണ്ടാ താമസിച്ചുവന്ന കൂടായ ദേഹംപോലും ഇങ്ങിരിക്കെ നീ വെളിയിൽ പൊയ്പ്പോയതെന്തൊരു മായമോ? അറിഞ്ഞുകൂടാ.

മേൽ പറയപ്പെട്ടവയെല്ലാം ജീവിതകാലത്തിൽ നിന്റേതെന്നഭിമാ നിച്ചു സ്നേഹിച്ചവയാണല്ലോ. അതിൽ എതൊന്നെങ്കിലുംകൂടിക്കൊണ്ടു പോകാതെ വെറുതെ നിസ്സഹായനായി നീ വിട്ടുപോകാൻ ഇടയായ ആശ്ചൎയ്യം ഓൎത്തുനോക്കിയാൽ ഹേ ജീവാത്മാവേ, ലൌകികസമ്പത്തുകൾ എത്രമാത്രം മായാബദ്ധങ്ങളാണെന്നോൎത്തുനോക്കു എന്നഭിപ്രായം.

ചന്തനമുംകുംകുമമുംചാന്തുംപരിമളവും
വിന്തൈകളായ്പൂശിമികുവേടിക്കൈയ്യൊയ്യാര
കന്തമലർച്ചൂടുകിന്റകന്നിയരുന്താമിരുക്ക
എന്നവകൈപോനായെൻറൻറിലൈയേനെഞ്ചമേ.

അ—മനമേ! ചന്ദനം കുങ്കുമം ചാന്തു് വാസനദ്രവ്യങ്ങൾ ഇവയെ വിനോദാൎത്ഥം പൂശി അലങ്കാരമായി സുഗന്ധപുഷ്പങ്ങളെയും ധരിക്കുന്ന സുകുമാരികളായ സ്ത്രീകളും ഇങ്ങിരിക്കെ ജീവൻ എന്തിനായി ശരീരത്തെ ഉപേക്ഷിച്ചു പോയിയെന്നുള്ളതു് ആ ജീവനോടു് ഏററവും അടുത്തിരി ക്കുന്ന നീ വിചാരിച്ചുനോക്കിയില്ലല്ലൊ.

കാററത്തുരുത്തികടിയവിനൈക്കുള്ളാന
ഊറൈറെച്ചുടലത്തൈഉണ്ടെൻറിരുമാന്തു
പാൎത്തിരങ്കിയന്നംപുശിത്തൊരുക്കീയാമൽ
ആററുവെള്ളംപോലെവളാവിനൈയേനെഞ്ചമേ.

അ—മനമേ! കാററു തീ നിറച്ചുവച്ചിരിക്കുന്ന തുരുത്തിയും, പാപസ ഞ്ചയത്തെ അളക്കുന്നതിനുള്ള മൺപാത്രവുമായ ഈ ദേഹത്തെ നിത്യമെന്നു

കരുതി അതിൽ അഭിമാനത്തോടുകൂടിയവനായിട്ടു ദരിദ്രന്മാരെക്കുറിച്ചു കരുണയുണ്ടായി അവൎക്കു അന്നാദിദാനം ചെയ്യാതെ നീ ആററുവെള്ളത്തെപ്പോലെ വഴി തപ്പിത്തപ്പി വിഷമിക്കുന്നു. ഇതെന്തു വിപരീതപ്രവൃത്തി?

നീൎക്കുമിഴിവാഴ്വൈനമ്പിനിച്ചയമെൻറയെണ്ണി
പാക്കളെവായന്നംപചീതോൎക്കളിയാമൽ
പോക്കളെമറുതൻപിടിത്തഴക്കമറ്റപ്പോതു
ആററപ്പട്ടവരെൻറയറിന്തിലൈയേനെഞ്ചമേ.

അ—മനമേ! വെള്ളത്തിലെ കുമിളയ്ക്കു തുല്യമായ ഈ ജീവിതത്തെ വിശ്വസിച്ചു് അതു സ്ഥിരമെന്നു കരുതി അന്തിക്കു വിശന്നുവരുന്നവൎക്കുപോലും അന്നം കൊടുക്കാതെയിരിക്കുന്നതുകൊണ്ടു് തങ്ങളുടെ മരണകാലത്തിൽ കാലദൂതന്മാർ ജീവനെ കെട്ടിയിഴയ്ക്കുമ്പോൾ നിലയില്ലാതെ ദുഃഖിക്കേണ്ടി വരുമെന്നുള്ളതു നീ (അറിയാത്തതുപോലെയിരിക്കുന്നുവല്ലൊ) അറിഞ്ഞില്ലെന്നുണ്ടോ? അതിനാൽ വേഗത്തിൽ ധൎമ്മംചെയ്തു സദ്ഗതി അടഞ്ഞുകൊള്ളണം എന്നു ഭാവം.

ചിന്നഞ്ചിറുതലാൾചെയ്തപാലവിനൈയാൽ
മുന്നാന്തമാവിൽമുലൈത്തച്ചിലന്തിവിമ്മി
വന്നതളതളപ്പമയങ്കിവലൈക്കുള്ളാകി
അന്നംപകിൎന്തുണ്ണററിന്തിലൈയേനെഞ്ചമേ.

അ—മനമേ! നീ സുന്ദരമുഖിയായ സ്ത്രീ ചെയ്ത പാപങ്ങളുടെ ഫലമായി അവളുടെ മാർവിൽ കുരുത്തുവളൎന്നു കനത്തിടതൂൎന്നു നിൽക്കുന്ന മുലകൾകണ്ടു മയങ്ങി മായാമോഹത്താൽ വിശന്നുവരുന്ന ദരിദ്രന്മാൎക്കു് അന്നദാനംചെയ്തിട്ടുവേണം നീയുമുണ്ണാൻ എന്നുള്ള ധർമ്മം അറിഞ്ഞതേയില്ല.

ഓട്ടൈത്തുരുത്തിയൈഉടയുംപുഴുക്കൂട്ടൈ
ആട്ടുഞ്ചിവചിത്തരരുളൈമികപ്പോററിയെ
വീട്ടൈത്തിറന്തുവെളിയൈയൊളിയാലഴൈത്തു
ക്കാട്ടുംപൊരുളിതെൻറുകരുതിലൈയേനെഞ്ചമേ.

അ—മനമേ! ഓട്ടകളുള്ള തുരുത്തിയും ഉടയുന്ന പുഴുക്കൂടുമായ ഈ ശരീരത്തെ ചലിപ്പിക്കുന്ന ചിദാഭാസനെന്ന പരമാത്മാവിന്റെ അനുഗ്രഹത്തിനായി പ്രാൎത്ഥിച്ചു് ആറാധാരങ്ങളുള്ളതായ ഈ വീടിനെ പ്രാണായാമത്താക്കോൽകൊണ്ടു തുറന്നു് അതിനുള്ളിലുള്ള ശുദ്ധശൂന്യത്തെ (ചിദാകാശത്തെ) സ്വന്തതേജസ്സാൽ കൂട്ടിക്കൊണ്ടുപോയി കാണിക്കുന്ന ആ പരമതത്വം (പരബ്രഹ്മം) ഇതാണല്ലോ എന്നറിഞ്ഞു നീ അതിനെ ധ്യാനിച്ചില്ല. മുക്തിലഭിക്കണമെങ്കിൽ അതിനെധ്യാനിക്കതന്നെ വേണംഎന്നൎത്ഥം.

ഊണ്ണൊതിന്തകായമുളൈന്തപുഴുക്കൂട്ടൈ
താൻചുമന്തതല്ലാൽനീസൽഗുരുവൈവെപ്പോററാമൽ
കാൻപരന്തവെള്ളംകരൈപുരളക്കണ്ടേകി
മീൻവരന്താൽപോലെവിചാരമുററായ്നെഞ്ചമേ

അ—ഭക്ഷണസാധനങ്ങൾ മുഴുവൻ വാരിനിറയ്ക്കുന്ന ഭാണ്ഡവും പുഴുക്കൾ നിറഞ്ഞിരിക്കുന്ന കൂട്ടമായ ഈ ദേഹത്തെ നീ ചുമന്നുകൊണ്ടു നടന്നുവെന്നല്ലാതെ, ജ്ഞാനാചാര്യനെ സ്തുതിച്ചില്ല. അതിനാൽ ഊററുവെള്ളം പുറപ്പെട്ടൊലിച്ചുവരുന്നതു കണ്ടു്, കരയ്ക്കുകിടന്നു പിടയ്ക്കുന്ന മത്സ്യം ഭയപ്പെട്ടു് അതിനെ സ്പർശിക്കാതെ ദൂരത്തു മാറിപ്പോകുന്നതുപോലെ നീ സങ്കടത്തെ പ്രാപിച്ചു.

ഉടക്കൈയൊരുത്തിയുയിരൈയടൈത്തുവൈത്ത
ചടക്കൈച്ചൈതമെൻറുചാർന്തങ്കിരുമാന്തേ
ഉടക്കൈത്തകർന്തേയുയിരൈയമൻകൊൾകയിലേ
യടക്കമായ്വൈത്തപൊരുളുംകൂവരമാട്ടാതേ

അ—മനമേ! ആത്മശക്തിവിശേഷത്താൽ ജീവനെ അടച്ചുവയ്ക്കപ്പെട്ട ഈ ദേഹത്തെ സ്ഥിരമെന്നു നിശ്ചയിച്ചു നീ അഭിമാനത്തോടുകൂടിയിരിക്കുന്നു. എന്നാൽ ഈ ദേഹം വീഴുമ്പോൾ (മരിക്കുമ്പോൾ എന്നർത്ഥം) അതിൽ കുടിയിരുന്ന ജീവനെ കാലൻ കെട്ടിവലിച്ചുകൊണ്ടുപോകുന്ന അവസരത്തിൽ നീ ആരുമറിയാതെ സംഗ്രഹിച്ചുവച്ചിരിക്കുന്ന ദ്രവ്യം നിന്നോടുകൂടി വരികില്ലേ? മൂഢ! വരികില്ല എന്നു പഠിച്ചോളു. അതിനാൽ മുക്തിക്കായി നിത്യമായ പരമശിവപദത്തെ ഭജിച്ചോളു എന്നർത്ഥം.

തിത്തിക്കുംതേനൈത്തെവിട്ടാതതെള്ളമുതൈ
മുത്തിക്കുവിത്താനമുപ്പാഴൈപ്പോററാമൽ
പററിപ്പിടിത്തിയമൻപാശത്താൽകട്ടുവണ്ണം
ചുററിനിരുക്കുംവിനൈചൂഴിന്തനൈയേ നെഞ്ചമേ.

അ—മനമേ! മധുരിക്കുന്ന തേൻപോലെ രുചിയുള്ളതും, ഒലിച്ചുപോകാതെ നിറഞ്ഞുനിൽക്കുന്ന തെളിഞ്ഞ അമൃതുപോലെയുള്ളതും, മോക്ഷമാകുന്ന ചെടി മുളച്ചുണ്ടാകുന്ന വിത്തായതും ത്രിശൂന്യവുമായ പരമാത്മതത്വത്തെ (പരമശിവനെ) സ്തുതിക്കാതെ കാലൻ കരുണകൂടാതെ എത്തിപ്പിടിച്ചു പാശത്താൽ വരിഞ്ഞുകെട്ടുന്നതിനു് ഉപദേശം കൊടുത്തുകൊണ്ടു നിന്നെച്ചുററി വന്നുചേർന്നുകൊണ്ടിരിക്കുന്ന പുണ്യപാപങ്ങളിൽ നീ ഉൾപ്പെട്ടുവോ. പ്രാരബ്ധത്തിനു വശംവദനായി ഭവിച്ചുവോ എന്നു സാരം.

പ്രാരബ്ധം ഒടുങ്ങുന്നതുവരെ മുക്തി സിദ്ധിക്കയില്ലെന്നു ഭാവം.

അഞ്ചെഴുത്താംപിന്നെട്ടെഴുത്തായൈമ്പത്തോരക്ഷരമായ്
പിഞ്ചെഴുത്തായനിന്റെ പെരുമയെനെപ്പോററാമൽ
വഞ്ചകമായുററമുലൈമാതർവലൈക്കുള്ളാകി
പഞ്ചരിത്തുത്തേടിപ്പാഴ്കഴിനൈറെ ന്താമേ

അ—മനമേ! നാമം, പഞ്ചാക്ഷരരൂപമായും, അഷ്ടാക്ഷരരൂപമായും സർവാക്ഷരസമുദായരൂപമായും ജീവരക്ഷ (ഓങ്കാര) രൂപമായും പരിലസിക്കുന്ന പരമശിവനെ സ്തുതിക്കാതെ വഞ്ചനപ്രയോഗത്തിൽ സമർത്ഥങ്ങളായ മുലകളോടുകൂടിയ സ്ത്രീകളുടെ മയക്കവലയിൽ അകപ്പെട്ടു്, അവൎക്കു കൊടുക്കുന്നതിനു പണം സമ്പാദിക്കുവാനായി വൃഥാ ദിവസങ്ങളെ നയിച്ചു.

അക്കർകു,കൊന്റൈ,തുമ്പൈ,യമ്പിലംചൂടുകിന്റ
ചൊക്കർതിരുത്താളൈത്തൊഴുതുവണങ്കാമൽ
മക്കൾപെണ്ടിർചുററമുടൻവാഴ്വൈമികനമ്പിയൻപായ
എക്കാലമുമുണ്ടെന്റെണ്ണിനൈയേ നെഞ്ചമേ.

അ—മനമേ! (രുദ്രാക്ഷം) കരുകപ്പൂൽ കൊന്നപ്പൂമാല തുമ്പപ്പൂമാല ചന്ദ്രക്കല ഇറയെ ശിരസ്സിൽ ധരിക്കുന്ന സോമസുന്ദരമൂർത്തിയുടെ തിരുവടികളെ സ്തുതിച്ചു നമസ്കരിക്കാതെ മക്കൾ ഭാൎയ്യ ബന്ധുക്കൾ വാഴ്ച ഇവയെ സ്ഥിരമെന്നും ഒരിക്കലും നശിക്കാത്തതെന്നും വിചാരിച്ചിരുന്നു അല്ലേ?

അതു വെറും മൂഢത്വമാണെന്നുള്ളതിനെന്തു സംശയം? എന്നു ഭാവം.

തൊണ്ടകുരുവിനരുളൈമികപ്പോററി
വേണ്ടുംകൈലായവീട്ടുവഴിപാരാമൽ
പൂണ്ടകുഴന്മാതുനല്ലാർപൊയ്യാമൈയ്യക്കുള്ളാകി
തുണ്ടിലകപ്പെട്ടുത്തുടികെണ്ടെയാനേനേ

അ—മനമേ! നീ കാരണം ഞാൻ എന്നെ ശിഷ്യനാക്കി സ്വീകരിച്ച ജ്ഞാനാചാൎയ്യന്റെ ഉപദേശപ്രകാരം നടന്നു് ശ്രീ കൈലാസമോക്ഷപ്രാപ്തിക്കു് ആഗ്രഹിക്കാതെ പെണ്ണുങ്ങളുടെ മയക്കവലയിൽ കുടുങ്ങി തൊണ്ടയിൽ ചൂണ്ടൽമുള്ളു കൊരുത്തു കിടന്നു പിടയ്ക്കുന്ന മത്സ്യത്തെപ്പോലെയായിത്തീൎന്നു.

ഏണിപ്പഴവാമിരുളൈയറുത്താൾമുററും
പേണിത്തൊഴുംകൈയിലൈപേറുപെറമാട്ടാമൽ
കാണിവരുംപൊരുളായ്ക്കുഞെലകപ്പെട്ടടിയേൻ
ആണിയററമാമരംപോലാകിനനേനെഞ്ചമേ.

അ—മനമേ! ഞാൻ അജ്ഞാനാന്ധകാരത്തെയൊഴിച്ച് തന്നത്താൻ ജ്ഞാനാചാൎയ്യനായ എഴുന്നെള്ളിവന്നു് എന്നെ ശിഷ്യനാക്കത്തക്കവണ്ണം, പരമശിവൻെറ തിരുവടികളെ സ്തുതിചെയ്തു്, ശ്രീകൈലാസവാസമോക്ഷം ലഭിക്കുമാറുള്ള ശിവാനുഗ്രഹത്തെ സമ്പാദിക്കാതെ പലപല ദുർമ്മാൎഗ്ഗങ്ങളിൽ പ്രവൎത്തിച്ചു വേരററ മരംപോലെയായിത്തീൎന്നു.

കോത്തുപ്പിരകാശംകൊണ്ടുരുകിയണ്ടമെല്ലാം
കാത്തപടിയേകൈലായംചേരാമൽ
വേററുരുവപ്പെട്ടുയേൻ വെള്ളംപോലുള്ളുരുകി
ഏററുങ്കഴുവിലിരുന്ത പിണമാനേനേ

അ—മനമേ! എന്നെ മുഴുവൻ ഗ്രഹിച്ചു തനിക്കധീനമാക്കിക്കൊണ്ടു് സകല ബ്രഹ്മാണ്ഡങ്ങളിലും വ്യാപിച്ചിരിക്കുന്ന പരമശിവൻെറ കൈലാസത്തിൽ വസിക്കുന്നതിനു സംഗതിവരുത്താതെ രൂപാന്തരത്തെ പ്രാപിച്ചു് അന്തഃകരണം വെള്ളംപോലെയുരുകി കയററപ്പെട്ട കഴുവിൽ തൂങ്ങുന്ന ശവംപോലെയായിത്തീൎന്നു.

നിലൈവിട്ടുടലൈയുയിർനീങ്കിയകല്വമുന്നേ
ചിലൈതൊട്ടവേടനെച്ചിത്തിന്നാലൈച്ചേരാമൽ
വലൈപട്ടുഴലുകിൻറമാൻപോൽപരതപിത്തു
തലൈകെട്ടുഞ്ഞലത്തുപോൽതട്ടഴിന്തായ്നെഞ്ചമേ

അ—മനമേ! നീ നിൻെറ ദേഹത്തിൽനിന്നും ജീവൻ വിട്ടൊഴിഞ്ഞുപോകുന്നതിനുമുമ്പു് കണ്ണപ്പനയനാരുടെ എച്ചിൽ ഉണ്ടവനായ (ഭക്തദാസനായ എന്നു സാരം) പരമശിവൻെറ പാദങ്ങളിൽ ചേരാതെ വലയിലകപ്പെട്ട മാൻ എന്നപോലെ ദുഃഖിച്ചു്, മുമ്പുപിമ്പായും പിൻപുമുമ്പായും ക്രമംതെററിക്കിടക്കുന്ന ശാസ്ത്രംപോലെ ഉപയോഗശൂന്യനായി നശിച്ചു.

മുടിക്കുമയിർപൊല്ലാമുഴിക്കുരമൈമ്പമിന്നാരിൻ
ഇടൈക്കുനടൈക്കുമിതങ്കൊണ്ടവാത്തൈചൊല്ലി
അടിക്കൊണ്ടതില്ലൈവനത്തെയനേ,നായനെയേൻ
വിടക്കൈയിഴന്തമിരുകമത്തുവാനേനേ.

അ—തില്ലവനം എന്ന പ്രസിദ്ധക്ഷേത്രത്തിൽഎഴുന്നെള്ളിയിരിക്കുന്ന നാഥ! ശ്വാവെന്നപോലെ കേവലം നികൃഷ്ടനായിരിക്കുന്ന ഞാൻ പെണ്ണുങ്ങളിൽ ഭ്രമിച്ചു്, അവരുടെ അരക്കെട്ടു, നട, മുതലായവയെ ഓരോ നല്ല ഉപമാനങ്ങളെക്കൊണ്ടു വൎണ്ണിച്ചു കൂട്ടുവിട്ട മൃഗംപോലെ താന്തോന്നിയായി ഭവിച്ചു.

പൂവാണർപോററുംപുകഴ്മതുരെച്ചൊക്കരത്തു
ചീർപാദംപോററിച്ചിവലോകംചേരാമൽ
താവാരത്തോറുംതലൈപുകുന്തനായ്പോല
ആകാതനെഞ്ചമേ അലൈന്തുതിരിന്തായേ.

അ—മൂഢമനസ്സേ! ലോകവാസികളാൽ സ്തുതിക്കപ്പെട്ടും സേവിക്കപ്പെട്ടും വരുന്ന മധുരയിൽ എഴുന്നരുളിയിരിക്കുന്ന സോമസുന്ദരമൂർത്തിയുടെ അരിയ തിരുവടികളെ സ്തുതിച്ചു അതിൻെറ മഹിമയാൽ ശിവപദത്തെ പ്രാപിക്കാതെ താഴ്വാരങ്ങളിലൊക്കെ കേറിയിറങ്ങിനടക്കുന്ന (കാണുന്ന ചട്ടികളിലൊക്കെ തലയിട്ടു നക്കുന്ന) നായെപ്പോലെ നീ അലഞ്ഞുതിരിഞ്ഞു.

പത്തെട്ടായിരെന്തായ്പതിമൂൻറിരണ്ടോൻറായ്
ഒത്തിട്ടുനിൻറതോരോ പിയത്തൈപോററാമൽ
തെത്തിട്ടുനിൻറതിരികണ്ണികൾക്കുള്ളാകി
വിത്തിട്ടായ്നെഞ്ചേവിടവുമറിയായേ.

അ—മനമേ, പത്തുശാസ്ത്രങ്ങളും (വേദവേദാംഗങ്ങളും) പതിനെട്ടു പുരാണങ്ങളും ഇരുപത്തേഴു (മുഖ്യ) ഉപനിഷത്തുകളും ഇതുകളായ (ഇതുകളിൽ അന്തർഭവിച്ചിരിക്കുന്ന സ്ഥാവരവസ്തുവായി) സ്ഥിതിചെയ്യുന്ന പരമാത്മാവിനെ സ്തുതിക്കാതെ വശഗതമായ ഏഷണാത്രയത്തിലകപ്പെട്ടുപോയി. എന്നാൽ അതിനെ ഉപേക്ഷിക്കണമെന്നറിഞ്ഞില്ല.

അഞ്ചുമുരുവാകിയൈമൂൻറുമെട്ടുമെൻറായ്
മിഞ്ചിയിരുന്ത വിളക്കൊളിയൈപ്പോററാമൽ
പഞ്ചിലിട്ടവന്നിയെപ്പോൽപററിപ്പിടിയാമൽ
നഞ്ചുണ്ടകെണ്ടൈയെപ്പോലെനാനലൈന്തുകെട്ടേനേ.

അ—പഞ്ചാക്ഷരി, പഞ്ചദശാക്ഷരി, അഷ്ടാക്ഷരി, എന്നീ മന്ത്രങ്ങളെ അതിക്രമിച്ചു സ്ഥിതിചെയ്യ തേജോവിശേഷത്തെ പൂജിക്കാതെ തീക്കനൽ വീണ പഞ്ഞിപോലെയും ചൂണ്ടൽ വിഴുങ്ങിയ മത്സ്യത്തെപ്പോലെയും അചിരേണ ഞാൻ നാശത്തെ പ്രാപിച്ചു.

ഊനമുടനേയുടൈയും ഴുപ്പൈ
മാനമുടനേ...വ്യക്തിൽമാളമൽ
ആനതൊരുപഞ്ചവർകളാണ്ടിരുന്തദേശംവിട്ടു
പ്പോനതുപോലെനാം.....ലൈത്തോമില്ലെയേ.

അ—മനമേ! പലകെടുതിയും സംഭവിച്ചിട്ടു ഒടുവിൽ ഉടഞ്ഞ പുഴക്കുടായ ഈ ദേഹത്തെ ചുമന്നുകൊണ്ടു നടന്നുചാകാതെ പഞ്ചപാണ്ഡവന്മാർ

തങ്ങൾ രാജത്വം നടത്തിക്കൊണ്ടിരുന്ന ദേശത്തെ വിട്ടു വെളിയിൽപോയി കാലക്ഷേപം ചെയ്തതുപോലെ നമ്മൾ പോയി പിഴച്ചില്ലല്ലോ.

ഊറൈറെയിറെക്കിൻറളുപ്പിരുപാണ്ടത്തെ
നാറാമൽനാറിനഴവുംപുഴക്കൂടെട്ട
വീറാംപുരത്തെവിമ്പുകിൻറതപ്പടിയെ
ൻറാറാതനാട്ടിലകൻറിരുന്തേനില്ലൈയേ

അ—രോമക്രൂപങ്ങളിൽ കൂടി അപ്പാപ്പമായി ഊറിവരുന്ന ഉപ്പിരിക്കുന്ന സഞ്ചിയായും നാറിച്ചീഞ്ഞ പുഴക്കൂടായും ഉള്ള ഈ ദേഹത്തെ വിശ്വസിക്കുന്നതു ശരിയല്ലെന്നു കരുതി എനിക്കതു ഉപേക്ഷിച്ചിരിക്കാൻ സാധിച്ചില്ലയല്ലോ.

അരിയവരിതോടിയറിയാവോരുമുതലൈ
പരിവുടനേപോററുംപരംചുടരൈപ്പോററാമൽ
കരിയപെരുവാഴ്വെന്നമ്പിക്കാമത്തഴന്തിയേ
അരിവായിൽപട്ടകരിയതുപോലാനേനേ.

അ—മനമേ! സർവജനവന്ദ്യവും സാക്ഷാൽ വിഷ്ണുഭഗവാൻ പോലും അന്വേഷിച്ചിട്ടു കാണപ്പെടാത്തതും ആയ ആ പരംതത്വത്തെ ഞാൻ സ്തുതിക്കാതെ മഹത്തായ ഈ ലോകവാഴ്ചയിൽ വിശ്വാസത്തോടെ കാമാസക്തനായി സിംഹത്തിൻെറ വായിലകപ്പെട്ട ആനയെപ്പോലെ സങ്കടാവസ്ഥയിൽ അകപ്പെട്ടു.

തന്തിരത്തെയുന്നിത്തവത്തെമികനിറുത്തി
മന്തിരത്തൈയുന്നിമയങ്കിത്തടുമാറി
വിന്തുരുകിനാതമാമേലൊളിയെക്കാണാമൽ
അന്തരത്തെക്കോലെറിന്തഅന്തകൻപോലാനേനേ

അ—മനമേ! ഞാൻ തന്ത്രവിധിപ്രകാരമുള്ള തപശ്ചര്യകളനുഷ്ഠിക്കാതെയും മന്ത്രജപങ്ങളാൽ മയങ്ങി വലഞ്ഞും നാദവിന്ദുക്കളെക്കവിഞ്ഞുനില്ക്കുന്ന പരബ്രഹ്മത്തെ ദർശിക്കാതെ ആകാശത്തിൽ കോലെറിഞ്ഞിട്ടു വീഴുമ്പോൾ പിടിക്കാൻ നില്ക്കുന്ന കൺകുരുടനെപ്പോലെയായിത്തീൎന്നു.

വിലൈയാകിപ്പാണന്മക്കൾ വീറടിമൈപ്പെട്ടതുപിൻ
ചിലൈയാകൈവേടനെച്ചിൽതിൻറാനൈപ്പോററാമൽ
അലൈവായ്ത്തുരുമ്പതുപോലണവത്തിനാലഴങ്കി
യുലൈവായ്മെഴുകതുപോലുരുകിനൈയേനെഞ്ചമേ.

അ—മനമേ! നീ പാണപ്പത്തന്റെ അടിമയായിവന്നവനും കണ്ണപ്പനായനാരുടെ എച്ചിലുണ്ടവനും ആയ പരമശിവനെ സ്തുതിക്കാതെ, സമുദ്രത്തിരയിൽ അകപ്പെട്ട ചെറുതുരുമ്പുപോലെ അഹംകാരത്തിൽ മുങ്ങി അഗ്നിയിൽപെട്ട മെഴുകുപോലെ ഉരുകുന്നവല്ലോ.

ഹൃദയത്തോടുള്ള പരിദേവനം.

സമാപ്തം.

---

# പട്ടണത്തുപിള്ളയാർ അരുളിച്ചെയ്ത പൂർണ്ണമാല.

---

മൂലത്തുതിത്തെഴുന്തമുക്കോണച്ചക്കരത്തുൾ
വാലൈതനെപ്പോററാമൽമതിമറന്തേൻപൂരണമേ.

അ—എങ്ങും നിറഞ്ഞ വസ്തുവായുള്ളോവേ! മൂലാധാരമെന്ന സ്ഥാനത്തിൽ ഉദിച്ചുണ്ടായ മുക്കോൺ ചക്രത്തിൽ സന്നിധാനം ചെയ്തരുളുന്ന ബാലാംബികയെ സ്തുതിക്കാതെ ഞാൻ ബുദ്ധിഹീനനായി ഭവിച്ചു.

ഉന്തിക്കമലത്തുതിത്തുനിൻറപിർമാവൈ
ച്ചിന്തിത്തുകാണാമൽററട്ടഴിന്തേൻപൂരണമേ.

അ—സർവത്ര നിറഞ്ഞിരിക്കുന്ന തത്വമേ! മദ്ധ്യദേശത്തുള്ള താമരയുടെ മദ്ധ്യത്തായി സന്നിധാനം ചെയ്യുന്ന ബ്രഹ്മാവിനെ ജ്ഞാനദൃഷ്ടിയാൽ ദർശിക്കാതെ ഞാൻ ദുഃഖിതനായിത്തീൎന്നു.

നാറിക്കമലനടുനെടുമാൽകാണാമൽ
തേറികെട്ടിയാനമറിവഴിന്തേൻപൂരണമേ.

അ—എല്ലായിടവും നിറഞ്ഞിരിക്കുന്ന ശക്തിവിശേഷമേ! നാഭിസ്ഥാനത്തിന്റെ മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന മഹാവിഷ്ണുവിനെ ദർശിക്കാതെ (ജ്ഞാനദൃഷ്ടിയാൽ കാണാതെ) ജീവൻ വേർപെട്ടു ഞാനും ബുദ്ധിഹീനനായി ഭവിച്ചു.

**ഉരുത്തിരനൈയിരുതയത്തിലുണ്മൈയുടൻപാരാമൽ**
**കരുത്തഴിന്തുനാനുംകലങ്കിനേൻപൂരണമേ.**

അ—എങ്ങും നിറഞ്ഞ വസ്തുവേ! ഹൃദയസ്ഥാനത്തിൽ എഴുന്നെള്ളിയിരിക്കുന്ന രുദ്രമൂൎത്തിയെ നേരാകുംവണ്ണം കാണാതെ ഞാൻ ബുദ്ധികെട്ടു മയങ്ങിപ്പോയി.

വിശുത്തിമയേശ്വരനൈവിഴിതുറന്തുപാരാമൽ
പശിത്തുരുകിനെഞ്ചംപതറിനേൻപൂരണമേ.

അ—സർവവ്യാപിയായ തത്വമേ! വിശുദ്ധിയെന്നു പേരുള്ള കണ്ഠസ്ഥാനത്തിൽ എഴുന്നെള്ളിയിരിക്കുന്ന മഹേശ്വരമൂൎത്തിയെ എന്റെ ജ്ഞാനദൃഷ്ടികൊണ്ടു ദർശിക്കാതെ ഭക്ഷണാൎത്തിയാൽ ദുഃഖിതനായി മനസ്സു പതറിപ്പോയി.

നെററിവിഴിയുടൈയനിൎമ്മലസദാശിവനൈത്തെ
പുത്തിയുടൻപാരാമൽപൊറിയഴിന്തേൻപൂരണമേ.

അ—സർവവ്യാപിയായ തത്വമേ! ലലാടസ്ഥാനത്തിൽ എഴുന്നരുളിയിരിക്കും സ്വഭാവേന, പരിശുദ്ധനായ മഹേശ്വരമൂൎത്തിയെ എന്റെ ജ്ഞാനദൃഷ്ടികൊണ്ടു ദർശിക്കാതെ ബുദ്ധിഹീനനായി ഭവിച്ചു.

നാദവിന്തുതന്നൈനയമുടനേപാരാമൽ
പോതമയങ്കിപ്പൊറിയഴിന്തേൻപൂരണമേ

അ—സർവവ്യാപിയായ തത്വവിശേഷമേ! മേൽപറഞ്ഞ സ്ഥാനങ്ങൾക്കു മേൽഭാഗത്തായി പരിലസിക്കുന്ന നാദതത്വത്തേയും വിന്ദുതത്വത്തേയും നല്ലമനസ്സോടെ പോയിക്കാണാതെ എന്റെ ബുദ്ധിമയങ്ങി ഭയങ്കരമായ മൂഢതത്വത്തിൽ അകപ്പെട്ടു.

ഉച്ചിവെളിയൈയുവതിയുടൻപാരാമൽ
അച്ചമുടനാനമറിവഴിന്തേൻപൂരണമേ.

അ—സർവത്ര നിറഞ്ഞിരിക്കുന്ന തത്വമേ! ബ്രഹ്മരന്ധ്രസംബന്ധമുള്ള ഉച്ചിയിൽ സ്ഥിതിചെയ്യുന്ന ചിദാകാശത്തെ (ശുദ്ധശൂന്യത്തെ) മനോനിശ്ചയത്തോടെ ദർശിക്കാതെ ഭയപ്പെട്ടു് ഞാൻ അറിവുകെട്ടവനായി ഭവിച്ചു.

മൂക്കുമുനൈയേമുഴിത്തിരുന്തുപാരാമൽ
ആക്കൈകെട്ടുനാനമറിവഴിന്തേൻപൂരണമേ.

അ—സർവത്ര പരിപൂൎണ്ണമായ വസ്തുവേ, കണ്ണുകളെ അധികം തുറക്കാതെയും അധികം അടയ്ക്കാതെയും മദ്ധ്യനിലയിൽ തുറന്നു മൂക്കിന്റെ അററ

ത്തുനോക്കി അതുകൊണ്ടു ലഭിക്കത്തക്ക പ്രയോജനത്തെ സിദ്ധിക്കാതെ ശരീരം വേദനപ്പെടവേ അറിവു പൊയ്പ്പോയി.

ഇടൈപിംഗലൈയിനിയൻപറിയമാട്ടാമൽ
തടൈപ്പട്ടുടനേയാനംതയങ്കിനേൻപൂരണമേ.

അ—സർവവ്യാപിയായ തത്വമേ! ഇഡ പിംഗല സുഷുമ്ന എന്നീ നാഡികാം മൂന്നിന്റെയും സ്വഭാവവും ലക്ഷണവും അറിവാൻ പാടില്ലാതെ പരാജിതനായി ഞാൻ ദുഃഖിച്ചു.

ഊണക്കണ്ണീനിൻറുലാവിനൈതൈക്കാണാമൽ
നാനെൻറിരുന്തുനലമഴിന്തേൻപൂരണമേ

അ—സർവത്ര നിറഞ്ഞുവിളങ്ങുന്നതത്വമേ! നീ എന്റെ ശരീരത്തിലിരുന്നു ഞാൻ അറിയാതവണ്ണം സ്വൈരസഞ്ചാരിക്കുന്ന കഥ ഞാൻ അറിയാതെ എന്നിൽ ഞാനല്ലാതെ മററാരുമില്ലെന്നു കരുതിയിരുന്നു. ജ്ഞാനം സമ്പാദിക്കുന്നതിനുള്ള മാർഗ്ഗത്തെ കൈവിട്ടുകളഞ്ഞു.

മെയ്വാഴ്വൈനമ്പിവിരുമ്പിമികവാഴാമൽ
പൊയ്വാഴ്വൈനമ്പിപ്പുലമ്പിനേൻപൂരണമേ.

അ—സർവവ്യാപിയായ തത്വമേ! പരമാർത്ഥജീവിതമായ ജ്ഞാനസമ്പാദനമാർഗ്ഗത്തിൽ ഉൾപ്പെട്ടിരുന്നു എപ്പോഴും അതിലിരുന്നു സുഖിക്കാതെ, അസത്യമായ ഈ ലോകവാഴ്ചയെ വിശ്വസിച്ചു് അതുമൂലം വളരെ കഷ്ടപ്പെട്ടു.

പെണ്ടുപിള്ളൈതന്തൈതായ് പിറവിയുടൻ ചുററ—
മിവൈ
യുണ്ടെൻറുനമ്പിയുടലഴിന്തേൻപൂരണമേ.

അ—എല്ലായിടത്തും നിറഞ്ഞിരിക്കുന്ന ചൈതന്യമേ! ഭാര്യ, മക്കൾ, അമ്മ, അച്ഛൻ, ജന്മം, ബന്ധുക്കൾ ഇവയെല്ലാം ഒരിക്കലും നശിക്കുന്നതല്ലെന്നു കരുതി വിശ്വസിച്ചിരുന്നു്, അതുമൂലം ശരീരം അഴിയാൻ ഇടയായി വൃഥാ ജീവിതത്തെ ഉപേക്ഷിച്ചു എന്നാഭിപ്രായം.

അവരെ വിശ്വസിച്ചിരുന്നു ദേഹത്തെ പോഷിപ്പിച്ചു നശിച്ചുവെന്നല്ലാതെ ജ്ഞാനത്തെ സമ്പാദിക്കാൻ സാധിച്ചില്ല എന്നർത്ഥം.

തങ്കിക്കൈപ്പല്ലാക്കുടനേസകലസമ്പത്തുകളും
ഉണ്ടെൻറുനമ്പിയുണർവഴിന്തേൻപൂരണമേ.

അ—സർവത്ര പരിപൂർണ്ണമായ തത്വമേ! തണ്ട് പല്ലക്ക് മുതലായ സമ്പത്തുകളെല്ലാം അഴിയാതിരിക്കുന്നവയാണെന്നെണ്ണി, എനിക്കു ബുദ്ധിമാന്ദ്യത സംഭവിച്ചു് (എൻെറ ബുദ്ധി കെട്ടുപോയി എന്നുമാം)

ഇന്തടറുത്തലുയിരൈയെപ്പോതുംതാൻചതമായ്
പന്തമുററുനാനംപതമഴിന്തേൻപൂരണമേ.

അ—സർവത്ര പരിപൂർണ്ണമായ തത്വമേ! ഈ ശരീരത്തിൽ സ്ഥിതിചെയ്യുന്ന ജീവൻ എപ്പോഴും അതിൽതന്നെ ഇരിക്കുമെന്നു സ്ഥിരമായി നിശ്ചയിച്ചു് മായാബദ്ധനായി അവശ്യം സമ്പാദിക്കേണ്ടതായിരുന്ന ശിവപദത്തെ കൈവിട്ടുകളഞ്ഞു.

മാതർപിരപഞ്ചമയക്കത്തിലേവിഴുന്തു
പോതമയങ്കിപ്പൊറിയഴിന്തേൻപൂരണമേ.

അ—സർവത്ര പരിപൂർണ്ണമായ വസ്തുവായുള്ളോവേ! ആകർഷണശക്തിയുള്ള ഈ പ്രപഞ്ചമായാവലയിൽ കുടുങ്ങി അറിവുകെട്ടു ബുദ്ധിയും പതറിപ്പോയി.

ചരിതൈകിരിയായോകംതാജ്ഞാനംപാരാമൽ
പരിതികണ്ടമതിയത്തുപോൽപയനഴിന്തേൻ—
പൂരണമേ.

അ—സർവത്ര പരിപൂർണ്ണമായ തത്വമേ! ചര്യ, ക്രിയ, യോഗം ജ്ഞാനം ഈ നാലുവക സാധനങ്ങളിൽ ഒന്നെങ്കിലും സാധിക്കാതെ സൂര്യപ്രകാശമുള്ളപ്പോഴത്തെ ചന്ദ്രനെപ്പോലെ, ഞാൻ നിഷ്പ്രഭനും നിരുപയോഗനുമായി ഭവിച്ചു.

മൺപെൺപൊന്നാശൈമയക്കത്തിലേവിഴുന്തു
കൺകെട്ടമാടതുപോൽകലങ്കിനേൻപൂരണമേ.

അ—സർവത്ര പരിപൂർണ്ണമായി പരിലസിക്കുന്ന തത്വമേ! മണ്ണാശ പെണ്ണാശ, പൊന്നാശ എന്നീ മൂന്നു പാശങ്ങളിലകപ്പെട്ടു്, കണ്ണുപൊട്ടിയ മാടുപോലെ ഞാൻ പരിഭ്രാന്തനായി ഭവിച്ചു.

തനിമുതലൈപ്പാർത്തുതനിത്തിരുന്തുവാഴാമൽ
അനിയായമായ്പിറന്തിങ്കലൈന്തനിന്റേൻ—
പൂരണമേ.

അ—സകല സംപൂർണ്ണതത്വമേ! തുല്യമില്ലാത്തവനും ആദിമൂലപരമധാമവുമായ പരമേശനെ ദർശിച്ചുകൊണ്ടു് ഏകാന്തജീവിതത്തെ നയിക്കാ

തെ അന്യാശ്രയമായി ഈ ലോകത്തിൽ ജനിച്ചു്, മായാബദ്ധനായി അലഞ്ഞുതിരിയാനിടയായി.

ഈരാറുതൻകലൈകളിരുന്തുകൂത്താടിനതൈ
ആരായ്ന്തുപാരാമലറിവഴിന്തേൻപൂരണമേ.

അ—സർവവ്യാപിതത്വമേ! പന്ത്രണ്ടുകലകളിൽ അന്തർഭവിച്ചിരുന്നു തിരുനടനഞ്ചെയ്യു പരമശിവന്റെ മഹിമയെ വിചാരിച്ചറിയാതെ ഞാൻ ബുദ്ധികെട്ടവനായി ഭവിച്ചു.

അങ്ങനെ വിചാരിച്ചറിയണമെങ്കിൽ ഗുരൂപദേശം ആവശ്യമാകയാൽ അപ്രകാരം ഒരു ഗുരുവിനെ എനിക്കു ലഭിച്ചില്ല എന്നു സാരം.

വാശിതനൈപ്പാത്തുമകിഴ്ന്തുനൈത്താൻ—
പോററാമൽ
കാശിവരൈപ്പോയ്തിരിന്തുകാലലുത്തേൻപൂരണമേ

അ—എങ്ങും നിറഞ്ഞ പരമ്പൊരുളേ! ആത്മാത്മധ്യാനയോഗം അഭ്യസിച്ചു്, അതുവഴി നിന്നെ ദർശിച്ചു ഭജിക്കാതെ നീ കാശിയിലാണു് അധിവസിക്കുന്നതെന്നുള്ള വ്യാമോഹത്താൽ അവിടംവരെ നടന്നു കാൽ കുഴഞ്ഞു വശംകെട്ടു.

കരുവികടൊണ്ണൂററാറിൽകലന്തുവിളൈയാടിനതൈ
യിരുവിഴിയാൽപാരാമലീടഴിന്തേൻപൂരണമേ.

അ—എങ്ങും നിറഞ്ഞ പരമ്പൊരുളേ! തത്വങ്ങളാം തൊണ്ണൂററാറിലും കലന്നു നീ കളിയാടുന്ന വസ്തുത എന്റെ രണ്ടു മിഴികളെക്കൊണ്ടു കാണാതെയാകത്തക്കവണ്ണം ഞാൻ തന്റേടമില്ലാത്തവനായി ഭവിച്ചു.

ഉടലുക്കുൾനീനിന്റുലാവിനതൈക്കാണാമൽ
കുടമലൈതോറും തിരിന്തുകാലലുത്തേൻപൂരണമേ.

അ—എങ്ങുംനിറഞ്ഞ പരമ്പൊരുളേ! എന്റെ ശരീരത്തിനുള്ളിൽ തന്നെ നീ അധിവസിച്ചു കളിയാടുന്ന കഥ അറിയാതെ കാടു് മല മുതലായ ദുർഗ്ഗസ്ഥലങ്ങളിലെല്ലാം ഞാൻ ചുററിനടന്നു കാൽകുഴഞ്ഞു വശംകെട്ടു.

'ഗാത്രത്തിലിരിക്കുന്നൊരീശനെക്കണ്ടുകൊൾവാൻ
ക്ഷേത്രത്തെവലംവച്ചാൽകാണുന്നവാറെങ്ങനെ'

എന്ന തത്വത്തെ ഈ പദ്യഖണ്ഡത്താൽ സ്വാമികൾ വിശദീകരിച്ചിരിക്കുന്നു.

**എങ്ങേശകാലമുനാമിറവാതിരിപ്പമെൻറു**
**ഉററുനൈത്താൻപാരാമലുരുവഴിന്തേൻപൂരണമേ.**

അ—എങ്ങുംനിറഞ്ഞ പരംപൊരുളേ! ഏതുദേശത്തിലുംഏതുകാലത്തിലും ഞാൻ ചാകാതെ ജീവിച്ചിരിക്കുമെന്നു കരുതി അതിനാൽ നിന്നെ ധ്യാനിച്ചു കണ്ടറിയാതെ എൻെറ സ്വരൂപത്തെ അഥവാ, ജീവിതത്തെ പാഴിൽ നശിപ്പിച്ചുകളഞ്ഞു.

**എത്തനൈതായ്ത്തന്തൈയിവർകളിടത്തേയിരുന്തു**
**പിത്തനായാനുംപിറന്തിറന്തേൻപൂരണമേ.**

അ—എങ്ങുംനിറഞ്ഞ പരംപൊരുളേ! നിന്നെ സേവിക്കാതെയും അറിയാതെയും എത്രയോ അച്ഛനമ്മമാരിൽ നിന്നു ഞാൻ ജനിച്ചുമരിച്ചു?

അതുകൊണ്ടാണു ജന്മമറുക്കാൻ സാധിക്കാതെ വീണ്ടും ജനിച്ചിരിക്കുന്നതെന്നു ഭാവം.

**പെററലുത്താൾതായാർപിറന്തലുത്തേയാനുമുൻറൻ**
**പൊററുനൈററാൾതെന്തുപുകലരുൾവായ് പൂരണമേ.**

അ—എങ്ങും നിറഞ്ഞ പരംപൊരുളേ! എൻെറ അമ്മ എന്നെ പലജന്മങ്ങളിലും പെററുപെററു മുഷിഞ്ഞു (ഇതുകഴിഞ്ഞുകൂടുന്നതല്ലെന്നു വെറുത്തു എന്നർത്ഥം) ഞാനോ ജനിച്ചു ജനിച്ചു മുഷിഞ്ഞു. അതിനാൽ ഇനിയെങ്കിലും എനിക്കു നിന്തിരുവടിയുടെ തിരുവടികളെ നൽകി അനുഗ്രഹിക്കണമേ.

**ഉററാരഴുതലുത്താർഉറന്മുറൈയാർചുട്ടലുത്താർ**
**പെററലുത്താൾതായാർപിറന്തലുത്തേൻപൂരണമേ.**

അ—എങ്ങും നിറഞ്ഞ പരംപൊരുളേ! എൻെറ ബന്ധുക്കൾ (ഭാര്യമക്കൾ തുടങ്ങിയവരെന്നുസാരം) കരഞ്ഞു കരഞ്ഞു മുഷിഞ്ഞു. (ഞാൻ മരിക്കുന്ന അവസരത്തിലെന്നുസാരം) ഗോത്രക്കാരോ എന്നെ ചുട്ടുചുട്ടു മുഷിഞ്ഞു (ഞാൻ മരിച്ച ശവങ്ങളെ എന്നർത്ഥം) എൻെറ അമ്മയോ എന്നെ പെററു പെററു മുഷിഞ്ഞു, ഞാൻ ജനിച്ചു ജനിച്ചും മുഷിഞ്ഞു.

ഇനിയെങ്കിലും ഈ ദുർഘടത്തിൽ(ജനനമരണത്തിൽ)നിന്നു എന്നെ മോചിപ്പിക്കണമെന്നർത്ഥം.

**പിരമൻപടൈത്തലുററാൻപിറന്തിറന്തുനാനലുത്തേൻ**
**ഉരമുടൈയവക്കിനിതാനങ്ങലുത്താൻപൂരണമേ.**

അ—എങ്ങുംനിറഞ്ഞ പരംപൊരുളേ! എന്നെ സൃഷ്ടിച്ചു സൃഷ്ടിച്ചു ബ്രഹ്മദേവൻ മുഷിഞ്ഞു. ജനിച്ചും മരിച്ചും ഞാനും മുഷിഞ്ഞു. ഊക്കനായ

അഗ്നിയും എന്നെ ഉണ്ടുണ്ടു മുഷിഞ്ഞു. അസംഖ്യമസംഖ്യം ജന്മങ്ങളിൽ ബ്രഹ്മാവെന്നെ സൃഷ്ടിച്ചു അതനുസരിച്ചു് അനേകം ജന്മങ്ങളും മരണങ്ങളും എനിക്കു ഭവിച്ചു. മരണാശേഷം ശവത്തെ അഗ്നിക്കിരയാക്കുകയും പലകുറി ചെയ്തു എന്നത്ഥം.

എൺപത്തുനാംകുനൂറായിരഞ്ചെനനവുഞ്ചെനിത്തു
പുൺപെട്ടുനാനും പുലമ്പിനേൻപൂരണമേ

അ—എങ്ങും നിറഞ്ഞ പരമ്പൊരുളെ! ഞാൻ എൺപത്തിനാലുനൂറായിരം ജന്മങ്ങളിൽ ജനിച്ചു ദുഃഖമനുഭവിച്ചു.

ഇനിയും ജനിക്കണമെന്നാണു നിന്തിരുവടിയുടെ അഭിമതമെങ്കിൽ അതു കഷ്ടമാണെന്നു ഭാവം.

എന്നൈയറിയാമലെനക്കുള്ളേ നീയിരുക്ക
ഉന്നൈയറിയാമലുടലിഴന്തേൻപൂരണമേ.

അ—എങ്ങും നിറഞ്ഞ പരമ്പൊരുളെ! ഞാൻ അറിയാത്ത വിധത്തിൽ നീ എൻെറ ഉള്ളിൽ എഴുന്നരുളിയിരിക്കുമ്പോൾ ആ പരമാത്ഥം അറിയാതെ അഥവാ, നിന്നെ ഉള്ളതുപോലെയറിയാതെ ഞാൻ ശരീരത്തെ കൈവെടിഞ്ഞുകളഞ്ഞു.

കരുവായുരുവായ്ക്കലന്തുലകെല്ലാനീയായ്
അരുവാകിനിൻറതറികിലേൻപൂരണമേ.

അ—എങ്ങും നിറഞ്ഞ പരമ്പൊരുളേ! ബീജമായും ദേഹമായും ലോകത്തിൽ സർവത്ര വ്യാപിച്ചും എല്ലായിടത്തും എല്ലാവും നീതന്നെയായി അരൂപനായി സ്ഥിതിചെയ്ത പരമാത്ഥം ഞാൻ അറിഞ്ഞതേയില്ല.

ഇപ്പോൾ അറിഞ്ഞതുകൊണ്ടു് ഇനി നിന്നെ ഞാൻ കൈവിടുകില്ല എന്നുഭാവം.

ചെമ്പൊൽക്കമലത്തിരുവടിയൈപ്പോററാമൽ
പമ്പൈകൊട്ടവാട്ടുംപശാശാനേൻപൂരണമേ.

അ—എങ്ങും നിറഞ്ഞ പരമ്പൊരുളെ! ചെമ്പൊൽത്താമരപോലെയുള്ള നിൻെറ തിരുവടികളെ സ്തുതിക്കാതെ പമ്പ എന്ന വാദ്യം കൊട്ടുമ്പോൾ ആടുന്ന ഒരുവക പിശാചിൻെറ സ്വഭാവത്തോടുകൂടിയവനായി ഞാൻ ഭവിച്ചു.

എനക്കുള്ളേ നീയിരുക്ക ഉനക്കുള്ളേ നാനിരുക്ക
മനക്കവലൈതീരവരമരുൾവായ്പൂരണമേ.

അ—എങ്ങും നിറഞ്ഞ പരമ്പൊരുളെ, ഞാൻ നിൻെറയുള്ളിലും നീ എൻെറ ഉള്ളിലും ഇരിക്കത്തക്കവണ്ണം എനിക്കു് ഒരു വരം തരേണമേ.

ഏഴുവകൈത്തോററത്തിരുന്തുവിളൈയാടിനതൈ
പഴുതറവേപാരാമൽപയനഴിന്തേൻപൂരണമേ

അ—എങ്ങും നിറഞ്ഞ പരംപൊരുളേ! ഏഴുവിധമായി പറയപ്പെട്ടിരിക്കുന്ന ജന്മങ്ങളിലും കണ്ടറിവാൻ കഴിയപ്പെടാത്തവണ്ണം നീ ഇരുന്നു തിരുവിളയാട്ടു ചെയ്യുവരുന്നു എന്നുള്ളതു് ഉള്ളതുപോലെ കണ്ടറിഞ്ഞാനന്ദിക്കാൻ എനിക്കു സാധിക്കായ്കയാൽ ഞാൻ നിഷ്ഫലജീവിതത്തോടു കൂടിയവനായി ഭവിച്ചു.

ചാതിപേതങ്കൾതനൈയറിയമാട്ടാമൽ
വാതനയാൽനിന്റുമയങ്കിനേൻപൂരണമേ.

അ—എങ്ങുംനിറഞ്ഞ പരംപൊരുളേ, ജാതിഭേദത്തിന്റെ അർത്ഥവും പരമാർത്ഥവും എന്താണെന്നു മനസ്സിലാക്കാതെ ഞാൻ അന്ധപരമ്പരാന്യായമനുസരിച്ചു് മനസ്സു മയങ്ങിയിരുന്നുപോയി.

കുലമൊൻറായ്നീപടൈത്തകുറിയൈയറിയാമൽയാൻ
പലപാങ്കുത്തുള്ളിരുന്തുമയങ്കിനേൻപൂരണമേ.

അ—എങ്ങുംനിറഞ്ഞ പരംപൊരുളേ! നീ എല്ലാവംശത്തേയും അഥവാ എല്ലാജാതിയേയും ഏകമായിത്തന്നെ നിർമ്മിച്ചിരിക്കുന്നു എന്ന അനുഗ്രഹവിശേഷത്തെ അറിയാതെ ഞാൻ ഈ മലങ്ങൾ നിറച്ച സഞ്ചിക്കകത്തിരുന്നു വ്യാമൂഢമനസ്സായിത്തീർന്നു.

അണ്ടപിണ്ടമെല്ലാമണുവുക്കണുവാകനീ
കൊണ്ടവടിവിൻകുറിപ്പറിയേൻപൂരണമേ.

അ—എങ്ങും നിറഞ്ഞ പരംപൊരുളേ! ബ്രഹ്മാണ്ഡകടാഹങ്ങൾക്കകത്തുള്ള പരമാണുമുതൽ പരമേഷ്ഠിവരെയുള്ള സകല അചേതനങ്ങളും ചേതനങ്ങളും ആത്മരൂപമായിച്ചമച്ചു്, നിന്തിരുവടി എഴുന്നരുളിയിരിക്കുന്ന തത്വം ഞാൻ അറിഞ്ഞതേയില്ല.

സർവം ബ്രഹ്മമയമായി ദർശിക്കത്തക്ക ജ്ഞാനം എനിക്കു ലഭിച്ചില്ല എന്നുഭാവം.

സഹസ്ഥിരത്തിൻമേലിരുക്കുംസൽഗുരുവേപ്പോററാമൽ
അകത്തിനുടവാണവത്തിലറിവഴിന്തേൻപൂരണമേ.

അ—എങ്ങും നിറഞ്ഞ പൊരുളേ! സഹസ്രാരപത്മത്തിന്നും മീതേ സ്ഥിതിചെയ്യുന്ന ജ്ഞാനാചാര്യനെ ഉപാസിക്കാതെ, എന്റെ അന്തരംഗത്തിൽ കുടികൊണ്ടു് അഹങ്കാരത്താൽ ഞാൻ അറിവുകെട്ടവനായി ഭവിച്ചു.

അഹംഭാവം ജ്ഞാനത്തിനു മഹാവിഘ്നകാരിയാണെന്നു ഭാവം.

ഐന്തുപൊറിയൈഅടക്കിയുനൈപ്പോററാമൽ
നൈന്തുരുകിനെഞ്ചനടുങ്കിനേൻപൂരണമേ.

അ—എങ്ങും നിറഞ്ഞ പൊരുളേ! ഞാൻ പഞ്ചേന്ദ്രിയങ്ങളെ അതതിന്റെ വിഷയത്തിൽ പോകാതെ തടുത്തു്, നിന്നെ ഉപാസിക്കാതെ ക്ഷീണിച്ചു മനസ്സുപതറി വിഷമിച്ചു.

നരമ്പുദശൈതോലെലുമ്പുനാററത്തുക്കളുള്ളിരുന്തു
വരമ്പറിയമാട്ടാമൽമയങ്കിനേൻപൂരണമേ.

അ—എങ്ങും നിറഞ്ഞ പൊരുളേ! ഞരമ്പു്, തൊലി, മാംസം എല്ലു് ഇവകൊണ്ടുള്ള ദേഹക്കൂടിനകത്തിരുന്നുകൊണ്ടു ഞാൻ നിന്തിരുവടിയുടെ മഹത്വമറിയാതെ മയങ്ങിപ്പോയി. വ്യാമൂഢനായി ഭവിച്ചു എന്നർത്ഥം.

ചിലന്തിയുടെനൂൽപോൽജീവജന്തുക്കളുള്ളിരുന്ത
നലന്തനൈത്താൻപാരാമൽനലമഴിന്തേൻപൂരണമേ.

അ—എങ്ങുംനിറഞ്ഞ പരമ്പൊരുളേ, ചിലന്തി തന്റെ പള്ളയിൽ അടങ്ങിയിരിക്കുന്ന ഒരുതരം പശകൊണ്ടു ആവശ്യപ്പെട്ടപ്പോൾ നൂലുണ്ടാക്കി വലകെട്ടി അതിൽ അധിവസിക്കുന്നതുപോലെ നീയും ജീവികളുടെ ഉള്ളിൽ അധിവസിച്ചു് അവയെ ചേഷ്ടിപ്പിക്കുന്ന വിശേഷം അറിയാതെ അതായതു അന്തർയ്യാമിയായ ഈശ്വരനാണു നീയെന്നറിയാതെ വൃഥാ ഞാൻ എന്റെ ജീവിതത്തെ നയിച്ചു.

കരുവായുരുമാകിക്കുടിലൈശത്തിനാതവിന്തായ്
അരുവായുരുവാനതറികിലേൻപൂരണമേ.

അ—എങ്ങും നിറഞ്ഞ പരമ്പൊരുളേ! ആചാര്യനായും പരമതത്വമായും പരബ്രഹ്മമായും നാദമായും ബിന്ദുവായും, അരൂപമായും, സ്വരൂപമായും നീ എഴുന്നരുളിയിരിക്കുന്ന വസ്തുത ഞാൻ അറിഞ്ഞതേയില്ല.

ഒളിയായ്ക്കതിർമതിയായ് ഉള്ളിരുളായ്ക്കനിയായ്
വെളിയായിനിൻറവിയനറിയേൻപൂരണമേ.

അ—എങ്ങും നിറഞ്ഞ പരമതത്വമേ! പ്രകാശമായും ഇരുളായും സൂര്യചന്ദ്രാഗ്നിരൂപങ്ങളായും ആകാശമായും നീ എഴുന്നരുളിയിരിക്കുന്ന വസ്തുത ഞാൻ അറിഞ്ഞതേയില്ല.

ഇടൈയായിപ്പിങ്ങ്കലൈയെഴുന്തചുഴിമുനൈയായ്
ഉടലുയിരാംനീയിരുന്തവുളവറിയേൻപൂരണമേ.

അ—എങ്ങും നിറഞ്ഞ പരമ്പൊരുളേ! ജഡ, പിംഗല, സുഷുമ്ന എന്നീ മൂന്നുനാഡികളായും ജീവനായും നീ എഴുന്നരുളിയിരുന്ന വസ്തുത ഞാൻ അറിഞ്ഞതേയില്ല.

**മൂലവിത്തായ്നിന്റുമുളെത്തുടൽതോറുമിരുന്തു**
**കാലനെനവഴിക്കും കണക്കറിയേൻപൂരണമേ.**

അ—എങ്ങും നിറഞ്ഞ പരമ്പൊരുളേ! സർവ്വത്തിനും ആദിബീജമായും സർവ്വത്തിലും അധിവസിക്കുന്നതായും സ്ഥിതിചെയ്തു ഒടുവിൽ എല്ലാവും സംഹരിക്കുന്നപ്രകാരമുള്ള നിന്റെ ലീലാവിനോദത്തെ ഞാൻ അറിഞ്ഞതേയില്ലം.

**ഉള്ളുംപുറമ്പുമായുടലുകൾനീയിരുന്ത-**
**തെള്ളളവുംനാനറിയാതിരുന്തേനേപൂരണമേ.**

അ—എങ്ങും നിറഞ്ഞ പരമ്പൊരുളേ! ഒരിക്കലും പിരിയാതെഅകത്തും പുറത്തും ഒരുപോലെ നീ എന്റെ ശരീരത്തിൽ എഴുന്നരുളിയിരിക്കുന്ന രഹസ്യത്തെ ഞാൻ അല്പമാത്രംപോലും അറിഞ്ഞില്ല.

**തായാകിത്തന്തെയായ്ത്തമർകിളൈഞർചുററമെല്ലാം**
**നീയാകിനിന്റനിലൈയറിയേൻപൂരണമേ**

അ—എങ്ങും നിറഞ്ഞ പരമ്പൊരുളേ! അമ്മയും, അച്ഛനും സ്വജനങ്ങളും, സ്നേഹിതന്മാരും, ബന്ധുക്കളും എല്ലാം നീ ഏകൻതന്നെയാണ് എന്നുള്ള വസ്തുത ഞാൻ അറിഞ്ഞതേയില്ല.

**വിലംകുപുള്ളൂർവനചരം,വിണ്ണവർനീർച്ചാതിമനു-**
**കുലങ്കളെഴുവകയിൽനിന്റകുറിപ്പറിയേൻപൂരണമേ.**

അ—എങ്ങും നിറഞ്ഞ പരമ്പൊരുളേ! നീതന്നെ ദേവന്മാർ (രാക്ഷസഭൂതപിശാചാദികളുൾപ്പടെ) മനുഷ്യർ, മൃഗങ്ങൾ, പക്ഷികൾ, ഇഴജന്തുക്കൾ, ജലജന്തുക്കൾ, ഭൂഗർഭജന്തുക്കൾ, എന്നീ ഏഴുവക ജീവികളിലും കലന്നിരിക്കുന്നു എന്നുള്ള രഹസ്യം ഞാൻ അറിഞ്ഞില്ല.

**ആണാകിപ്പെണ്ണായലിയാകിവേററുരുവായ്**
**മാണാകിനിന്റവകൈയറിയേൻപൂരണേമേ**

അ—എങ്ങും നിറഞ്ഞ പരമ്പൊരുളേ! നീ ഏകൻതന്നെ, ആണായും പെണ്ണായും നപുംസകമായും, മററുരൂപത്തിലുള്ള സകല ചരാചരങ്ങളായും അഗണ്യമഹിമയോടുകൂടുംവണ്ണം സ്ഥിതിചെയ്ത വസ്തുത ഞാൻ അറിഞ്ഞതേയില്ല.

വാലെയായ്യൗവമായ്വളർന്നുകിഴവനാകും
പാലെയായ്നിന്റെപായനറിയേൻപൂരണമേ.

അ—എങ്ങും നിറഞ്ഞ പരമ്പൊരുളേ, ബാല്യം യൌവനം വാൎദ്ധക്യം എന്നീ അവസ്ഥാഭേദങ്ങളെ കൈക്കൊണ്ടുനിൽക്കുന്ന ഏകനായ നിന്റെ പ്രഭാവത്തെ ഞാൻ അറിഞ്ഞതേയില്ല.

പൊയ്യായ്പ്പൂറിയായ്പ്പുകഴ്പ്പാരിധിയാകി
മെയ്യാകിനിന്റവിനയറിയേൻപൂരണമേ

അ—സൎവ്വവ്യാപിയായ പരമതത്വമേ, സമുദ്രമായും ഭൂമിയായും സത്യമായും കള്ളമായും, എന്നുവേണ്ട, സൎവ്വരൂപമായി സൎവ്വത്ര വ്യാപിച്ചിരിക്കുന്ന നിന്തിരുവടിയുടെ മഹിമാതിശയത്തെ ഞാൻ അറിഞ്ഞില്ല.

പൂവായ്മണമായിപ്പൊന്നാകിമാററാകി
നാവായ ച്ചൊല്ലാനനയമറിയേൻപൂരണമേ.

അ—സൎവ്വത്ര നിറഞ്ഞിരിക്കുന്ന പരമതത്വമേ, നീതന്നെ പൂവായും ആ പൂവിലുള്ള മണമായും, പൊന്നായും പൊന്നിന്റെ മാററായും നാവായും നാവിലുദിക്കുന്ന ചൊല്ലായും വ്യാപിച്ചിരിക്കുന്ന വസ്തുത ഞാൻ അറിഞ്ഞതേയില്ല.

മുതലായ്നടുവാകിമുപ്പൊരുളായ്മൂന്റുലകാ—
യിതമാകിനിന്റവിയലറിയേൻപൂരണമേ

അ—എങ്ങും നിറഞ്ഞിരിക്കുന്ന പരമ്പൊരുളേ, നീ ആദിയായും നടുവായും അന്തമായും ത്രിമൂൎത്തികളായും മൂന്നുലോകങ്ങളായും നന്മയായും വ്യാപിച്ചിരിക്കുന്ന ലക്ഷണവിശേഷത്തെ ഞാൻ അറിഞ്ഞതേയില്ല.

ഊനായുടലുയിരായുണ്ണിറൈന്തകണ്ണൊന്നിയായ്
ത്തേനായ്രുചിയാനതിറമറിയേൻപൂരണമേ.

അ—എങ്ങും നിറഞ്ഞിരിക്കുന്ന പരമ്പൊരുളേ, നീ ദേഹമായും ദേഹിയായും ഉൾക്കണ്ണിന്റെ (ജ്ഞാനദൃഷ്ടിയുടെ) പ്രകാശമായും, ജ്ഞാനാനന്ദത്തേനായും അതിന്റെ മധുരരസമായും ഇരിക്കുന്ന മഹിമാതിശയത്തെ ഞാൻ അറിഞ്ഞതേയില്ല.

വിത്തായ്മരമായ്പ്പിളൈന്തകനിയായ്പ്പൂവായ്
ചിത്താകിനിന്റതിറമറിയേൻപൂരണമേ.

അ—എങ്ങും നിറഞ്ഞ പരമ്പൊരുളേ, ഏകനായ നീതന്നെ മൂലമായും മൂലത്തിൽനിന്നു മുളച്ച വൃക്ഷമായും, അതിലുണ്ടാകുന്ന ഫലമായും പൂ

വായും വിശുദ്ധജ്ഞാനസ്വരൂപമായും ഇരിക്കുന്ന ആ ശക്തിവിശേഷത്തെ ഞാൻ അറിഞ്ഞതേയില്ല.

ഐവകയുംപൊറിപുലകളണ്ഡപകിരണ്ഡമെല്ലാ-
മെന്ദൈവമെനനിൻറതിറമറിയേൻപൂരണമേ.

അ—എങ്ങും നിറഞ്ഞ പരംപൊരുളേ, നീ അഞ്ചുവിധസ്വരൂപത്തെ ധരിച്ച് (പഞ്ചഭൂതസ്വരൂപനായി) ബ്രഹ്മാണ്ഡകടാഹങ്ങൾക്ക് ഉള്ളിലും പുറമേയും നിരന്തരമായി വ്യാപിച്ച്, എല്ലാവരും നിന്നെത്തന്നെ ദൈവമെന്നു പുകഴ്ത്തത്തക്ക ചൈതന്യവിശേഷത്തെ സർവത്ര പുലർത്തി എഴുന്നരുളുന്ന നിലയെ ഞാൻ അറിഞ്ഞതേയില്ല.

മനമായ്ച്ചനവാകിമായൈയ്യായുള്ളിരുന്ത്
നിനൈവാകിനിൻറനിലൈയറിയേൻപൂരണമേ.

അ—എങ്ങുംനിറഞ്ഞ പരംപൊരുളേ! മനസ്സായും സ്വപ്നമായും മായയായും ഉള്ളിലിരുന്ന്, മനസ്സിന്റെ സാക്ഷിത്വം വഹിച്ചുനിൽക്കുന്ന നിന്റെ നിലയെ ഞാൻ അറിയുന്നില്ല.

ചത്തിശിവമിരണ്ടായ്ത്താൻമുടിവിലൊൻറാകി
ച്ചിത്തിരമാൽനിൻറതിറമറിയേൻപൂരണമേ.

അ—എങ്ങും നിറഞ്ഞ തത്ത്വമേ! ആദികാലത്തിൽ നീ വേറെ, ശക്തി വേറെ എന്നു രണ്ടായി വേർപെട്ടിരുന്ന് ഒടുവിൽ രണ്ടും ഒന്നായിത്തീർന്ന ലീലാവിനോദത്തെ ഞാൻ അറിഞ്ഞതേയില്ല.

പൊറിയായ്പ്പുലനാകിപ്പൂതപേതപ്പിരിവായ്
അറിവാകിനിൻറവളവറിയേൻപൂരണമേ.

അ—എങ്ങും നിറഞ്ഞ പൊരുളേ! നീ തന്നെ പഞ്ചേന്ദ്രിയങ്ങളായും പഞ്ചേന്ദ്രിയവിഷയങ്ങളായും വേർപെട്ട പഞ്ചഭൂതങ്ങളുടെ പിരിവായും ജ്ഞാനസ്വരൂപമായും സ്ഥിതിചെയ്ത പ്രകാരത്തെ ഞാൻ അറിഞ്ഞതേയില്ല.

വാനിൽകതിർമതിയായ്വളർന്തുപിൻറന്താനതുപോൽ
ഊനുടലുക്കുള്ളിരുന്തവുയിർപ്പറിയേൻപൂരണമേ.

അ—എങ്ങും നിറഞ്ഞ പൊരുളേ! ആകാശത്തിൽ വിളങ്ങുന്ന ചന്ദ്രകല വളർന്നു വളർന്ന് ഒടുവിൽ ഒന്നായിത്തീരുന്നതുപോലെ ശരീരത്തിനുള്ളിൽ പ്രാണങ്ങളായിരുന്ന്, ഒടുവിൽ ആത്മചേതന പരിണമിച്ച വൈശിഷ്ട്യത്തെ ഞാൻ അറിഞ്ഞതേയില്ല.

പൊയ്യുംപുറെ മെയ്യുമികപ്പൊരുളുവിൻപേശലെൻറി
അയ്യോ ഉളനെവുരെക്കവെറികിലേൻപൂരണമേ

അ—എങ്ങും നിറഞ്ഞപൊരുളേ! ഞാൻ കള്ളവും ഏറാവും അഭ്യസിച്ച് വെറും വാക്കുകൾ പറവാൻ പഠിച്ചതല്ലാതെ നിന്നെ ഉപാസിക്കുന്ന മാർഗ്ഗത്തെ അറിഞ്ഞതേയില്ല.

നിരന്തരമായെങ്കെനിൻറുവിളൈയാടിനതൈ
പരമെന്റുരായെന്നപ്പതമറിയേൻപൂരണമേ

അ—എങ്ങും നിറഞ്ഞ പൊരുളേ, എപ്പോഴും എല്ലാസ്ഥലത്തും ഒരേ പ്രകാരത്തിലിരുന്നു വിളയാടുന്നതുകണ്ട്, ഇതുതന്നെ പരബ്രഹ്മമെന്നറിഞ്ഞു പറയത്തക്ക പദത്തെയും ഞാൻ അറിഞ്ഞില്ല. പറയത്തക്ക ജ്ഞാന വിശേഷം എനിക്കുണ്ടായില്ല എന്നർത്ഥം.

എന്നൈത്തിരുക്കൂത്താലിപ്പടിനീയാട്ടുവിത്തായ്
ഉന്നൈയറിയാതുടലഴിന്തേൻപൂരണമേ

അ—എങ്ങും നിറഞ്ഞ പരമ്പൊരുളേ, നീ എന്നെ നിന്റെ അനുഗ്രഹകടാക്ഷത്താൽ ഇങ്ങനെയിട്ടു ചലിപ്പിക്കുന്നതുതന്നെയാണെന്നുള്ള വാസ്തവമറിയാതെ ഞാൻ അധഃപതിച്ചു.

കോൽവായ്പ്പിറപ്പാക്കുവിരുന്തേസുകിപ്പായ്
പെസ്റ്റായിറക്കൾചെയലറിയേൻപൂരണമേ

അ—എങ്ങും നിറഞ്ഞിരിക്കുന്ന പരമ്പൊരുളേ, നീതന്നെ ജനനമരണങ്ങളെ ചെയ്തുകൊണ്ട്, അതതു ജീവനോടുകൂടിയിരുന്നു സുഖദുഃഖങ്ങളെ അനുഭവിക്കുന്നു. എന്നല്ല, ജീവനു ജീവനായി ഓരോവ്യക്തികളിലും കലന്നിരിക്കുന്നു. ഇങ്ങനെയൊക്കെ ഇരിക്കുന്നുവെന്നുള്ളതു ഞാൻ അറിഞ്ഞതേയില്ല.

വാരിനിയായെൈയമെല്ലാമണ്ഡപിണ്ഡമെല്ലാം
ശാരതിയായ നിന്റെ തലമറിയേൻപൂരണമേ.

അ—എങ്ങും നിറഞ്ഞ പരമ്പൊരുളേ! ഭൂമിയിൽ സമുദ്രമായും ബ്രഹ്മാണ്ഡങ്ങൾ മുഴുവൻ വിഷ്ണുവായും വ്യാപിച്ചിരിക്കുന്ന വിശേഷമില ഞാൻ അറിഞ്ഞതേയില്ല.

വിത്തായ്മരമായ്വെളിയായൊളിയായ നീ
ചിത്തായിരുന്തതരമറിയേൻപൂരണമേ

അ—എങ്ങുംനിറഞ്ഞ പരമ്പൊരുളേ! നീതന്നെ വിത്തായും മരമായും വെളിയായും ഒളിയായും സത്തായും വ്യാപിച്ചിരിക്കുന്ന വാസ്തവം അജ്ഞാനാധിക്യത്താൽ ഞാൻ അറിഞ്ഞതേയില്ല.

**തത്ത്വത്തൈപ്പാർത്തുമിശത്താനൈയറിന്തറിവാൽ**
**ഉയ്ത്തുനൈത്താൻപാരാമലുഴ്സാരോപൂരണമേ.**

അ—എങ്ങും നിറഞ്ഞ പരംപൊരുളേ! തത്ത്വമാർഗ്ഗങ്ങളെ അന്വേഷിച്ചറിഞ്ഞ് പിന്നീട് തന്നത്താനറിഞ്ഞ് അതിൽപിന്നെ അങ്ങനെയറിഞ്ഞ വ്യക്തിജ്ഞാനംകൊണ്ട്, നിന്നെയറിയത്തക്ക ആത്മജ്ഞാനം ലഭിച്ചു. നിന്നെ അന്വേഷിച്ചു കാണാത്തവർ രക്ഷപ്പെടുമോ? ഇല്ല.

**ഒൻറായുയിരായുടൽതോറുനിയിരുന്തും**
**എൻറുമറിയാർകളേഴൈകൾനാംപൂരണമേ**

അ—എങ്ങും നിറഞ്ഞ പരമതത്ത്വമേ! ജീവാത്മാരോട് ഏകീഭവിച്ച്, അതതുശരീരങ്ങളിൽ നീ ചേർന്നിരിക്കുന്നുവെങ്കിലും ആ വസ്തുത അജ്ഞാനികൾ അറിയുന്നതേയില്ല.

**നേററൻറുനാളൈയെൻറുനിനൈപ്പുമറപ്പായുനൈത്തു**
**മാററമായ്നിൻറവളമറിയേൻപൂരണമേ**

അ—എങ്ങും നിറഞ്ഞ തത്ത്വമേ! നീ ഇന്നലേക്കെന്നും നാളേക്കെന്നുമുള്ള ഓർമ്മയും മറവിയും (ഇത്യാദി ലൌകികവ്യവഹാരബന്ധങ്ങളെ) ഉണ്ടാക്കി, മായാച്ഛിന്നനായി സർവ്വത്തിലും സംബന്ധിക്കാതെ സംബന്ധിച്ചുനിന്ന മഹിമാതിശയത്തെ ഞാൻ അറിയുന്നില്ല.

**മനംപുത്തിചിത്തിമകിഴറിവാങ്കാരമതായ്**
**നിനൈവാന്തലമാനനിലൈയറിയേൻപൂരണമേ.**

അ—എങ്ങും നിറഞ്ഞ പരംപൊരുളേ! മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം ഇങ്ങനെ അന്തഃകരണത്തിനു വൃത്തഭേദങ്ങൾ നാലാണെന്നുള്ള വസ്തുത—അതായത്, ഇവ നാലും ചിന്താകരണങ്ങളാണെന്നുള്ള വസ്തുത ഞാൻ അറിഞ്ഞതേയില്ല.

**ഉരുപ്പേതമിൻറിയുയിർന്തചത്തപേതമതായ്**
**കുരുപേതമായ്ന്തകുണമറിയേൻപൂരണമേ.**

അ—എങ്ങും നിറഞ്ഞവസ്തുവേ! രൂപവികല്പങ്ങളില്ലാതെ ശബ്ദം ഒന്നുതന്നെ ഭേദമായും നിർഭേദമായും എഴുന്നരുളിവന്ന വൈശിഷ്ട്യത്തെ ഞാൻ അറിഞ്ഞതേയില്ല.

**ചക്ഷമയപേതങ്ങൾതാൻവകുത്തുപ്പിന്നൊരു**
**ഉക്ഷമയമുണ്ടെൻറുറൈത്തനൈയേപൂരണമേ.**

അ—എങ്ങും നിറഞ്ഞ തത്ത്വമേ, ആറുവക സമയഭേദങ്ങളെ ഏർപ്പെടുത്തിയും, അവയിൽനിന്നന്യമായ ഒരു ഉൾസമയവും ഉണ്ടെന്നുള്ളതു ജ്ഞാ

നാചാര്യരായി എഴുന്നള്ളിവന്ന്, നീ അരുളിച്ചെയ്തിരിക്കുന്നുവല്ലോ. അത് നിന്റെ കരുണാതിശയംതന്നെ.

മുപ്പത്തുരണ്ടുരൂപ്പായ് മുകൈനെന്നുംപടൈത്തുള്ളിരുന്ത
ചെപ്പടിവിത്തൈത്തിറമറിയേൻപൂരണമേ.

അ—എങ്ങും നിറഞ്ഞ പരമ്പൊരുളെ, മുപ്പത്തുരണ്ടവയവങ്ങളോട്ടു കൂടി ജീവികളെ സൃഷ്ടിച്ച് നീ ഉള്ളിൽ എഴുന്നള്ളിയിരിക്കുന്ന ചെപ്പടിവിദ്യയുടെ വൈഭവത്തെ ഞാൻ അറിയാത്തവനായി ഭവിച്ചു.

എന്നാൻകറ്റാലെന്നെപ്പൊരുളുംപെറ്റാലേ
ഉന്നൈയറിയാതാരുണ്ടോപൂരണമേ.

അ—എങ്ങും നിറഞ്ഞ പരമ്പൊരുളെ! എന്തെല്ലാം ശാസ്ത്രങ്ങൾ പഠിച്ചാലെന്ത്? എത്രമാത്രം ദ്രവ്യങ്ങളുണ്ടായാലെന്ത്? അവർക്ക് എന്തുലാഭം? ഒന്നുമില്ല. എന്തെന്നാൽ നിന്നെ അറിയാതെ (അതായത് ആത്മജ്ഞാനം ഉദിക്കാതെ)യിരുന്നാൽ അവർക്ക് രക്ഷയില്ല.

കറ്ററിവോമെൻപാർകാണാർകളുൻപതത്തൈ
പെറ്ററിയാർതങ്കളുക്കുപിറപ്പറുമോപൂരണമേ.

അ—എങ്ങും നിറഞ്ഞ പരമ്പൊരുളെ, എല്ലാവിദ്യകളെയും ഞങ്ങൾ വായിച്ചറിഞ്ഞുകൊള്ളാമെന്നു പറയുന്നു. പിന്നീട്ട അങ്ങനെ ചെയ്യാതെയും ഇരിക്കുന്നു. എന്നല്ല നിന്റെ തിരുവടികളെ പ്രാപിച്ചറിയുന്നതുമില്ല. അതിനാൽ ഇങ്ങനെയുള്ളവർക്ക് ജന്മസങ്കടം നീങ്ങുമോ? ഇല്ല.

വാനെൻപാരണ്ഡമെൻപാവായ് ജ്ഞാനമേപേശി
താനെൻപാവീണർതന്നൈയറിയാർപൂരണമേ.

അ—എങ്ങുംനിറഞ്ഞ പരമ്പൊരുളേ!നീആകാശസ്വരൂപനാണെന്നു ചിലർ പറയുന്നു. ബ്രഹ്മാണ്ഡസ്ഥിതനാണെന്നു ചിലർ പറയുന്നു. വിക്കുകൊണ്ടുമാത്രം ജ്ഞാനം പറയുന്ന ചിലർ അവർതന്നെയാണു നീ എന്നും പറയുന്നു. ഇവരെല്ലാം കഥയില്ലാത്തവരാകയാൽ തന്നെത്താൻ അറിഞ്ഞവരല്ലതന്നെ.

ജ്ഞാനികളാണെങ്കിൽ അവർ ഇപ്രകാരമൊന്നും പറയുകയില്ലെന്നും നിന്നെയല്ലാതെ മററാരെയും കാണുകയില്ലെന്നും ഭാവം.

ആദിയെൻപാരണ്ഡമെൻപാരതർകണ്ടവായിരുന്ത
ചോതിയെൻപാർനാദത്തൊഴിലറിയാർപൂരണമേ.

അ— എങ്ങും നിറഞ്ഞ പരമ്പൊരുളേ! ആദിയെന്നും അന്തമെന്നും പലയിടങ്ങളിലും വിളങ്ങിനിൽക്കുന്ന തേജഃസ്വരൂപമെന്നും മററും ചിലർ

വൃഥാ പറയുന്നുവെന്നല്ലാതെ നാദബ്രഹ്മരൂപനായിരിക്കുന്ന പരമശിവന്റെ സാക്ഷാൽ ലക്ഷണത്തെ അവർ അറിയുന്നില്ല.

**മൂച്ചെൻപൊരുള്ളമെൻപാർമോകമെന്നുമോക്ഷമെൻപാർ**
**പേച്ചെൻപൊരുന്നൈയപ്പോരറിയാർപൂരണമേ**

അ—എങ്ങും നിറഞ്ഞ പരംപൊരുളേ, നിന്നെ ചിലർ ശ്വാസമെന്നും അഥവാ ജീവനെന്നും, ചിലർ അന്തഃകരണമെന്നും മൌനസ്വരൂപമായ ജ്ഞാനമെന്നും വാക്കെന്നും (നാദമെന്നും ഒക്കെ പറയുന്നു. ഇങ്ങനെ അവർ പലവിധത്തിൽ പറയുന്നുവെന്നല്ലാതെ നിന്റെ പരമാർത്ഥനാമം അവർ അറിയുന്നില്ല.

**പരമെൻപാർപാനുവെൻപാർപാഴ്വെളിയായ്നിന്റെ**
**വരമെൻപൊരുന്തൻവഴിയറിയാർപൂരണമേ.**

അ—എങ്ങും നിറഞ്ഞ പരംപൊരുളേ! ചിലർ നിന്നെ പരമനെന്നും ചിലർ ഭാനുവെന്നും ചിലർ ശുദ്ധശൂന്യരൂപമായ ബ്രഹ്മമെന്നും പറയുന്നുവെന്നല്ലാതെ, നിന്റെ സാക്ഷാൽ ഗതികളെ അവർ അറിയുന്നില്ല.

**എത്തനൈപേരോവെട്ടത്തെടുത്തുരൈത്താർ**
**അത്തനൈപേർക്കൊൻറാതറികിലേൻപൂരണമേ**

അ— എങ്ങും നിറഞ്ഞ പൊരുളേ! നിന്റെ തിരുമെയ്‌ലക്ഷണത്തെ എത്രപേർ പലവിധത്തിൽ എടുത്തെടുത്തു പറഞ്ഞു. അപ്പറഞ്ഞതിലൊന്നും ശരിപ്പെട്ടിട്ടില്ല. അതിനാൽ നിന്നെ ഞാൻ അറിയുന്നില്ല.

**നകാരമകാരമെൻപാർനടുവേശികാരമെൻപാർ**
**വകാരയകാരമെൻപാർവകൈയറിയാപൂരണമേ.**

അ—എങ്ങുംനിറഞ്ഞ പരംപൊരുളേ! ചിലർ, പഞ്ചാക്ഷരത്തിന്റെ ലക്ഷണത്തെക്കുറിച്ച് നകാരമെന്നും മകാരമെന്നും നടുവിൽ ശികാരമെന്നും വകാരമെന്നും യകാരമെന്നും പലവിധത്തിൽ പറയുന്നുവെന്നല്ലാതെ ആ അക്ഷരങ്ങളെ ചേർത്തുച്ചരിക്കുന്ന പ്രകാരത്തെ അറിയുന്നില്ല.

**മകത്തുവമായ്ക്കാമമയക്കത്തുക്കുള്ളിരുന്തു**
**പകുത്തറിയമാട്ടാമൽ പയനഴിന്തേൻപൂരണമേ.**

അ—എങ്ങുംനിറഞ്ഞ പരംപൊരുളേ! ഞാൻ അത്യന്തം വ്യാമൂഢനായി സ്ത്രീകളുടെ മയക്കത്തിലകപ്പെട്ടു നിന്നെ തിരിച്ചറിവാൻ ശക്തിയില്ലാതെ എനിക്കു ലഭിക്കേണ്ടതായിരുന്ന ഫലത്തെ പോക്കടിയാക്കിക്കളഞ്ഞു.

**ഉണ്മൈപ്പൊരുളൈയുകന്തിരുന്തുപാരാമൽ**
**പെൺമയക്കത്താലേ പിറന്തിരുന്തേൻപൂരണമേ.**

അ—പരിപൂൎണ്ണവസ്തുവേ! പരമാൎത്ഥത്തെ അന്വേഷിച്ചു കണ്ടറിയാതെ, സ്ത്രീകളുടെ മയക്കവലയിൽ കടുങ്ങി ജനിച്ചും മരിച്ചും ദുഃഖിച്ചു.

വായാരവാഴ്ത്തിമകിഴ്ന്തുനൈത്താൻപോററാമൽ
കായമെടുത്തുകലങ്കിനേൻപൂരണമേ

അ—എങ്ങും നിറഞ്ഞ വസ്തുവേ, വായ്കൊണ്ടു നിന്നെ വാഴ്ത്തിസ്തുതിക്കാതെ ഈ ശരീരത്തെയെടുത്തു വളരെ വിഷമതകളം അനുഭവിക്കാനിടയായി.

ചന്തിരനൈമേകമതുതാൻമറൈത്തവാരതുപോൽ
പന്തമുറയാനമുനൈപ്പാർക്കിലേൻപൂരണമേ.

അ—എങ്ങും നിറഞ്ഞ പരമ്പൊരുളേ! ചന്ദ്രനെ മേഘംമറച്ചതുപോലെ എന്നെ പ്രാരബ്ധബന്ധം വന്നു മറച്ചുകൊണ്ടു ഞാനും നിന്നെ കാണ്മാൻ കഴിയാതെ വിരോധിച്ചിരുന്നു.

ചെന്താമരൈത്താളൈത്തിനന്തിനമുംപോററാമൽ
അന്തരമായ്നിൻറുഴലുന്തേനാൻപൂരണമേ.

അ—എങ്ങും നിറഞ്ഞ വസ്തുവേ! ചെന്താമരപ്പൂപോലെയുള്ള നിന്റെ തിരുവടികളെ സ്തുതിക്കാതെ നിരാധാരനായി ഞാൻ അലഞ്ഞു ദുഃഖിച്ചു.

നിൎമ്മൽകുമിഴിപോൽനിലൈയററകായമിതൈ
താമെന്റെണ്ണിനാൻറുഴിന്തേൻപൂരണമേ.

അ—എങ്ങും നിറഞ്ഞ വസ്തുവേ, വെള്ളത്തിലെ കുമിളപോലെ നിലയില്ലാത്തതായ ഈ ശരീരത്തെ നിലയുള്ളതാണെന്നു ഭ്രമിച്ചു ഞാൻ അധോഗതിയെ പ്രാപിച്ചു.

നെഞ്ചുമുരുകിനിൻനെനുത്തുനൈത്താൽപോററിനെട്ടു
വഞ്ചനൈത്തപ്പോയവെകയറിയേൻപൂരണമേ.

അ—എങ്ങും നിറഞ്ഞ വസ്തുവേ, മനസ്സുരുകി വിചാരിച്ചു നിന്നെ സ്തുതിച്ച്, ആത്മബോധമുണ്ടാകുന്നതിനെ വഴി (അജ്ഞാനത്തെ നീക്കുന്നവഴി) ഞാൻ അറിഞ്ഞതേയില്ല.

എള്ളുക്കുള്ളെണ്ണെപോലെങ്കുനിറൈന്തിരുന്ത
തുള്ളമറിയാതുരുകിനേൻപൂരണമേ.

അ—എങ്ങും നിറഞ്ഞ വസ്തുവേ! എള്ളിൽ വ്യാപിച്ചിരിക്കുന്ന എണ്ണ എന്നപോലെ സൎവ്വത്ര നീ വ്യാപിച്ചിരിക്കുന്ന വസ്തുത ഞാൻ അറിയാതെ ദുഃഖിതനായി ഭവിച്ചു.

മായാപ്പിരപഞ്ചമയക്കത്തിലേവിഴന്തെ
യോയായ്ജനനമൊഴിന്തിലേൻപൂരണമേ.

അ—എങ്ങും നിറഞ്ഞ പരമൈശ്വരതളെ! ഞാൻ ഒരിക്കലും ഒഴിയാത്ത പ്രപഞ്ചവലയിൽ കുടുങ്ങി ഒഴിയാത്ത ജന്മത്തെ നശിപ്പിച്ചു മുക്തനാകാൻ സാധിച്ചില്ല.

പൂശൈയുടൻപുവനഭോഗമെനപ്പോക്കിയതാൽ
യാശൈയുറേനാനറിവഴിന്തേൻപൂരണമേ.

അ—എങ്ങും നിറഞ്ഞ വസ്തുവേ, ദേവപൂജ ലോകഭോഗങ്ങളിലുള്ള സുഖം ഇവയിൽ ആശയുള്ളവനായി, ഞാൻ എന്റെ അറിവുനശിപ്പിച്ചു.

പടൈത്തുമഴിത്തിടുവർപാക്കിൽ ചിരമാവെഴത്തേ
തൊടൈത്തു ചിരഞ്ജീവിയായുലംകുവിപ്പായ്പൂരണമേ.

അ—എങ്ങും നിറഞ്ഞ പരമൈശ്വരതളേ, നീ എല്ലാ ജീവികളെയും സൃഷ്ടിച്ചു പിന്നെ നശിപ്പിക്കുന്നു. എന്നാൽ ചിലരെ ബ്രഹ്മലിഖിതം നീക്കി അഴിവില്ലാത്ത ചിരഞ്ജീവികളാക്കിയും ചെയ്യുന്നു.

മന്തിരമായ്ചാത്തിരമായ്മറൈനാങ്കായ്നീയിരുന്ത
തന്തിരത്തൈത്താനറിയത്തകുമോതാൻപൂരണമേ.

അ—എങ്ങും നിറഞ്ഞ പരമൈശ്വരതളേ, വേദങ്ങളായും ശാസ്ത്രങ്ങളായും മന്ത്രങ്ങളായും (ഇവയുടെ രൂപത്തിൽ എന്നർത്ഥം) നീ എഴുന്നള്ളിയിരിക്കുന്ന മഹിമാതിശയത്തെ അറിയത്തക്ക സാമർത്ഥ്യം എനിക്കുണ്ടോ?—ഇല്ല.

അല്ലായ്പകലായനവരതകാലമെന
ചൊല്ലായ്പകുത്തതൊടർവറിയേൻപൂരണമേ.

അ—സർവ്വത്ര പരിപൂർണ്ണമായി പരിലസിക്കുന്ന വസ്തുവേ, രാത്രിയായും പകലായും, എന്നല്ല സകലകാലസ്വരൂപമെന്നു പറയത്തക്കതായും ഇരിക്കുന്ന നിന്റെ മായാവൈഭവത്തെ ഞാൻ അറിഞ്ഞതേയില്ല.

നരകച്ചൊർക്കമെനനന്നിരണ്ടുണ്ടായും
അരകരാവെൻതറികിലേൻപൂരണമേ.

അ—എങ്ങും നിറഞ്ഞ പരമൈശ്വരതളെ, ലോകത്തിൽ നരകമെന്നും സ്വർഗ്ഗമെന്നും രണ്ടുവകുപ്പ് അവരവരുടെ പാപപുണ്യങ്ങൾക്ക അനുസരണമായി ഇരിപ്പുണ്ടെന്നറിഞ്ഞിരുന്നിട്ടും, "ഹരഹര" എന്ന ശിവനാമം ഒരിക്കലെങ്കിലും ഉച്ചരിക്കുന്നതിനു ഞാൻ അറിയുന്നില്ല.

പാവപുണ്ണിയമെന്നാപകുപ്പായ്പടൈത്തഴത്തി
ങാവലൈയുണ്ടാക്കിവൈത്തവരുളറിയേൻപൂരണമേ.

അ—എങ്ങും നിറഞ്ഞ പരമ്പൊരുളേ, പാപമെന്നും പുണ്യമെന്നും രണ്ടു വകുപ്പുണ്ടാക്കി അവയുടെ ഏററക്കുറച്ചിലനുസരിച്ച് ജീവികളെ സൃഷ്ടിച്ച് ആശാപാശത്താൽ ബന്ധിച്ചുവച്ചിരുന്നു. പിന്നീട് ഈ ലോകത്തിൽ ആശയുണ്ടാക്കിവച്ച നിൻെറ ലീലാവൈഭവത്തെ ഞാൻ അറിഞ്ഞതേയില്ല.

ശാന്തമെൻറും‌കോപമെൻറുംചാതിപേതങ്കളെൻറും
പാന്തമെൻറുംപുത്തിയെൻറുംപടൈത്തനൈയേ-
പൂരണമേ

അ—എങ്ങും നിറഞ്ഞ തത്ത്വമേ, ശാന്തിയെന്നും കോപമെന്നും ബന്ധമെന്നും മോക്ഷമെന്നും ബ്രാഹ്മണനെന്നും ക്ഷത്രിയനെന്നും വൈശ്യനെന്നും ശൂദ്രനെന്നും ഇങ്ങനെ ഉൽകൃഷ്ടാപകൃഷ്ടങ്ങളായ ഭേദങ്ങൾ വെവ്വേറെ അങ്ങു കല്പിച്ചിട്ടുണ്ടല്ലൊ.

എന്നാലും അപകൃഷ്ടത്തെയല്ലാതെ ഉൽകൃഷ്ടത്തെ പ്രാപിക്കണമെന്നുള്ള ബുദ്ധി എനിക്കുണ്ടാകുന്നില്ല. ആശ്ചര്യം! എന്തു ഭാവം.

പാശമുടലായ്പശുവതുന്താനുയിരായ്
നേശമുടനീപൊരുളായ്നിൻറനൈയേപൂരണമേ.

അ—എങ്ങും നിറഞ്ഞ വസ്തുവേ, പാശമെന്നതു ദേഹമായും പശുവെന്നതു ജീവനായും പതിയെന്നതു നീയായും ഇരിക്കയാണല്ലൊ.

ഏതിലടിയാരിങ്കോയികത്തിൽവന്തുൻ
പതേമതിൽതിഴപ്പർന്തരുൾവായ്പൂരണമേ.

അ—എങ്ങും നിറഞ്ഞ ചൈതന്യമെ, വിശുദ്ധന്മാരായ ഭക്തന്മാരാൽ വന്ദിക്കപ്പെടുന്ന നിൻെറ തിരുവടികളിൽ ഞാൻ വന്ദിക്കുമാറു കരുണചെയ്യണം.

നാനേനിനീയേനാനാമിരണ്ടുമൊൻറാനാൽ
തേനിൻറവിയതുപോൽ തെവിട്ടായ്നീപൂരണമേ.

അ—എങ്ങും നിറഞ്ഞ പരമ്പൊരുളേ, ഞാൻതന്നെ നീ, നീതന്നെ ഞാൻ എന്ന നില വന്നാൽ നീ തേൻ മധുരിക്കുന്നതുപോലെ മധുരമായി ഒഴുകിക്കൊണ്ടിരിക്കുന്നു.

മുടിവിലൊരുചൂനിയത്തൈമുടിത്തുനിൻറുപാരാമൽ
അടിയിലൊരുചൂനിയത്തിലലൈന്തേനേപൂരണമേ.

അ—എങ്ങും നിറഞ്ഞ പരമ്പൊരുളേ, ഒടുവിൽ ശുദ്ധശൂന്യമായിത്തീരുന്ന തുല്യമില്ലാത്ത പരമാത്മാവിനെ ആ ശുദ്ധശൂന്യത്തിലെത്തി ദർശിക്കാതെ മററുള്ള സ്ഥലങ്ങളിൽ ഞാൻ വൃഥാ അലഞ്ഞു.

പൂരണമാലൈതനൈപ്പത്തിയുനോതിനർക്ക
തരണിയിൽജ്ഞാനംതഴൈപ്പിപ്പായ് പൂരണമേ.

അ—എങ്ങും നിറഞ്ഞ പരമതത്വമേ, ഞാൻ ഈ പൂർണ്ണമാല എന്ന സ്തോത്രത്തെ ഉചിതമാകുംവണ്ണം കീർത്തിക്കുന്നതിനായി, ഈ ലോകത്തിൽ എനിക്കു ശരിയായ ജ്ഞാനം നൽകുമാറാകണം.

പൂർണ്ണമാല സമാപ്തം

---

## പട്ടണത്തുപിള്ളയാർ

## ഹൃദയത്തോടുചെയ്ത പ്രലാപം.

---

അൻറുമുതലിൻറളവുമിക്കൈയൊടുപക്ഷിയുമായ്
നിൻറനിലൈയറിയനേശമുററായ് നെഞ്ചമേ.

അ—മനമേ, അക്കാലം തുടങ്ങി ഇക്കാലംവരെ ദേഹവും ദേഹിയുമായിരുന്ന എൻെറ പരമാത്മനിലയെ നീ അറിയുമാറ് ആഗ്രഹിക്ക.

അങ്കങ്കുണവ്വായറിവാകവേനിർമ്പി
എങ്കെങ്കുമാനതിലേയേകരിത്തായ് നെഞ്ചമേ

അ—മനമേ, നീ അതതിടങ്ങളിൽ ജ്ഞാനസ്വരൂപമായിരുന്ന് എല്ലായിടത്തും സഞ്ചരിക്കുന്നു.

എന്നിട്ടും പരമേശനെ നീ ദർശിച്ചില്ലല്ലോ. അത്യത്ഭുതം എന്നു ഭാവം.

അലൈയാതെപേരിമ്പവാനന്തവെള്ളത്തിൽ
നിലൈയാമുഴുവിറന്തുനിൻറനൈയേനെഞ്ചമേ.

അ—മനമേ, നീ അഴിവില്ലാത്ത ജ്ഞാനാനന്ദജലത്തിൽ മുങ്ങിയിരുന്ന്, രൂപനാമങ്ങളില്ലാത്ത നിലയെ പ്രാപിച്ചുവല്ലോ.

അതു പുണ്യവിശേഷത്താലായിരിക്കാം എന്നു ഭാവം.

പാരാമൽപതൈയാമൽ,പരുകാമൽയാതൊന്നവും
ഓരാതുണർവ്വടനേയൊൻറിനൈയേനെഞ്ചമേ.

അ—മനമേ, നീ യാതൊരുവസ്തുക്കളെ നോക്കാതെയും, അവറെറ കണ്ടു പിന്നീടു ദുഃഖിക്കാതെയും അവറെറ അനുഭവിക്കാതെയും, അവറെറ വിചാരിക്കപോലും ചെയ്യാതെയും ആത്മജ്ഞാനത്തോടുകൂടി പരമാത്മാവിൽ ലയിച്ചു.

കളവിറന്തുകൊലൈയിറന്തുകാൺമനവും കാഴ്ചിയുംപോ
യളവിറന്തുനിൻറതിലേയൻ പുററായ്നെഞ്ചമേ.

അ—മനമേ, നീ കളവു് കൊല ദർശനം സ്പർശനം മുതലായവ സ്വഭാവേനയില്ലാത്ത പരമാത്മാവിൽ ആഗ്രഹം വച്ചിരിക്കുന്നു.

പേച്ചിറന്തുചൂടിറന്തുപിന്നിറന്തുമുന്നിറന്തു
നിച്ചിറന്തുനിൻറതിലേനേശമുററായ്നെഞ്ചമേ.

അ—മനമേ, സംസാരം നിർദ്ദേശം (ചൂണ്ടിക്കാട്ടൽ) മുൻപു് പിമ്പു് ഇവയെല്ലാ വിഷയമല്ലാതെ സർവാതീതമായിവിളങ്ങുന്ന പരമാത്മാവിൽ നീ ഭക്തിയെ വച്ചിരിക്കുന്നു. ആ പരമാത്മാവിനെക്കുറിച്ചു നിനക്കു ഭക്തിയുണ്ടായിരിക്കുന്നു എന്നു സാരം.)

വിണ്ണിറന്തുമണ്ണിറന്തുവെളിയിറന്തുവൊളിയിറന്തു
എണ്ണിറന്തുനിൻറതിലേയേകരിത്തായ്നെഞ്ചമേ.

അ—മനമേ, സ്വർഗ്ഗം, ഭൂമി, ആകാശം, പ്രകാശം, പരിമാണം എന്നിവയൊക്കെയതിക്രമിച്ചു വിളങ്ങുന്ന പരമ്പൊരുളിൽ നീ ഐക്യപ്പെട്ടിരിക്കുന്നുവല്ലോ.

പാർത്തവി മെംകുംപരമെനമേയുംപുറവും
കോർത്തപടിയുണ്മെയെനകൊണ്ടനൈയേനെഞ്ചമേ.

അ—മനമേ, നീ നോക്കിയ ദിക്കെല്ലാം പരമാത്മസ്വരൂപമായ ചിദാകാശമായിത്തോന്നി, അതു് അകമേയും പുറമേയും നിർഭേദമായിരിക്കുന്നു. അതുതന്നെ സത്യവസ്തുവെന്നറിഞ്ഞു്, അതിനെ പ്രാപിച്ചുകഴിഞ്ഞു.

ഊരിറന്തുവൊളിയിറന്തുവെളിയിറന്തു
ചീരിറന്തുനിൻറതിലേചേർന്തനൈയേനെഞ്ചമേ.

അ—മനമേ, ഊരു്, പേരു്, ഒളി, വെളി, അഴകു മുതലായവയിൽനിന്നും സ്വഭാവേന വേർപെട്ടു്, സർവത്ര പരിപൂർണ്ണമായിരിക്കുന്ന സദ്വസ്തുവിൽ നീ കലന്നുകഴിഞ്ഞു.

ആൺപെണ്ണലിയെൻറഴൈക്കവെരിതായ് നിറൈന്തു
കാൺപവരിതായ്വിടങ്കണ്ണററായ്നെഞ്ചമേ.

അ—മനമേ, പുല്ലിംഗമായോ സ്ത്രീലിംഗമായോ നപുംസകലിംഗമായോ നിർദ്ദേശിക്കുന്നതിനു കഴിയപ്പെടാത്തതായും കണ്ണിനു വിഷയമല്ലാത്തതായും ഇരിക്കുന്ന സ്ഥാനത്തെ നീ ദർശിച്ചു.

ആങ്കാരമച്ചമകററിയറിവിനോടു
തൂങ്കാമററൂങ്കിച്ചുകംപെററായ്നെഞ്ചമേ.

അ—മനമേ, നീ അഹങ്കാരത്തേയും ഭയത്തേയും തീരെ നശിപ്പിച്ച് ആത്മബോധത്തോടുകൂടെ ഉറങ്ങാതെയുറങ്ങുന്നതായ സമാധിയിൽ ഇരുന്നു സുഖത്തെ പ്രാപിച്ചു.

ആദിയായ്നിൻറവകണ്ഡപരിപൂരണത്തെ
ചാതിയാനിൻറവിടഞ്ചേർച്ചുററായ്നെഞ്ചമേ.

അ—മനമേ, എല്ലാററിനും ആദിമൂലമായി, സർവവ്യാപിയായിരിക്കുന്ന പരമതത്വത്തെ സന്ദർശിച്ച് സമ്പ്രാപിക്കുന്ന സ്ഥാനത്തിൽ നീ എത്തിക്കഴിഞ്ഞു.

വിരുപ്പുവെറുപ്പില്ലാതവെട്ടവെളിയതിനിൻ
ഇരുപ്പേചകമെൻറിരുന്തനൈയേനെഞ്ചമേ.

അ—മനമേ, സ്നേഹമോ വിരക്തിയോ തീരെയില്ലാതെയിരിക്കുന്ന ശൂന്യശൂന്യമായ ചിദാകാശത്തിൽ എപ്പോഴും ഇരിക്കുന്നതുതന്നെ സുഖമെന്നറിഞ്ഞു നീ അവിടെയിരുന്നു.

ആരുമുറാപ്പേരണ്ഡന്തപ്പുറത്തുമിപ്പുറത്തും
നീരുമുപ്പുമെന്നനിലൈപെററായ്നെഞ്ചമേ.

അ—മനമേ, ആരാലും അധിവസിക്കപ്പെടാത്ത ബ്രഹ്മാണ്ഡങ്ങളുടെ അപ്പുറത്തും ഇപ്പുറത്തും (ബ്രഹ്മാണ്ഡബഹിർഭാഗങ്ങളിൽ) വെള്ളവും ഉപ്പും പോലെ നീ ചേർന്നിരുന്നു.

ഉടനാകവേയിരുന്തുമുണരവരിയാനോടു
കടനീരുമാറുംപോൽകലന്തനൈയേനെഞ്ചമേ.

അ—മനമേ, നീ നിന്നോടുകൂടി നിന്നാൽ കാണപ്പെടാതിരുന്ന പരമശിവനോടു ആററുവെള്ളവും കടൽവെള്ളവുംപോലെ ചേർന്നിരുന്നു.

നെടിയകത്തെപ്പോക്കിനിൻറചമക്കറുത്തു
പടികത്തുക്കുമ്പംപോൽപററനൈയേനെഞ്ചമേ.

അ—മനമേ, നീ മഹത്തായ അഹങ്കാരത്തേയും മററുള്ള ചേഷ്ടകളേയും നശിപ്പിച്ചു ശുദ്ധസ്ഫടികത്താൽ ചെയ്യപ്പെട്ട കുടംപോലെ പരമശിവനോടു നല്ലപോലെ സംബന്ധപ്പെട്ടു.

മേലാകിയെംകും വിളംകും പരമ്പൊരുളിൽ
പാലൂരുമെഞ്ഞുവൈ പോൽപററിനെയേനെഞ്ചമേ.

അ—മനമേ, നീ എങ്ങും ഉദിച്ചുയൎന്നു വ്യാപിച്ചിരിക്കുന്ന പരമശിവനിൽ പാലിൽ രുചി (മധുരം) എന്നപോലെ ഐക്യപ്പെട്ടു.

നീരോടുതണ്ണാലിവിണ്ടുനീരാനവാറേപോൽ
ഊരോടുപേരില്ലാനോടൊൻറിനൈയേനെഞ്ചമേ.

അ—മനമേ, കിളൎന്ന മഞ്ഞുകട്ടി വെള്ളത്തിൽ വീണു ക്രമേണ അലിഞ്ഞു് അതിനോടുചേൎന്നു ലയിച്ചതുപോലെ, നീയും നാമരൂപാദികളില്ലാത്ത പരമാത്മാവോടു് ഏകീഭവിച്ചു.

ഇപ്പിറപ്പൈപ്പാഴ്പ്പെടുത്തിയിരുന്തപടിയേയിരുക്ക
ച്ചൊല്ലവരിതായ്വിടഞ്ചേൎന്തനൈയേനെഞ്ചമേ.

അ—മനമേ, നീ ഈ ജന്മത്തെ അറുത്തു് നിൎവികാരമായിരിക്കത്തക്കവണ്ണം, വാക്കിന്റെ വിഷയമല്ലാത്ത മൌനസ്ഥാനത്തെ പ്രാപിച്ചു.

മേലാംപതങ്കളെല്ലാംവിട്ടുവിട്ടാരായ്ന്തു
നാലാംപദത്തിനടന്തനൈയേനെഞ്ചമേ.

അ—മനമേ, നീ ജാഗ്രൽസ്വപ്നസുഷുപ്തികളാകിയ മൂന്നു അവസ്ഥകളേയും കടന്നു് നാലാമത്തെ തുൎയ്യപദത്തിൽ എത്തിച്ചേൎന്നു.

കടങ്കടങ്കടോറുംകതിരവനൂടാടി
യടംകുമിടന്താനറിന്തൻപുററായ്നെഞ്ചമേ.

അ—മനമേ, ഓരോ ശരീരത്തിലും സൂൎയ്യനോടുകൂടിയിരുന്നു്, ദുഃഖത്തെയുണ്ടാക്കി ശൂന്യമായ സ്ഥാനത്തിൽ നീ എത്തി അതിൽ ആസക്തനായി ഭവിച്ചു.

കററവനായ്ക്കേട്ടവനായ്കാണാനായ്കാൺപവനായ്
യുററവനായ്നിൻറതിലേയൊൻറുപട്ടായ്നെഞ്ചമേ.

അ—മനമേ, നീ വിദ്വാനായും പഠിച്ചവനായും കാണാത്തവനായും കാണുന്നവനായും ഉടയവനായും ഇരുന്ന പരമാത്മാവിൽ കലൎന്നവനായി ഭവിച്ചു.

നാലുവരൈക്കരണനൽകംപുലനൈന്തുമൊൻറായ്
ശിലമററുനിൻറതിലേചേർന്തനൈയേനെഞ്ചമേ.

അ—മനമേ, നീ നാലുപ്രകാരത്തിലുള്ള അന്തഃകരണങ്ങളും അഞ്ചി ന്ദ്രിയങ്ങളും സംബന്ധിക്കാതെയിരിക്കുന്നിടത്തു നീ സദാ ചേൎന്നിരുന്നു.

വിട്ടടമുംതൊട്ടിടമുംവിണ്ണിടമുംമണ്ണിടമും
കട്ടമൊരുതന്മൈയെനക്കണ്ടററായ നെഞ്ചമേ.

അ—മനമേ, വിട്ടിടവും തൊട്ടിടവും ദേവലോകവും ഭൂലോകവും എല്ലാം ഒന്നായിത്തന്നെ നീ കണ്ടു.

എന്തെന്തനാളുമിരുന്തപടിയേയിരുക്ക
യന്തച്ചുകാതീരമാക്കിനൈയേനെഞ്ചമേ.

അ—മനമേ, നീ എന്നെന്നുമൊരേനിലയിൽ ഇരിക്കത്തക്കവണ്ണം ഉൽകൃഷ്ടമായ സ്നേഹസ്വരൂപമായി ഭവിച്ചു.

ഇനി, നീമൂലം ഞാനും മുക്തനാകും എന്നു സാരം.

വാക്കിറന്തുനിൻറമനോഗോചരംതന്നിലേ
താക്കറവേനിൻറതിലേതലൈപ്പെയ്തായ്നെഞ്ചമേ.

അ—മനമേ, നീ വാക്കിന്റെ വിഷയമല്ലാത്തതും, യാതൊന്നിനോടും സംബന്ധമില്ലാത്തതുമായ ഉൽകൃഷ്ടപദത്തെ പ്രാപിച്ചു.

എത്തേശമുനിറൈന്തേയെക്കാലമുഞ്ചിറൈന്തു
ചിത്തായചിത്തിനിടണ്ടേർന്തനൈയേനെഞ്ചമേ.

അ—മനമേ, നീ ഏതുദേശത്തിലും ഏതുകാലത്തിലും ഭേദമില്ലാതെ ജ്ഞാനസ്വരൂപമായി വ്യാപിച്ചിരിക്കുന്ന പരമാത്മാവിൽ ചേൎന്നുവല്ലൊ.

താഴാതേനീളാതേതന്മയമതായ്നിറന്തു
വാഴാതേവാഴമരുവിനൈയേനെഞ്ചമേ.

അ—മനമേ, കുറയുകയോ കൂടുകയോ ചെയ്യാതെ, എന്നും ഒരേനിലയിൽ ഇരുന്ന്, വാഴാതെ വാഴുന്നതിന്റെ തക്കയിടത്തെ നീ പ്രാപിച്ചു.

അനുഭവത്തിൽ മാത്രം വാഴ്ച തോന്നപ്പെടുന്നതുകൊണ്ട്, വാഴാതെ വാഴുക എന്നു പറയപ്പെട്ടിരിക്കുന്നു.

ഉള്ളുംപുറമുമുവട്ടാതവാനന്ത
കള്ളരുന്തിനിൻറതിലേകണ്ടററായ്നെഞ്ചമേ.

ഫൻ

അ—മനമേ, നീ അകമേയും പുറമേയും അഴിവില്ലാതെയിരിക്കുന്ന സുഖത്തേൻ ഭക്ഷിച്ച്, ആ തേനിന്റെ രുചികൊണ്ട്, ഉറങ്ങിപ്പോയി.

വാതനൈപ്പോയ്നിട്ടൈയുംപോയ്മാമൌനരാച്ചിയം
പോയ്

പേതമററുനിന്റവിടംപെററനൈയേനെഞ്ചമേ.

അ—മനമേ, നീ വാസനാനിഷ്ഠ, മൌനനിഷ്ഠ മുതലായവയെല്ലാം കഴിഞ്ഞ് യാതൊരു വികല്പവുമില്ലാത്ത ഇടത്തെ പ്രാപിച്ചു.

ഇരതംപിരിന്തുകലന്തേകമാംവാറേപോൽ
വിരകന്തവിർന്തണൻപാൽമേവിനൈയേനെഞ്ചമേ.

അ—മനമേ, നീ തേരിന്റെ ഓരോ അവയവവും പിരിച്ചുവച്ചാൽ ആ പേരില്ലാതെയാകുന്നതുപോലെയും ഒരുമിച്ചുവച്ചാൽ ആ പേരുണ്ടാകുന്നതുപോലെയും സകല ആശകളേയും വിട്ട് ആത്മമാത്രമുക്തനായി, പരമശിവനോടു ചേൎന്നു.

ചോതിയാൻചൂഴ്പ്പനിനീർചൂറൈകൊള്ളുമാറേപ്പോൽ
നീതികുരുവിൻറിരുന്താൾനീപെററായ്നെഞ്ചമേ.

അ—മനമേ, മഞ്ഞുവെള്ളം സൂൎയ്യരശ്മിയിൽ ലയിച്ചടങ്ങുന്നതുപോലെ നീ ജ്ഞാനാചാൎയ്യന്റെ തിരുവടികളിൽ ലയത്തെ പ്രാപിച്ചു.

ഇപ്രകാരം നിനക്ക് ജ്ഞാനസമ്പത്ത് കൈവന്നിരിക്കുന്നതിനാൽ ആ ഭാഗ്യോദയത്തെ പാഴിൽ കളയാതെ—അതായത്—വീണ്ടും ലൌകികവിഷയങ്ങളിലേക്കു മനസ്സിനെ തള്ളാതെ മുക്തനായി ഭവിച്ചാലും—എന്നു ഭാവം.

പട്ടണത്തുസ്വാമികളുടെ പാടൽ, മൂലവും
മലയാളവ്യാഖ്യാനവും
സമാപ്തം.

---

## പട്ടണത്തുപിള്ളയാരുടെ ശിഷ്യനായ

# ഭദ്രഗിരിസ്വാമിയുടെ ചരിത്രസംഗ്രഹം.

---

പരമജ്ഞാനനിഷ്ഠനും പരിപാവനചരിത്രനും സമഭാവനനുമായി പട്ടണത്തുസ്വാമികൾ, തന്റെ, നാട്ട്, വീട്ട് മുതലായതെല്ലാം ഉപേക്ഷിച്ച്, മേലാൽ ഭിക്ഷയെടുക്കുന്നതല്ലെന്നുള്ള ദൃഢനിശ്ചയത്തോടുകൂടി പല ദിക്കിലും സഞ്ചരിച്ചകൂട്ടത്തിൽ ഭദ്രഗിരി മഹാരാജന്റെ തലസ്ഥാനനഗരിയുടെ പരിസരത്തിലുള്ള വിഘ്നേശ്വരക്ഷേത്രംകണ്ടു രാത്രിയിൽ അതിൽ കടന്ന്, സമാധിസ്ഥനായിരുന്നു. ആ അവസരത്തിൽ ഭദ്രഗിരിയുടെ ഭണ്ഡാരംമുറിച്ചു അനവധി ദ്രവ്യങ്ങളും കെട്ടിച്ചുമന്നുകൊണ്ടു്, ചില കള്ളന്മാർ അതുവഴി വരികയായിരുന്നു. ഗണപതിക്കോവിൽ കണ്ടയുടനേ, ദേവപ്രീതിയെ ഉദ്ദേശിച്ച്, അതിൽനിന്നും ഒരു മുത്തുമാലയെടുത്ത് കോവിലിന്റെ ഉള്ളിലേക്കു സമർപ്പിച്ചു. ദൈവഗത്യാ ആ മായ, അന്തർഭാഗത്തു സമാധിശീലിച്ചിരുന്നിരുന്ന പട്ടണത്തുസ്വാമികളുടെ കഴുത്തിൽ ചെന്നുവീഴാനിടയായി. കള്ളന്മാരെ അന്വേഷിച്ചുനടന്ന രാജകിങ്കരന്മാർ പിറേറദിവസം രാവിലെ പല ദിക്കിലും അന്വേഷിച്ച കൂട്ടത്തിൽ ആ കോവിലിലും കടന്നു നോക്കിയപ്പോൾ സ്വാമികൾ മൌനനിഷ്ഠനായി മാലയുമണിഞ്ഞിരിക്കുന്നതുകണ്ടു് അദ്ദേഹവും കള്ളന്മാരുടെ കൂട്ടക്കാരനാണെന്നു നിശ്ചയിച്ച് പിടിച്ചുകെട്ടിക്കൊണ്ടുപോയി ഭദ്രഗിരിരാജന്റെ മുമ്പിൽ ഹാജരാക്കി. തേജസ്വിയും തപസ്വിയുമായ സ്വാമികളോടു രാജാവു ചോദിച്ച ചോദ്യങ്ങൾക്കെല്ലാം "ശിവ" "ശിവ" എന്നല്ലാതെ യാതൊന്നും മറുപടി ലഭിച്ചില്ല. സംശയഗ്രസ്തനായ രാജാവ്, ഉടനെ മന്ത്രിയേവരുത്തി സ്വാമികളെ ഇഷ്ടംപോലെ ശിക്ഷിച്ചുകൊൾവാൻ അയാളെ ഏല്പിച്ചു. അയാൾ സ്വാമികൾക്കു മരണശിക്ഷതന്നെ വിധിച്ചു. അതനുസരിച്ച്, അദ്ദേഹത്തെ കഴുകുമരത്തിൽ കയററിനിറുത്തിയ ഉടനെ അശേഷം കുലുങ്ങാതെ ഒരു പുഞ്ചിരിയോടുകൂടി.

"ജഗച്ഛിവമയംസർവ്വം സർവ്വം ശർവ്വസ്യചേഷ്ടിതം" ഇത്യാദി വേദസൂക്തത്തെത്തന്നെ പാടിക്കൊണ്ടുനിന്നു. പെട്ടെന്നു കഴുകുമരം അഗ്നിയേക്കാൾ ജാജ്വല്യമാനമായി പ്രകാശിക്കയും വധകർത്താക്കൾക്കു ബ്രഹ്മതേജസ്സിന്റെ ചൂടുസഹിക്കാൻ നിവൃത്തിയില്ലായ്കയാൽ അവർ അവിടെനിന്നു ഒഴിഞ്ഞുപോകയും ചെയ്തു. ഈ വർത്തമാനമറിഞ്ഞു് രാജാവു സംഭ്രാന്തനായി ഓടിയിറങ്ങിവന്നു് സ്വാമികളുടെ തൃപ്പാദപത്മങ്ങളിൽ സാഷ്ടാംഗം നമസ്കരിച്ചു ക്ഷമായാചനം ചെയ്തു. രാജാവിന്റെ മനശ്ശുദ്ധിയെ അറിഞ്ഞ സ്വാമികൾ കരുണാമസൃണമായ കടാക്ഷവീക്ഷണത്താൽ അദ്ദേഹത്തെ (രാജാവിനെ) അനുഗ്രഹിച്ചു. ആ കടാക്ഷവീക്ഷണം ഭദ്രഗിരിയുടെ സകല

പ്രാരബ്ധങ്ങളെയും ഭസ്മീകരിക്കുന്നതിനു പര്യാപ്തമായിത്തീൎന്നുവെന്നു സു സ്പഷ്ടമാകുമാറ് ആ മാത്രയിൽ അദ്ദേഹം സകല രാജചിഹ്നങ്ങളെയും ഉപേക്ഷിച്ചു പരമത്യാഗിയായ ഒരു സന്യാസിവൎയ്യന്റെ നിലയിൽ സ്ഥിതി ചെയ്തു. അതുകണ്ടു പ്രസന്നനായ സ്വാമികൾ—"നീ തിരുവിടൈമരുതൂരിൽ പോകുക" എന്നുമാത്രം അരുളിച്ചെയ്തശേഷം അവിടെനിന്നും നടന്നു് പല ദേശങ്ങളിലും ചുററിസ്സഞ്ചരിച്ചു് ഒടുവിൽ തിരുവിടൈമരുതൂർ എന്ന ശിവക്ഷേത്രത്തിലെത്തി അതിന്റെ കിഴക്കേഗോപുരവാതുക്കൽ കടന്നിരിപ്പായി. ഭദ്രഗിരിയും ഗുരുവിന്റെ കല്പനപ്രകാരം താമസിയാതെതന്നെ അവിടെ ചെന്നുചേൎന്നു. സ്വാമികളെ അവിടെ കാണുകയാൽ രാജാവു സന്തുഷ്ടനായി നമസ്കരിച്ചു. കല്പനകാത്തുനിന്നപ്പോൾ മേലെ ഗോപുരവാതിലിൽ ചെന്നിരിക്കുന്നതിനു് അദ്ദേഹം ആജ്ഞാപിച്ചു. രാജാവു് അതനുസരിച്ചു് ആ ഗോപുരവാതുക്കൽ ഇരിക്കയും, ഇറങ്ങി യാചിച്ചാൽ വല്ലതും കിട്ടുന്നതു കൊണ്ടുവന്നു ഗുരുവിനു നിവേദിച്ചു് അതിന്റെ ഉച്ഛിഷ്ടമെടുത്തു് താൻ ഭക്ഷിച്ചുകൊണ്ടു ബ്രഹ്മധ്യാനം ശീലിക്കയും ചെയ്തുവന്നു.

അങ്ങനെ കഴിഞ്ഞുവരവേ, ഒരു ദിവസം ഒരു പെൺനായിക്കുട്ടി ഭദ്രഗിരിയുടെ അടുക്കൽവന്നു് വാലാട്ടി ഇണക്കം ഭാവിച്ചു്, വിശപ്പുണ്ടെന്നുള്ള ദീനഭാവം പ്രകടിപ്പിച്ചുനിന്നു. ദയാലുവായ ഭദ്രഗിരി അതുകണ്ടു തനിക്കു ഭക്ഷിക്കാൻ വച്ചിരുന്ന നൈവേദ്യശേഷം മുഴുവൻ അതിനിട്ടുകൊടുത്തു. നായ്ക്കുട്ടിഅത്യാൎത്തിയോടെ അതു ഭക്ഷിച്ചു സംതൃപ്തിയടഞ്ഞപ്പോൾ ഭദ്രഗിരിയോടു് അത്യന്തം സ്നേഹംഭാവിച്ചു്, വിട്ടുപിരിയാതെ അവിടെത്തന്നെയിരുന്നു. ഈ സംഭവത്തെ ശ്രദ്ധിച്ച പരമശിവൻ വിശന്നുതളൎന്ന ഒരുത്തനെപ്പോലെ പട്ടണത്തുപിള്ളയാരുടെ അരികിൽ ചെന്നു വിശപ്പിനു് വല്ലതും തന്നാൽ കൊള്ളാമെന്നപേക്ഷിച്ചു.

അദ്ദേഹം അതുകേട്ടു്—"ഞാൻ കൌപീനം ധരിക്കുന്നതുപോലും ഭാരമാണെന്നു വിചാരിച്ചിരിക്കുന്ന നിഷ്കിഞ്ചനനാണു് ത്യാഗിയുമാണു്. അതാ മേക്കേ ഗോപുരത്തിൽ ഒരു സംസാരിയിരിക്കുന്നു അയാളോടുചെന്നു പറയൂ" എന്നരുളിചെയ്തു. യാചകൻ അതുകേട്ടു ഭദ്രഗിരിയുടെ അടുക്കയെത്തി, പട്ടണത്തുസ്വാമികൾ പറഞ്ഞ വാക്കുകളെ അറിയിച്ചു. അതുകേട്ടു്—

അഹോ! ഈ ഇരപ്പോടും നായിക്കുട്ടിയുമാണോ എന്നെ സംസാരിയാക്കിയതു് എന്നു വൈരാഗ്യത്തോടെ പറഞ്ഞുകൊണ്ടു് ഓടെടുത്തു്, നായിരുന്ന ദിക്കിലേക്കു് ഒരേറുകൊടുത്തു. ഓടു നായുടെ തലയിൽതന്നെ ചെന്നുകൊണ്ടു് തകൎന്നു ചിതറിവീണു് നായ്ക്കുട്ടി മരിച്ചുപോകയും ചെയ്തു. മായാരൂപിയായ യാചകനെപ്പിന്നെക്കണ്ടില്ല.

തന്നെ സംസാരിയാക്കിയ സാധനങ്ങൾ രണ്ടും തുലഞ്ഞുപോകയാൽ സന്തുഷ്ടനായ ഭദ്രഗിരി, ശിവസ്തോത്രപരങ്ങളായ പല വിരുത്തങ്ങളും തമിഴ്ഭാഷയിൽ ഉണ്ടാക്കിപ്പാടിക്കൊണ്ടും ഇടയ്ക്കിടെ സമാധിസ്ഥനായിരുന്നു

സന്തുഷ്ടിയെ പ്രാപിച്ചും ദിവസം നയിച്ചുവരവേ, ഓടേറുകൊണ്ടു മരിച്ചു നായ്ക്കുട്ടി കാശിരാജൻെറ മകളായി ജനിച്ചുവളൎന്നുവന്നു. രൂപവതിയും സുശീലയുമായ മകളെക്കണ്ടു രാജാവു ആനന്ദത്തുന്ദിലനായിത്തീൎന്നു. യൌവനാരംഭമായപ്പോൾ പുരോഹിതന്മാരെവിളിച്ച് പുത്രിക്കനുരൂപനായ ഒരു വരനെ അന്വേഷിക്കണമെന്നു രാജാവ് കല്പിച്ചു. രാജകന്യക, ആ സംഗതിയറിഞ്ഞയുടനേ പിതാവിനെ വന്ദിച്ച്—"അപ്പാ ഞാൻ ഒരു പുരുഷനു തക്കവളല്ല. തിരുവിടൈമരുതൂരിൽ മേക്കേ ഗോപുരവാതുക്കൽ എഴുന്നള്ളിയിരിക്കുന്നഎൻെറ ഗുരുസ്വാമിയുടെ അടുക്കൽ എന്നെക്കൊണ്ടാക്കണം' എന്നറിയിച്ചു. അത്ഭുതകരമായ ഈ നിവേദനംകേട്ടു രാജാവു പുത്രിയോടുകൂടി തിരുവിടൈ മരുതൂരിൽ എത്തി ഭദ്രഗിരിസ്വാമികളുടെ മുമ്പിൽ ചെന്നു വന്ദിച്ചുനിന്നു. സമാധിവിരതനായ സ്വാമികൾ രാജകന്യകയെ കണ്ടമാത്രയിൽതന്നെ പൂൎവ്വജന്മവൃത്താന്തങ്ങളെല്ലാം മനസ്സിലാക്കി അനന്താപത്തോടുകൂടി എഴുന്നേറ്റുചെന്നു് രാജകന്യകയുടെ കൈക്കുപിടിച്ചുകൊണ്ടു പട്ടണത്തുസ്വാമികളുടെ സന്നിധാനത്തിലെത്തി:—"സ്വാമിൻ, നിന്തിരുവടിയുടെ ഉച്ഛിഷ്ടമുണ്ട നായ്ക്കു് ഇനിയും ജനനദുഃഖമുണ്ടാകാമോ! എന്നു ചോദിച്ചു.

സ്വാമികൾ അതുകേട്ടു:—"എല്ലാം അവൻെറ ചെയ്തി അല്ലാതെ യാതൊന്നുമില്ല" എന്നരുളിച്ചെയ്തു. അപ്പോൾ ഒരു മഹത്തായ തേജോവിശേഷം അവിടെ പ്രകാശിച്ചതിനുള്ളിൽ ഭദ്രഗിരിസ്വാമികളും രാജകന്യകയും മറഞ്ഞു, ആ തേജസ്സും അന്തരീക്ഷത്തിൽ ലയിച്ചു.

ഭദ്രഗിരിസ്വാമികളുടെ ചരിത്രസംഗ്രഹം സമാപ്തം.

---

# ഭദ്രഗിരിയാർ—തിരുവായ്മലരന്തരുളിയ ജ്ഞാനവിരുത്തങ്ങൾ (കാപ്പ്)

---

**മുത്തിതരുംവേദമൊഴിന്തപുലമ്പൽശൊല്ല**
**അത്തിമുകവൻറൻ അരുൾപെരുവതെക്കാലം.**

അ—സൎവ്വജീവരാശികൾക്കും മോക്ഷമാൎഗ്ഗത്തെ ഇടവിടാതെ ഉപദേശിച്ചുകൊണ്ടിരിക്കുന്ന വേദസാരത്തെ അനുസരിച്ച്, ഞാൻ മെയ്ജ്ഞാനവിരുത്തങ്ങൾ എന്നു പേരോടുകൂടിയ ഒരു അപൂൎവ്വസ്തോത്രമാല നിൎമ്മിക്കുന്നതിനു ഗജമുഖനായ വിഘ്നേശ്വരസ്വാമിയുടെ അനുഗ്രഹം എനിക്കു ഏതുകാലത്തു സാധിക്കും? (എപ്പോൾ ലഭിക്കും? എന്നഭിപ്രായം. വിഘ്നേശ്വരകടാക്ഷം ലഭിച്ചാൽ സ്തോത്രമാല നിൎവ്വിഘ്നമായി നിറവേറുമെന്നഭിപ്രായം.

**ആങ്കാരമുമടക്കിഐമ്പുലനെച്ചുട്ടറുത്തു**
**തൂങ്കാമൽതൂങ്കിച്ചുകംപെറുവതെക്കാലം.**

അ—ഞാൻ എൻെറ സഹജമായ പ്രാരബ്ധദോഷത്താൽ പ്രാപ്തമായിരിക്കുന്ന അഹംകാരത്തെ ഉള്ളിലടക്കിയും പഞ്ചേന്ദ്രിയങ്ങളെ നിശ്ശേഷം ചുട്ടെരിച്ചും ജാഗ്രൽസുഷുപ്ത്യവസ്ഥയിൽ ലയിച്ച് അദ്വൈതാനന്ദസുഖത്തെയനുഭവിക്കുന്നതു് ഏതു കാലമോ? അറിഞ്ഞില്ല.

**നീങ്കാച്ചിവയോഗനിത്തിരൈക്കൊണ്ടേയിരുന്തു**
**തേങ്കാക്കരുണൈവെള്ളന്തേക്കുവതുമെക്കാലം?**

അ—ഏതുകാലത്തും ഒരിക്കലും വേർപെട്ടിരിക്കാതവണ്ണം ശിവയോഗസമാധിയിലിരുന്നു്, അതുമൂലം ഊറിപ്പെരുകുന്ന അദ്വൈതാനന്ദാമൃതരസത്തിൽ ഞാൻ മുഴുകുന്നതെന്നോ.

**തേങ്കാക്കരുണൈവെള്ളംതേക്കിയീരുന്തുൺപത്തുക്ക**
**വാങ്കാമൽവിട്ടകുറൈവന്തടുപ്പതെക്കാലം.**

അ—മേൽപറഞ്ഞ ആനന്ദാമൃതരസം മേൽക്കുമേൽ പെരുകിവരുമ്പോഴും അതനുഭവിച്ച്, സുഖിച്ചിരിക്കുന്നതിനുള്ള ഭാഗ്യക്കേട്, മുതലായ കുറവുകൾ എനിക്കു എന്നു നീങ്ങിക്കിട്ടുമോ അറിഞ്ഞില്ല. അങ്ങനെ വിട്ടുപോയ ഭാഗ്യം വീണ്ടുകിട്ടുന്നപക്ഷമേ മേൽപറഞ്ഞ ആനന്ദാനുഭൂതിയെനിക്കു സംഭവിക്കയുള്ളൂ.

ഓയാക്കവലൈയിനാലുള്ളുടൈന്തുവാടാമൽ
മായാപ്പിറവിമയക്കറുപ്പതെക്കാലം.

അ—ഏതുകാലത്തും ഒഴിയാത്ത ദുഃഖംഹേതുവായി മനസ്സു ദുഃഖിച്ചു ക്ഷീണിക്കാതെയിരിക്കുന്നതിനായി, തുടരെ എന്നെ ബാധിച്ചുകൊണ്ടിരിക്കുന്ന ജന്മക്കടൽ എന്നു വറ്റുമോ ആവോ?

മായാപ്പിറവിമയക്കത്തൈ ഊടറുത്തു
കായാപുരിക്കോട്ടൈക്കൈക്കൊൾവതെക്കാലം.

അ—അസത്യമായ ഈ ജനനസാഗരത്തെ ഒഴിച്ചു, ദേഹമാകുന്ന കോട്ടയെ ജയിച്ചു സ്വാധീനപ്പെടുത്തുന്നതു് ഏതു കാലത്തോ ആവോ? യോഗസിദ്ധിയടയുന്നതു് ഏതുകാലത്തോ എന്നു ഭാവം.

കായാപുരിക്കോട്ടൈക്കൈവശമായെല്ലാംവത്തുക്ക
മായാവനുപൂതിവന്തടുപ്പതെക്കാലം.

അ—മേൽപറഞ്ഞ കായസിദ്ധിയെ അടയുന്നതിനായി ഒരിക്കലും അഴിവില്ലാത്ത ശിവാനുഭൂതി സ്വാധീനപ്പെടേണ്ടതാവശ്യമാകയാൽ അതു കൈക്കൂടുന്നതു ഏതുകാലത്തിലോ? അറിഞ്ഞില്ല.

പേയായ്ച്ചമൈന്തുചെവിടുമൈപോററിരുന്തു
പേയ്പ്പോലിരുന്തുമ്പിറമൈകൊൾവതെക്കാലം

അ—ഞാൻ ഒരു ശിശുവായി ജനിച്ച്, ചെകിടനെപ്പോലെയും ഊമയെപ്പോലെയും പിശാചിനെപ്പോലെയും കഷ്ടപ്പെട്ടലഞ്ഞ് നിന്തിരുവടിയുടെ ശിവാനന്ദാനുഭൂതിയടയുന്നതേതുകാലത്തോ? ശൈശവദുഃഖാദികളൊക്കെ സഹിച്ചു വളർന്നുവന്നിട്ടു എത്രയും കാലംകൊണ്ടാണ് ഇനിയൊരുജന്മത്തിൽ അതിന് സംഗതി വരുന്നെങ്കിൽ വരുന്നത്? എന്നു ഭാവം.

പേയ്പ്പോററിരിന്തുപിണംപോൽകിടന്തുപെണ്ണെ
ത്തായ്പ്പോൽനിനൈത്തുതവമുടിപ്പതെക്കാലം.

അ—കേവലം ഭ്രാന്തനെപ്പോലെ അലഞ്ഞുതിരിഞ്ഞും ശവം എന്നപോലെ അനക്കമില്ലാതെ (ധ്യാനത്തിൽ) ഇരുന്നും സ്ത്രീകളെ അമ്മമാരെപ്പോലെ നിനച്ചും മുക്തിപദത്തെ പ്രാപിക്കത്തക്ക തപസ്സുചെയ്യുന്നതിനു എനിക്കു എപ്പോഴാം സാധിക്കുമോ? ആവോ.

കാൽകാട്ടികൈകാട്ടിക്കൺകാട്ടിമുകംകാട്ടി
മാൽകാട്ടുമങ്കെയരൈമറന്തിരുപ്പതെക്കാലം

അ—കാൽ, കൈ, കണ്ണ്, മുഖം, ഇവയെ വിശേഷവിധിയായി കാണിച്ച്, കൌശലത്തിൽ മനസ്സിനെ മയക്കുന്ന സ്ത്രീകളെ മറന്ന്, ഞാൻ ഈ ലോകത്തിൽ ഇരിക്കുന്നതു ഏതുകാലത്താണോ?

പെണ്ണിനല്ലാരാശൈപ്പിറമതനൈവിട്ടൊഴിന്തു
കണ്ണിരണ്ടുമൂടിക്കലന്തിരുപ്പതെക്കാലം.

അ—ഞാൻ പെണ്ണാശ തീരെ വിട്ട്, രണ്ടുകണ്ണുകളും അടച്ച്, ജീവാത്മാവിനെ പരമാത്മാവിൽ ചേർത്തി വേറല്ലാത്ത (അദ്വൈത) നിലയിൽ വയ്ക്കുന്ന അപൂർവതപസ്സുചെയ്വാൻ ഇടയാകുന്നതേതു കാലത്താണോ?

വെട്ടുണ്ടപുൺപോൽവിരിന്തവൽക്കുൾപൈതനിലേ
തട്ടുണ്ടുനിൽക്കൈതവിർവതുവുമെക്കാലം

അ—പരമേശ! വെട്ടുകൊണ്ടു വ്രണപ്പെട്ട പുണ്ണുപോലെ പിളർന്നിരിക്കുന്ന സ്ത്രീകളുടെ അരക്കെട്ടുകുഴിയിൽ തട്ടിമറിഞ്ഞു വീഴുക എന്ന സങ്കടാവസ്ഥയിൽ നിന്നും എനിക്കു മോചനം സിദ്ധിക്കുന്ന കാലമേതോ!—അറിയുന്നില്ല.

ആറാതപുണ്ണിലഴുന്തിക്കിടവാമൽ
തേവതചിന്തൈതനൈത്തേററുവതുമെക്കാലം.

അ—ഒരിക്കലും കരിയാത്ത പുണ്ണായ മായക്കുഴിയിൽ മുങ്ങിക്കിടക്കാതെ ഞാൻ അതിൽനിന്നും പിൻവാങ്ങാതെ നിൽക്കുന്ന എന്റെ മനസ്സിനെ മോചിപ്പിക്കുന്നതേതുകാലത്തോ?

തന്തൈതായ്മക്കൾസഹോദരരും പൊയ്യെനവേ
ചിന്തൈതനിൽ കണ്ടുതിരുക്കറുപ്പതെക്കാലം.

അ—മനമേ, ഞാൻ അച്ഛൻ, അമ്മ, മക്കൾ, കൂടപ്പിറവികൾ മുതലായവരാരും നമുക്കു സഹായികളല്ലെന്നു മനസ്സിലാക്കി പരമേശന്റെ പാദപത്മങ്ങൾതന്നെ എപ്പോഴും സഹായമെന്നറിഞ്ഞു് ആ പദങ്ങളെ ധ്യാനിച്ചിരിക്കാൻ എനിക്കു സംഗതിയാകുന്നതേതുകാലത്തോ?

മന്നുയിരൈക്കൊൻറുവതൈത്തുണ്ടുഴലാമൽ
തന്നുയിർപോലെണ്ണിത്തവമുടിപ്പതെക്കാലം?

അ—മനമേ ഞാൻ ജീവജന്തുക്കളെ കൊന്നതിന്നു് അതിനാൽ പാപം വർദ്ധിച്ചു് ദുഃഖിച്ചുവലയാതെ അവററിന്റെ ജീവിതം നമ്മുടേതുപോലെയാണെന്നുള്ള ഭൂതദയയോടും സമഭാവനയോടുംകൂടി പരമശിവഭജനം നിർവ്വഹിക്കുന്നതേതുകാലത്തിലൊ അറിഞ്ഞില്ല.

പാപിയെൻറേപേർപടൈത്തുപാഴ്നരകിൽവീഴാമൽ
ആവിനിൻറചൂത്തിരത്തൈവറിവതിനിയെക്കാലം.

അ—ഞാൻ ലോകത്തിൽ പാപിയെന്ന പേർ സമ്പാദിച്ചു നരകക്കുഴിയിൽ വീഴാതെ ജീവാത്മാവിനെ പരിശുദ്ധമാക്കി വയ്ക്കുന്നതിനുള്ള കൌശലത്തെ ഏതുകാലത്തറിയുന്നോ?

ഉളിയിട്ടകല്ലുമുരുപ്പിടിത്തചെമ്പൊന്നും
പുളിയിട്ടചെമ്പുപോൽപൊരുളാവതെക്കാലം.

അ—ഞാൻ ഉളികൊണ്ടു ചെത്തി മിനുസമാക്കപ്പെട്ട കല്ലുപോലെയും രൂപംകൊത്തി മിനുസമാക്കിയ ചന്ദനമരംപോലെയും പുളിപുരട്ടി ക്ലാവുകളഞ്ഞ ചെമ്പുപോലെയും വിശുദ്ധിയേയും ഉപയോഗയോഗ്യതയേയും സമ്പാദിക്കുന്നതു ഏതുകാലത്തോ?

വേടിക്കയ്യൊഞ്ചാകച്ചുമെയ്പ്പകിട്ടുംപൊയ്പ്പകിട്ടും
വാടിക്കയ്യെല്ലാംമറന്തിരുപ്പതെക്കാലം.

അ—മനമേ ഞാൻ ഏതുകാലത്തിൽ വേഷാഡംബരങ്ങാം നേരംപോക്ക പറച്ചിലുകാം ദേഹം അഴകാക്കിവയ്ക്കൽ മുതലായ അബദ്ധപരിശീലനങ്ങളെ ഉപേക്ഷിച്ചു് മൌനനിഷ്ഠനായി ഇരിക്കാൻ സംഗതിയാകുമോ? അറിഞ്ഞില്ല.

പട്ടുടൈയുമൊപ്പനെയുംപാപനെയുന്തിവിനെയും
വിട്ടുവിട്ടുൻപാതംവിരുമ്പുവതുമെക്കാലം

അ—പരമേശ! ഞാൻ ധരിക്കുന്ന പട്ടാടകളും പ്രഭാവചിഹ്നങ്ങളും ഉണ്ഡനം മുതലായ പാപകർമ്മങ്ങളും അലങ്കാരങ്ങളുമൊക്കെ ഉപേക്ഷിച്ചു നിൻെറ തിരുവടികളിൽ ചേരുന്ന കാലം ഏതോ?—അറിഞ്ഞില്ല.

രാജകീയാലംകാരങ്ങളും അധികാരശക്തികളും ഞാൻ ഉപേക്ഷിച്ചുവെങ്കിലും മേൽക്കാലം അതിൽ അല്പംപോലും ആസക്തിയുണ്ടാകാതെ ജ്ഞാനനിഷ്ഠനായി മുക്തിപദത്തെ പ്രാപിക്കുന്നതെപ്പോഠം? എന്നർത്ഥം.

ആമൈയെവരുമാറംക്കൈണ്ടെന്തചെയ്യാൽപോൽ
ഊമൈയുരുക്കൊണ്ടൊടുംകുവതുമെക്കാലം.

അ—സമീപത്തു് ആളുകാം ചെല്ലുമ്പോഠം ആമ, തൻെറ കഴുത്തും കാൽകൈകളും അകത്തേക്കടക്കിയിരുന്നുകളയുന്ന അതുപോലെ ഞാനും മൌനിയായി സമിപസ്ഥന്മാരോടു സംസാരിക്കാനും മറവും ശ്രദ്ധയില്ലാത്തവനായിരിക്കുന്നതിനു സംഗതിവരുന്നതു ഏതുകാലത്തോ?

തണ്ടികയുഞ്ചാവടിയുഞ്ചാളിഗൈകെവാമാളിഗൈകെയു-
കണ്ടുകളിക്കുങ്കരുത്തൊടിവതെക്കാലം.

അ—ഞാൻ പല്ലക്കു് സത്രം പട്ടുവസ്ത്രം മാളിക മുതലായവ കണ്ടു് സന്തോഷത്തോടുകൂടിയാണു് ഇതുവരെ ഇരുന്നതു്. ആ സന്തോഷത്തെ കൈവിട്ടു ആത്മജ്ഞാനത്തിൽ പ്രവൎത്തിക്കുന്നതേതുകാലത്തോ?

അത്തനിരുപ്പിടത്തൈത്തേരായ്ന്തുപാൎത്തുനിത-
ഞ്ചിത്തമഴിവംപോത്തിരിവതിനിയെക്കാലം?

അ—മനമേ, ഞാൻ ദിവസംതോറും പരമശിവൻ എഴുന്നരുളുന്ന സ്ഥലം അന്വേഷിച്ചു പോയിക്കണ്ടു രാഗദ്വേഷാദികാം വെടിഞ്ഞു് ശാന്തഹൃദയനായി മൌനിയായി സഞ്ചരിക്കുന്നതു് ഏതുകാലത്താണോ? അറിഞ്ഞില്ല.

ഒഴിന്തരുമൈത്തിനൈവത്തുള്ളേ ലുമ്പുവെള്ളേലുമ്പു
ക്കഴിന്തപിണംപോലിരുന്തുകാൺപതിനിയെക്കാലം?

അ—പാപസ്പർശംപോലുമില്ലാത്ത ധൎമ്മങ്ങളെ ചെയ്തു് ഉള്ളിലെ എല്ലുകൾ വെള്ളെല്ലുകളായിത്തീരുന്ന ശവംപോലെ നിർവികാരനായി വസിക്കുന്നതേതുകാലത്തോ?

ഇന്ദ്രിയങ്ങളുടെ വ്യാപാരശക്തിയെ നിരോധിച്ചു നിത്യശാന്തനായി ജീവിക്കാൻ സാധിക്കുമെങ്കിൽ അതു മോക്ഷസാധനമാണെന്നഭിപ്രായം.
അതിനെനിക്കു സംഗതിയാകണമെന്നു ഭാവം.

അല്പസുഖമറിന്തേയറിവൈമറിവാലറിന്തു
കൊറ്റപ്പത്തിൽവാഴ്ന്തുകൊണ്ടുകോളരുപ്പതെക്കാലം

അ—മനമേ, ഈ ലോകജീവിതത്തിലുള്ള അല്പസുഖത്തെ മറന്നു് നിത്യസുഖപ്രദനായ പരമശിവനെ ജ്ഞാനദൃഷ്ടികൊണ്ടു കണ്ടു് അജ്ഞാനശക്തിയെ അടക്കി നശിപ്പിച്ചിരിക്കുന്നതേതുകാലത്തോ? അറിഞ്ഞുകൂടാ.

കരുപ്പട്ടത്തിഎന്നൈയമൻറകൈപ്പടിത്തുകൊള്ളാമുൻ
ഉരുപ്പട്ടത്തിയാളഉടൽഇട്ടുവതെക്കാലം?

അ—മനമേ, എന്നെ ജനിപ്പിച്ചതിൽ പിന്നെ കാലൻ കൊണ്ടുപോകുന്നതിനകം—അതായതു്, ജനനത്തിനുശേഷം മരണത്തിനകം—ശിവസാരൂപ്യത്തെ പ്രാപിച്ചു്, അവനോടു ഐക്യപ്പെടുന്നതു ഏതുകാലത്തോ?

തൂണ്ടുവിളക്കണൈയതൊടരിരുൾമുൻചൂഴന്താൽപോൽ
കണ്ടുമെയ്ഞ്ഞുവന്തവകൈതെരിവതെക്കാലം.

അ—കത്തി എരിഞ്ഞുകൊണ്ടിരിക്കുന്ന വിളക്കണയുമ്പോൾ ഇരുൾ വന്നു വ്യാപിക്കുന്നതുപോലെ ജീവൻ ദേഹത്തിൽനിന്നു വേർപെട്ടാൽ ആത്മചൈതന്യം അന്ധപ്രായമായിത്തീരുന്നതായിട്ടാണു നമുക്കനുഭവം. (അതിനാൽ പൂൎവ്വജന്മസ്മരണ നമുക്കുണ്ടാകുന്നില്ല എന്നു ഭാവം.) അപ്രകാരമുണ്ടാകുന്ന ജനനമരണങ്ങളുടെ, അതായതു് ജനിച്ചും മരിച്ചും വീണ്ടും ജനിച്ചും വന്നതിന്റെ വഴി അറിവാൻ എനിക്കു് ഏതുകാലത്തു സംഗതിയാകുമോ ആവോ.

തൂരിയിനിൻമീൻപോൽചുഴൻറുമനംവാടാമൽ
ആരിയനൈത്തേടിഅടിപണിവതെക്കാലം?

അ—മനമേ! ഞാൻ ചൂണ്ടലിൽ അകപ്പെട്ടു വലയുന്ന മത്സ്യത്തെപ്പോലെ മനസ്സു് ദുഃഖിക്കാതെ, ഗുരുനാഥനെ അന്വേഷിച്ചു് അദ്ദേഹത്തിന്റെ തിരുവടികളിൽ വന്ദിച്ചു നമസ്കരിക്കുന്നതു ഏതു കാലത്തോ?

എണ്ണുരുക്കമിരുന്തു എയ്ക്കാതവീട്ടുവെറ
വെണ്ണീറുപൂശിവിളങ്കുവതുമെക്കാലം.

അ—മനമേ! നാം എണ്ണറ്റ യുഗങ്ങളിൽ വൃഥാ ജീവിതത്തെ നയിച്ചാലും (ജ്ഞാനമാർഗ്ഗങ്ങളന്വേഷിക്കാതെ എത്രയോകോടി ജന്മങ്ങൾ ജനിച്ചാലും എന്നർത്ഥം.) ലഭിക്കാത്ത മോക്ഷപദം സിദ്ധിക്കുന്നതിനായി ഭസ്മധാരിയായിരിക്കാൻ ഭാഗ്യമുണ്ടാകുന്നതേതുകാലത്തോ? ഭസ്മധാരണം ശിവഭക്തിയുടെ ചിഹ്നവും പാപനാശനവുമാകയാൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു.

**അവ്വേടംപൂണ്ടിങ്കലൈന്തുതിരിയാമൽ**
**ശിവവേടംപൂണ്ടുചിറന്തിരുപ്പതെക്കാലം.**

അ—മനമേ, ഞാൻ ഓരോരോ പാഴവേഷങ്ങളെ ധരിച്ചുകൊണ്ടു് ഇവിടെ വൃഥാ അലഞ്ഞുതിരിയാതെ ശിവവേഷധാരിയായി ആനന്ദത്തിൽ മുഴുകിയിരിക്കുന്നതേതുകാലത്തോ? അറിഞ്ഞില്ല.

**അണ്ടരുക്കാകനഞ്ചെരുത്തി അമ്പലത്തിലാട്ടുശിവൻ**
**തൊണ്ടരുക്കുത്തൊണ്ടനെനത്തൊണ്ടുചെയ്‌വതെക്കാലം.**

അ—മനമേ, ദേവന്മാർക്കുവേണ്ടി ഹാലാഹലവിഷത്തെ ഭക്ഷിച്ചു, ചിദംബരത്തിൽ നൃത്തംചെയ്യുന്ന പരമശിവനെ ഞാൻ സ്തുതിക്കുന്നതു് ഏതുകാലത്തിലോ? അറിഞ്ഞില്ല.

**പൻറിവടിവെടുത്തുപാരിടന്തുമാൽകാണാ—**
**കുൻറിൽവിളക്കൊളിയൈക്കൂറുവതുമെക്കാലം?**

അ—മനമേ, മഹാവിഷ്ണു വരാഹരൂപമെടുത്തു്, അന്വേഷിച്ചിട്ടും കാണപ്പെടാത്ത ജ്യോതിർമ്മയനായ പരമശിവനെ സ്തുതിക്കുന്നതു് ഏതുകാലത്തിലോ?

അവനെ സ്തുതിച്ചാൽമതി ഇഷ്ടമായ മോക്ഷം ലഭിക്കുമെന്നർത്ഥം.

**തിത്തിക്കുംതെള്ളമുതൈതെസിദ്ധാന്തത്തുൾപ്പൊരുളൈ**
**മുത്തിക്കുവിത്തൈമുതനിനൈപ്പതെക്കാലം?**

അ—മനമേ, മധുരരസത്തെത്തരുന്ന അമൃതും, സിദ്ധാന്തദശയിൽ സ്ഥാപിതമായ ആന്തരപ്പൊരുളും മോക്ഷഹേതുവുമായ നാഥനെ ഞാൻ സ്തുതിക്കുന്നതേതുകാലത്തോ?

**വേതാന്തവേതമെല്ലാംവിട്ടൊഴിന്തേനിഷ്ഠൈയിലേ**
**ഏകാന്തമാകവിരുപ്പതിനിയെക്കാലം.**

അ—മനമേ, ഞാൻ വാക്കാൽ മാത്രം വേദാന്തസാരങ്ങൾ പറഞ്ഞു നടക്കുന്ന പാഴ്വേലയെ വിട്ടു് ജ്ഞാനനിഷ്ഠയോടുകൂടി തനിച്ചിരിക്കുന്നതേതുകാലത്തോ—അറിഞ്ഞുകൂടാ.

**മററിടത്തെത്തേടിയെൻറൻവാഴ്നാളെപ്പോക്കാമൽ**
**ഉററിടത്തെത്തേടിയുറങ്ങുവതുമെക്കാലം.**

അ—ഞാൻ നിഷ്ഫലങ്ങളായ മററുസ്ഥലങ്ങളെ അന്വേഷിച്ച് എൻെറ ജീവിതത്തെ പഴതേകളയാതെ പരമശിവനോടു ഐക്യം ലഭിക്കുന്നതിനു തക്ക സ്ഥലമന്വേഷിച്ചറിഞ്ഞ് അവിടെ ശിവയോഗനിദ്രയിൽ ലയിച്ചിരിക്കുന്നതു ഏതുകാലത്തോ?

**ഇൻറുള്ളോർനാളെയിരിപ്പതുവുംപൊയ്യെനവേ**
**മൻറുള്ളോർചൊല്ലുംവകൈയറിവതെക്കാലം.**

അ— ഇന്നു ജീവിച്ചിരിക്കുന്നവർ നാളെയും ഇരിക്കുമെന്നു നിശ്ചയമില്ല, എന്നു തത്വജ്ഞാനികളായ മഹാന്മാർ പറയാറുള്ള വാക്കിൻെറ സത്യസ്ഥിതി ഞാൻ അറിയുന്നതേതുകാലത്തോ?

ജീവിതം വെള്ളത്തിലെ കുമിളപോലെ അസ്ഥിരമാണെന്നുള്ള വസ്തുസ്ഥിതി ഞാൻ അറിയാറാകുന്നതെന്നാണ്? ഇതുംപ്രകാരമുള്ള പരമാത്മജ്ഞാനം എനിക്കു ലഭിക്കുന്നതെന്നാണ്? എന്നഭിപ്രായം.

**കഞ്ചാവപിനിയുടൻകള്ളുണ്ടുവാടാമൽ**
**പഞ്ചാവമൃതംപരുകുവതുമെക്കാലം.**

അ—ഞാൻ കഞ്ചാവു കള്ളു കറുപ്പു മുതലായ ലഹരിവസ്തുക്കളെ ഉപയോഗിച്ച് അതിനാൽ മതിമറന്നുപോകാതെ സമാധിയോഗത്തിൽ അനുഭവപ്പെടുന്ന ചന്ദ്രമണ്ഡലത്തിൽനിന്നു വരുന്ന പഞ്ചാമൃതത്തെക്കുടിച്ചു സുഖിച്ചിരിക്കുന്നതേതു കാലത്തോ?

**ചെഞ്ചലത്തിനാൽതിരണ്ടജനനമോക്ഷംപെറവേ**
**ചെഞ്ചലത്തെവിട്ടുടൻചരണത്തെവതെക്കാലം.**

അ—അല്ലയോ പരമേശ! ഞാൻ, അമ്മയുടെ ഗർഭപാത്രത്തിലെ രക്തം പുരണ്ട ജനനത്തിൽനിന്നും മുക്തനായി മോക്ഷം ലഭിക്കുന്നതിനു വേണ്ടി നിന്തിരുവടികളിൽ ചേരുന്നതേതുകാലത്തോ—അറിഞ്ഞുകൂടാ.

**കുമ്പികളിരെത്തേടിക്കൊടുപ്പാരിടത്തോറും**
**നമ്പിത്തിരികൈതടുപ്പതിനിയെക്കാലം.**

അ—ഞാൻ എൻെറ വയററിനു ഭക്ഷണംതേടി ദ്രവ്യം തരുന്നതാര് എന്നന്വേഷിച്ച് പോകുന്ന തൊഴിൽ നീക്കുന്നതേതുകാലത്തോ അറിഞ്ഞുകൂടാ.

**ആട്ടകിൻറുചൂത്തിരംതാനറുമള്ളുമേതിരിന്തു**
**പോട്ടകിൻറനാൾവരുമുൻപോററുവതമെക്കാലം?**

അ—ചലിച്ചുകൊണ്ടിരിക്കുന്ന ഈ ശരീരം ക്ഷീണിക്കുന്നതുവരെ വെറുതേ അലഞ്ഞു്, മരിക്കുന്നതിനിടയ്ക്കു് ഹേ പരമേശ! നിന്നെ സ്തുതിചെയ്യുന്നതു്, ഏതുകാലത്തോ? അറിഞ്ഞുകൂടാ!

**നവചൂത്തിരംപോട്ടുനാനമനിയെൻറിയന്ത**
**ശിവസൂത്തിരത്തൈത്തെരിന്തറിവതെക്കാലം;**

അ—ഒൻപതു സൂത്രങ്ങളേയും തങ്കൽ സമപ്പിച്ചു നോക്കുന്നവൻ് ആപൊരുൾ "ആത്മതത്വം-അഥവാ, ദൈവം" ഞാനല്ല നീയാണ് എന്ന് പറയുമാറ് വരുന്ന പരമശിവൻെറ സൂത്രത്തെ ഞാൻ അറിയുന്നതേതുകാലത്തോ?

**മറന്തുമലശലവങ്കൾപായും പുഴുക്കൂട്ടൈവിട്ടു**
**കരന്തുനടിയിണൈക്കീഴ്കലന്തുനില്പതെക്കാലം?**

അ—തന്നത്താനറിയാതെയും മലജലങ്ങൾ ഒഴുകി മരണത്തെ പ്രാപിക്കുന്ന ഈ ശരീരത്തെ വിട്ട് ഭക്തിപൂർവം നിൻെറ തൃക്കാലിണയോടു ചേൎന്ന വസിക്കുന്നതിനു എനിക്കു സംഗതിവരുന്നതേതുകാലത്തോ?

**ഇമ്മൈതനിൽപാതകനായിരുവിനൈക്കീടായെടുത്ത**
**പൊയ്യ്മെയ്യ്തനിൻപോട്ടമൈന്നപ്പോററിനിൽപതെ-**
**(ക്കാലം?**

അ—ഈ ജന്മത്തിൽ ഞാൻ അനേകം ദുഷ്കൃതങ്ങൾ ചെയ്തു പാപിയായിത്തീൎന്നിരിക്കകൊണ്ടു പുണ്യപാപസംബന്ധത്താൽ എടുത്ത ഈ ശരീരത്തെ വിട്ട് അങ്ങേ സ്തുതിച്ചാരാധിക്കുന്നതിന് എനിക്ക് ഏതുകാലത്തു സംഗതിവരുമോ? അറിഞ്ഞില്ല.

**ഉപ്പിട്ടപാണ്ടമുലൈന്തുകരുകൊള്ളുമുന്നേ**
**അപ്പിട്ടവേണിയനക്കാൾപ്പെട്ടവതെക്കാലം?**

അ—മനമേ, ഞാൻ ഈശരീരത്തെവിട്ടു വേറൊരു ശരീരം എടുക്കാൻ വരുന്നതിനുമുമ്പ് ഗംഗാധരനായ പരമശിവൻെറ തൃക്കാലുകൾക്ക് അടിമപ്പെടുന്നതേതുകാലത്തോ?—അറിഞ്ഞുകൂടാ.

**ചേവൈപുരിന്തശിവരൂപകാക്ഷികണ്ടു**
**പാവൈതനൈക്കഴിത്തുപരമടവതെക്കാലം.**

അ—പരമശിവനെ ദർശിച്ച്, അവൻെറ പരമാത്മരൂപത്തെ ജ്ഞാനദൃഷ്ടിയാൽ കണ്ടറിഞ്ഞു സ്ത്രീസംബന്ധമായ ആശാദികളെ തീരെ നശിപ്പിച്ച് ഞാൻ പരമപദത്തെ പ്രാപിക്കുന്നതേതുകാലത്തോ?

കാണ്ടത്തെവാങ്കിക്കരുമേകമീണ്ടതുപോൽ
പാണ്ടത്തെനീക്കിവരമിടൈവതെക്കാലം.

അ—താൻ കടംവാങ്ങിച്ചുമന്നുകൊണ്ടുനടക്കുന്ന വെള്ളമാകുന്ന ശരീരത്തെ നിഷ്പ്രയാസമായി താഴോട്ടുതള്ളിക്കളഞ്ഞുംവച്ച് കാർമേഘമുക്തമായ അന്തരീക്ഷത്തിൽ ലയിക്കുന്നതുപോലെ പ്രാരബ്ധശേഷത്താൽ ഉരുക്കൂട്ടിയ ഈ ശരീരത്തെ തള്ളി പരമപദമടയുന്നതിന് എനിക്കു ഏതുകാലത്തു സംഗതിവരുമോ ആവോ?

ചോററുത്തുരുത്തിതനൈച്ചുമന്തലൈന്തുവാടാമൽ
ഊത്തൈച്ചടംപോട്ടുനൈയടൈവതെക്കാലം.

അ—പരമേശ! ഞാൻ ചോറുനിറയ്ക്കുന്ന ഈ തുരുത്തിയെ ചുമന്നുകൊണ്ടു നടന്നു ദുഃഖിക്കാതെ ഇതിനെ അങ്ങനെതന്നെ തള്ളീട്ട് ഉപേക്ഷിച്ച്, നിന്റെ തിരുവടികളിൽ ചേരാൻ സാധിക്കുന്നതേതുകാലത്തോ?

തൊടക്കൈച്ചുതമെനവേചുമന്തലൈന്തുവാടാമൽ
ഉടക്കൈച്ചുഴററിളനൈയറിവതെക്കാലം.

അ—ഞാൻ എടുത്തിരിക്കുന്ന ഈ ശരീരത്തെ സത്യമെന്നഭിമാനിച്ച് ജീവിതത്തെ വൃഥാ നയിക്കാതെ ഇതിനെ കൈവിട്ട് ഹേ! പരമേശ! നിന്നെ ഏതുകാലത്തിൽ ചേരാൻ ഇടയാകുമോ? അറിയുന്നില്ല.

ആശൈവലൈപ്പാശത്തകപ്പെട്ടുമായാമൽ
ഓശൈമണിതീപത്തിലൊൻറിനില്പതെക്കാലം?

അ—മനമേ, ഞാൻ ആശയെന്ന കൊടിയപാശത്തിൽ അകപ്പെട്ടു നശിക്കാതെ നാദതത്ത്വത്തിലുണ്ടാകുന്ന പ്രകാശമാനമായ ജ്യോതിസ്സിൽ ലയിച്ച് അതേത്രൂപമാകുന്നതേതുകാലത്തോ?

ക്രൂരറിയനാൽവേടംക്രൂപ്പിട്ടുംകാണാത
പാരരകസിയത്തൈപ്പാർത്തിരിപ്പതെക്കാലം?

അ—വാക്കിനു വിഷയമല്ലാതവണ്ണം ദിവ്യങ്ങളായ വേദങ്ങൾനാലും പലനാളായി അന്വേഷിച്ചിട്ടും കാണപ്പെടാത്ത പരമരഹസ്യമായ പരമാത്മതത്ത്വത്തെ ഞാൻ ഏതുകാലത്തുകണ്ടു ആനന്ദിച്ചിരിക്കാൻ സംഗതിവരുന്നോ?

പുല്ലാസ്ഥിലങ്കായ പുഴുവായ്നരവടിവാ-
യെല്ലാപ്പിറപ്പിനിരുളകൽവതെക്കാലം?

അ—മനമേ, ഞാൻ പുല്ലായും മൃഗമായും പുഴുവായും മനുഷ്യനായും മുറയ്ക്കു മാറിയും തിരിഞ്ഞും ജനിച്ചും മരിച്ചും കഷ്ടപ്പെടുന്നതു നീങ്ങി മുക്തപദം എനിക്കു ലഭിക്കുന്നതേതുകാലത്തോ?

**തക്കംവകൈകേക്കോർപൊരുളുംചാരാമലേനിനൈവിൽ**
**പക്കുവംവന്തുന്നരുളേപ്പാർത്തിരുപ്പതെക്കാലം?**

അ—പരമേശ! മായാസംബന്ധമുള്ള യാതൊരുവസ്തുക്കളെക്കുറിച്ചും എൻെറ മനസ്സിൽ വികാരമുണ്ടാക തിരിഞ്ഞതെക്കാവെന്നും, പ്രാരബ്ധങ്ങൾ നശിച്ചു്, നിൻെറ തിരുവടികളെ ദർശിച്ചാനന്ദിച്ചിരിക്കുന്നതേതുകാലത്തോ?

**പുരുവത്തലൈവരൊടും പുൽകിയിമ്പംകൊൾവതുക്ക**
**തെരുവൈറപ്പുരുവംവന്തുചിക്കുവതുമെക്കാലം?**

അ—ഭ്രൂമദ്ധ്യസ്ഥനായ പരമശിവനോടുകൂടിച്ചേർന്നാനന്ദിക്കുന്നതിനു എനിക്കു യൌവനമദ്ധ്യദശയിലെ ആനന്ദാനുഭൂതികൾ എന്നു കഴിഞ്ഞുകൂടുന്നോ?

**തെരിവൈയുറുംപക്കുവത്തിൻചീരാട്ടെല്ലാമറിന്തു**
**കുരുവൈയരിന്തേനിനൈഞ്ഞുകുമ്പിട്ടുവതെക്കാലം?**

അ—മേൽപറഞ്ഞ യൌവനമദ്ധ്യദശയിലെ ആനന്ദാനുഭൂതികളെല്ലാം കഴിഞ്ഞു്, പിന്നീടു് ജ്ഞാനാചാര്യനെ അന്വേഷിച്ചറിഞ്ഞു്, അവനെ നമസ്കരിച്ചു വന്ദിക്കുന്നതേതുകാലത്തോ?

**വമ്പടിക്കുമാതരുടൻവാഴ്ന്താലുമന്തപ്പുളി**
**യമ്പഴമുമോടുംപോലാവതിനിയെക്കാലം?**

അ—മനമേ, വഞ്ചനലീലകൾകാട്ടി നമ്മെ നശിപ്പിക്കുന്ന പെണ്ണുങ്ങളോടുകൂടിയിരുന്നാലും പുളിയങ്കായും അതിൻെറതോടുംപോലെ, തമ്മിൽ സംബന്ധമില്ലാതെയിരുന്നു കഴിയുന്നതിനു എനിക്കു സംഗതിവരുന്നതേതുകാലത്തോ?

**പററററുനീരിൽപടന്തവനംപച്ചിലൈപ്പോൽ**
**ചിററററുനീക്കിമനംതുരെനിൽപ്പതെക്കാലം?**

അ—പരമേശ! എൻെറ മനസ്സു, വെള്ളത്തിൽ കിടക്കുന്ന താമരയില പോലെ ലൌകികവിഷയങ്ങളോടു യാതൊരു സംബന്ധവുമില്ലാതെ, ബന്ധുജനങ്ങളോടുള്ള സ്നേഹവും നിശേഷം നശിപ്പിച്ചു്, നിർവൃതനായിരിക്കുന്നതു് ഏതുകാലത്തിലോ?

**സല്ലാപലീലൈയിലേതന്മനവിചെയ്യറൃകം**
**ചൊല്ലാരകണ്ടേനക്കുചൊല്പതിനിയെക്കാലം?**

അ—പരമേശ! എന്റെ ഭാൎയ്യ, സരസസല്ലാപത്തോടുകൂടി ചെയ്യുന്ന പരമസുഖത്തെ നിന്തിരുവടി കണ്ടിട്ടും അതിന്റെ ദോഷത്തെ എനിക്കു മനസ്സിലാക്കാതെയിരിക്കുന്നതുപോലെ, നിന്തിരുവടിയുടെ സുഖത്തെയും എനിക്കറിവിക്കാതെയിരിക്കുമോ? അതു് അറിവിക്കുന്നതെതുകാലത്തോ?

ഒരുവ്വമയൽപ്പുരുടൻവരുനേരംകാണാമൽ
ഉരുകുമനംപോലെന്നുള്ളമുരുകുവതുമെക്കാലം?

അ—അന്യപുരുഷനിൽ മനസ്സു വച്ചിരിക്കുന്ന സ്ത്രീ അവൻ വരാതെയിരുന്നാൽ മനസ്സിനെ എത്രമാത്രം വ്യസനിപ്പിക്കുമോ, അത്രമാത്രം, എന്റെ മനസ്സും, നീ വരാതെയിരുന്നാൽ വ്യസനിക്കുന്നതെതുകാലത്തോ?—അറിഞ്ഞുകൂടാ.

ഒരു വേശ്യാസ്ത്രീ അവളുടെ ജാരപുരുഷനെക്കുറിച്ചു് അത്യന്തസ്നേഹത്തോടുകൂടി കാത്തിരിക്കുമ്പോൾ അവൻ വരാതെയിരുന്നാൽ എത്രമാത്രം സങ്കടം അവൾക്കുണ്ടാകുമോ? അത്രമാത്രം സങ്കടം നീ വരാതെയിരുന്നാൽ അതായതു്, നീ എനിക്കു ദൎശനം തരാതെയിരുന്നാൽ എനിക്കും ഉണ്ടാകത്തക്ക മനഃശുദ്ധി എന്നു സംഭവിക്കുമോ? എന്നുഭാവം.

തൻകണവൻതൻസുകത്തിൽതന്മനംവേറാനതുപോൽ
എൻകരുത്തിലുൻപതത്തെയേററുവതുമെക്കാലം?

അ—പരമേശ! ജാരനിൽ അത്യാസക്തിയോടുകൂടിയ ഒരു വേശ്യ തന്റെ ഭൎത്താവോടുചേൎന്നു രമിക്കുമ്പോഴും, തന്റെ മനോഗതി വേറായിരിക്കുന്നതുപോലെ ഞാൻ ലോകവ്യവഹാരങ്ങളിൽ ഏൎപ്പെട്ടിരിക്കുമ്പോഴും സദാ നിന്റെ തിരുവടികൾ എന്റെ മനസ്സിൽ വിളങ്ങിക്കൊണ്ടിരിക്കുന്നതിനു എനിക്കു് എന്നു സംഗതിവരുമോ?

കൂട്ടിപ്പിരിഞ്ഞുവിട്ടകൊമ്പനെയേക്കാണാമൽ
തേടിത്തവിപ്പവൻപോൽചിന്തൈവയ്പതെക്കാലം!

അ—പരമേശ! ഒരുവൻ ഒരു പെണ്ണോടൊരുമിച്ചു ചില നാളിരുന്ന ശേഷം അവളെക്കാണാതെപോയാൽ അവളെ അന്വേഷിച്ചു ദുഃഖിക്കുന്നതെപ്രകാരമോ അപ്രകാരം നിന്തിരുവടിയെ കാണാതെയിരുന്നാൽ ദുഃഖിക്കുന്നതിനു എനിക്കു സംഗതിവരുന്നതെന്നോ?

എവ്വനത്തിൻസ്ത്രീമോഹമെപ്പടിയുണ്ടപ്പടിപോൽ
കവ്വനത്തിലുന്നൈക്കലന്തിരുപ്പതെക്കാലം?

അ—പൂൎണ്ണയൌവനത്തോടുകൂടിയ ഒരു സ്ത്രീയിൽ യൌവനയുക്തനായ ഒരു പുരുഷനു എത്രമാത്രം മോഹം ഉണ്ടാകുമോ അത്രമാത്രം മോഹ

ത്തോടുകൂടി, ശിരഃസ്ഥാനസ്ഥമായ സുഷുമ്നയിൽ എഴുന്നെള്ളിയിരിക്കുന്ന നിന്നോട് ഏകീഭവിച്ചുള്ള ഇരിപ്പ്, എനിക്കു കൈവരുന്നകാലം ഏതോ?

**കണ്ണാലരുകടന്തിരിന്തുമുത്തുപോലുതിര**
**ച്ചൊന്നപരമ്പൊരുളൈത്തൊകത്തറിവതെക്കാലം?**

അ—വെൺമുത്തുപോലെ മുഴപ്പുള്ള ആനന്ദബാഷ്പകണങ്ങൾ കണ്ണുകൾ രണ്ടിലും ചിന്തത്തക്കവണ്ണം വേദങ്ങളിൽ ഗൂഢാർത്ഥവാക്കുകളാൽ പറയപ്പെട്ടിരിക്കുന്ന അത്ഭുതചരിത്രനായ പരമശിവനെ ഇന്നപ്രകാരമുള്ളവനെന്ന് അന്വേഷിച്ചറിയുന്നതു് ഏതുകാലത്തോ?

**ആകമികവുരുകുവൻപുരുകവെമ്പുരുക**
**പ്പോകവനുഭൂതിപൊരുന്തുവതുമെക്കാലം?**

അ—പരമേശ! എന്റെ ശരീരം ഏററവും ഉരുകത്തക്കവണ്ണവും അതിനാൽ അസ്ഥിപോലും ഉരുകത്തക്ക ഭക്തിരസം വർദ്ധിക്കത്തക്കവണ്ണവും ശിവഭോഗാനുഭൂതി എനിക്കു ലഭിക്കുന്നതേതുകാലത്തോ?

**നീരിൻകുമിഴിപോനിലൈയററവാഴ്വൈവിട്ടുൻ**
**പേരിൽകരുണൈവെള്ളംപെരുക്കെടുപ്പതെക്കാലം?**

അ—വെള്ളത്തിലെ കുമിളപോലെ അസ്ഥിരമായ ഈ ലോകവാഴ്ചയെവിട്ട്, പരമേശ, നിന്റെ തിരുനാമങ്ങളെ സ്മരിച്ച്, അതുമൂലം നിന്റെ കൃപാമൃതജലം അലിഞ്ഞൂറിപ്പെരുകുന്നതു കാണ്മാൻ എനിക്കു സംഗതിവരുന്നതേതുകാലത്തോ?

**അൻപൈയുരുക്കിയരിവൈതൻമേൽപുകട്ടി**
**ത്തുൻപവലൈപാശത്തൊടക്കറുപ്പതെക്കാലം?**

അ—പരമേശാ, എന്റെ ഭക്തിരസത്തെ അലിയിച്ച്, അതിൽ ജ്ഞാനരസം കലർത്തി, അതുകൊണ്ട് ദുഃഖപ്രദമായ മായാപാശത്തിന്റെ ബന്ധം അറുക്കുന്നതേതുകാലത്തോ?—

മായാപാശം അറുത്തു ദൂരത്തുതള്ളിയാലേ ജ്ഞാനമാർഗ്ഗത്തിൽ സഞ്ചരിക്കാൻ സ്വാതന്ത്ര്യം ലഭിക്കയുള്ളു എന്നർത്ഥം.

**കരുവിൻവിഴിയറിന്തുകരുത്തേച്ചുലുത്താമൽ**
**അരുവിവിഴിചൊരിയഅൻപുവൈപ്പതെക്കാലം?**

അ—പരമേശാ, എനിക്കു നേരിടുന്ന ജന്മത്തിന്റെ ഗതി മനസ്സിലാക്കി ആ ജന്മത്തെ ഇനിയും ആവർത്തിക്കത്തക്കവിധത്തിലുള്ള മനോവ്യാപാരത്തെ ആവഴിക്കു വിടാതെ, കണ്ണുകളിൽ ആനന്ദബാഷ്പം പൊഴിയുമാറുള്ള ഭക്തിരസം എനിക്കു നിന്തിരുവടിയിൽ ഉദിക്കുന്നതേതുകാലത്തോ?

**തെളിയത്തെളിയത്തെളിന്തശിവാനന്ദത്തേൻ**
**പൊഴിയപ്പൊഴിയമനംപൂണ്ടിരിപ്പതെക്കാലം?**

പ—പരമേശ! എൻെറ ബുദ്ധിക്കു തെളിവുണ്ടായി, ശിവാനന്ദത്തേൻ പൊഴിയുമ്പോൾ, ഞാൻ അതിനെ ആസ്വദിച്ച്, നിൻെറ തിരുവടികളിൽ മനസ്സുവച്ചുകൊണ്ടിരുന്നാനന്ദിക്കുന്നതിന് എനിക്കു ഏതുകാലത്തു സംഗതിവരും.

**ആതാരമൂലത്തടിയിറ്കണപതിയെ**
**പ്പാതാമ്പുവിന്തംപണിന്തുനില്പതെക്കാലം?**

അ—മനമേ, മൂലാധാരം എന്ന സ്ഥാനത്തിൽ എഴുന്നരുളിയിരിക്കുന്ന വിഘ്നേശ്വരനെ ദർശിച്ച് അദ്ദേഹത്തിൻെറ പാദാരവിന്ദത്തിൽ നമസ്കാരംചെയ്തു സേവിക്കുന്നതിന് എനിക്കു ഏതുകാലത്തു സാധിക്കുമോ! അറിഞ്ഞുകൂടാ.

**മൺവളൈന്തനൽക്കീററിൽവളൈന്തിരുന്തവേതാവൈ**
**ക്കൺവളൈന്തുപാർത്തുള്ളേകണ്ടിരിപ്പതെക്കാലം?**

ഞ—മനമേ, മൂലാധാരത്തിനു മേൽഭാഗത്തായി, സ്വാധിഷ്ഠാനം അഥവാ പൃഥിവി; എന്നു പറയപ്പെടുന്നസ്ഥാനത്ത് ചതുഷ്കോണചക്രത്തിൽ എഴുന്നെള്ളിയിരിക്കുന്ന ബ്രഹ്മദേവനെ, ജ്ഞാനദൃഷ്ടികൊണ്ടു കണ്ട്, ആനന്ദിച്ചിരിക്കുന്നത് ഏതുകാലത്തോ?

**അപ്പുവിറൈനെടുവേയമർന്തിരുന്തവിട്ടുണവേ**
**ഉപ്പുകുടുക്കൈയുള്ളേയുണർന്തറിവതെക്കാലം?**

അ—മനമേ, അതിനുമേലായി, മണിപൂരം അഥവാ, അപ്പ്, എന്ന സ്ഥലത്തു മൂന്നാംദിവസത്തെ ചന്ദ്രക്കലപോലെയുള്ള ചക്രത്തിൽ എഴുന്നെള്ളിയിരിക്കുന്ന വിഷ്ണുഭഗവാനെ കണ്ടു കൺകുളിരുന്ന കാലം ഏതോ?

**മൂൻറുവളൈയമിട്ടുമൂളൈത്തെഴുന്തകോണത്തിൽ**
**തോൻറുമുരുത്തിരനൈത്തൊഴുതുനില്പതെക്കാലം?**

അ—മൂന്നു കീറുകളായ മുക്കോൺചക്രമുള്ള അനാഹതം, എന്ന സ്ഥാനത്തിൽ എഴുന്നെള്ളിയിരിക്കുന്ന രുദ്രമൂർത്തിയെക്കണ്ട് ആനന്ദിക്കാനുള്ള കാലം ഏതോ?

**വായുവാറുകോണമതിൽവാഴുമഹേച്ചുരനൈ**
**ത്തോയുംവകൈകേൾക്കത്തൊടങ്കുവതുമെക്കാലം?**

അ—വായു ഭൂതസ്ഥാനമായ വിശുദ്ധിയെന്നുപേരുള്ള അറുകോൺചക്രത്തിൽ എഴുന്നെള്ളിയിരിക്കുന്ന മഹേശ്വരനെ ദർശിച്ച് അദ്ദേഹത്തോടു ചേരാനുള്ള മാർഗത്തെ അന്വേഷിച്ചു തുടങ്ങുന്നതു് എതുകാലത്തോ?

വട്ടവഴിക്കുള്ളേ മരുവുംസദാശിവത്തെ
കിട്ടവഴിതേടിക്കിരുപൈചെയ്വതെക്കാലം.

അ—വട്ടമായ വളയത്തിലകപ്പെട്ടിരിക്കുന്ന ആജ്ഞാചക്രത്തിൽ എഴുന്നെള്ളിയിരിക്കുന്ന സദാശിവമൂർത്തിയെ ചേരുന്നതിനുള്ള മാർഗ്ഗത്തെക്കുറിച്ചന്വേഷിക്കാൻ പരമശിവൻ എന്നിൽകരുണചെയ്യുന്നതേതുകാലത്തോ?

ഉച്ചിക്കിടൈനടുവേയോങ്കുംകരുപ്പതത്തെ
നിശ്ചയിത്തുകൊണ്ടിരുന്തുനേർതിനിയെക്കാലം?

അ—മനമേ! ശിരോമദ്ധ്യത്തിൽ സദാനന്ദാദികളോടുകൂടി വാഴുന്ന സ്ഥലത്തു് എഴുന്നെള്ളിയിരിക്കുന്ന ആചാര്യസ്വാമിയുടെ തിരുവടികളെ കണ്ടാനന്ദിച്ചു അവിടെ എപ്പോഴും അധിവസിക്കുമാറുള്ള അനുഗ്രഹം എനിക്കു എതുകാലത്തു സിദ്ധിക്കുമോ?

പാറാകിപ്പാർമാതിൽപഞ്ചവണ്ണംതാനാകി
വേറാകിനീമുളൈത്തവിത്തറിവതെക്കാലം?

അ—പരമേശ! നീ ഭൂമിയായും, ഭൂഭാഗത്തിലുള്ള പഞ്ചവർണ്ണങ്ങളായും അവററിൽനിന്നു വേറായും ഇരുന്നു് അതതവസരത്തിനു തക്കവണ്ണത്തിൽ ദർശനംകൊടുത്തു ഭക്തന്മാരെ രക്ഷിക്കശീലമായ മഹാകരുണയേ ഞാൻ അറിയുന്നതേതുകാലത്തോ?

കട്ടറുക്കവൊണ്ണാകകരുവികരണാദിയെല്ലാം
ചുട്ടെരുത്തുനിട്ടൈയിലേതുംകുവതുമെക്കാലം.

അ—പരമേശ! ഞാൻ ഒന്നോടൊന്നിനു അത്യന്തം സംബന്ധമുള്ള അന്തഃകരണം പഞ്ചേന്ദ്രിയങ്ങൾ മുതലായവയെല്ലാം തീരെ നശിപ്പിച്ചു് സദാ ജ്ഞാനനിഷ്ഠനായിരുന്നു് അതുവഴി അദ്വൈതാനന്ദത്തെ അനുഭവിക്കുന്നതു കാലമേതോ?

കള്ളക്കരുത്തെയെല്ലാംകട്ടോടുവേരറുത്തി
ങ്കുള്ളക്കരുത്തൈയുണർന്തിരുപ്പതെക്കാലം?

അ—പരമേശ! ഞാൻ എൻ്റെപക്കലുള്ള വ്യാജചിന്തകളെയെല്ലാം അടിയോടെ നശിപ്പിച്ചു ഈ ലോകത്തിൽ എനിക്കറിയേണ്ട സദ്വസ്തുവേക്കുറിച്ച് അന്വേഷണം നടത്തിക്കൊണ്ടിരുപ്പതു എതുകാലത്തോ?

അട്ടഹാസഞ്ചെലുത്തുമവരൈത്തച്ചുടലത്തുടനേ
പട്ടപാടത്തനൈയുംപകുത്തറിവതെക്കാലം?

അ—മനമേ, ഞാൻ വമ്പും പ്രതാപവും മററും ഉണ്ടെന്നു ഘോഷിച്ചഭിമാനിച്ചിരുന്ന ഈ ശരീരത്തിൽ ഇതുവരെ സ്ഥലംപിടിച്ച ദുഃഖങ്ങളേയും അവയുടെ ആഗമമാർഗ്ഗങ്ങളേയും അന്വേഷിച്ചറിയുന്നതു ഏതുകാലത്തോ? അറിഞ്ഞുകൂടാ.

അറിവികളുരുവിയുടനവരൈത്താപട്ടംപാട്ടൈയെല്ലാം
പിരിയമുടനിരുത്തിപ്പെലപ്പെടുവതെക്കാലം?

അ—മനമേ, ഞാൻ എൻെറ ബുദ്ധിയെന്നു പറയപ്പെടുന്ന, ഒരിന്ദ്രിയത്തോടു ചേർന്നിരുന്നു അനുഭവിച്ച ദുഃഖങ്ങളെയെല്ലാം വെവ്വേറെ പിരിച്ചു ഒരിടത്തുവച്ചു് ശിവാനന്ദാനുഭൂതിയാൽ സുഖിക്കുന്നതേതുകാലത്തോ?

പൂതംപൊരികരണംപോന്തവിന്തുനാതവുമായ്
പേതംപലവിതമുംപിരിത്തറിവതെക്കാലം?

അ—മനമേ, ഞാൻ പരമശിവനെ, ഭൂതം, ഇന്ദ്രിയം, അന്തഃകരണം, ബിന്ദു, നാദം ഇതുകളെയൊക്കെ ഇതു്, ഇതു്, എന്നു തിരിച്ചറിഞ്ഞാശ്വസിക്കുന്നതിനുള്ള മാർഗ്ഗം ഏതുകാലത്തു കൈവരുമോ ആവോ?

തോൻറാശൈമൂൻറുംതൊടർന്തുവന്തുചുററാമൽ
ഊൻറാശൈവേരൈറനടിത്തുടറപ്പതെക്കാലം?

അ—മനമേ, എനിക്കു് ഇടക്കിടേയുണ്ടായിവന്നു എന്നെ മറയ്ക്കുന്ന (എൻെറ ബുദ്ധിയെ മലിനപ്പെടുത്തുന്ന) മണ്ണാശ, പെണ്ണാശ, പൊന്നാശ എന്ന മൂന്നാശകളേയും, വീണ്ടും വന്നു് എന്നെ ആക്രമിക്കാത്തവണ്ണം വേരോടെ വെട്ടിനശിപ്പിച്ചുകളയുന്നതിനു എനിക്കു ഏതുകാലത്തു സാധിക്കുമോ ആവോ?

പുൻചനനംപോററുമുന്നേപുരിവട്ടപ്പോകിലിനി
യെഞ്ചനനമീടേറുമെൻററിവതെക്കാലം?

അ—ഇപ്പോൾ എനിക്കു ലഭിച്ച ഈ ജന്മത്തിൽ പരമശിവനെ സ്തുതിചെയ്യുന്നതിനു മുമ്പു് മരണം സംഭവിക്കുന്നതായാൽ വേറേതുജന്മത്തിൽ ആ കാര്യം നിറവേറാൻപോകുന്നു ഒരുകാലത്തും നിറവേറുകില്ലതന്നെ എന്ന തത്വം വിചാരിച്ചറിയത്തക്ക വിവേകം എനിക്കു ഏതുകാലത്തു സിദ്ധിക്കുമോ അറിഞ്ഞുകൂടാ.

നട്ടനടുവിൽനിന്തുനത്തിരോതായിയരുൾ
കിട്ടവഴികാട്ടിക്കിരുപൈചെയ്വതെക്കാലം?

അ—പരമേശ! മദ്ധ്യസ്ഥയായിനിന്നു് പരോക്ഷസ്വരൂപിണിയായ ആ ശക്തി എനിക്ക എന്റെ അനുഗ്രഹപദത്തെ പ്രാപിക്കുന്നതിനു മാർഗ്ഗം കാണിച്ചുതരുന്നതു ഏതുകാലത്തോ അറിഞ്ഞില്ല.

നാനേനാനെൻറിരുന്തേൻനടുവിനിൽകട്ടഴകി
താനേവെളിപ്പെട്ടുത്തിതരുവനെൻപതെക്കാലം?

അ—ബ്രഹ്മോഹം എന്ന മഹാവാക്യാർത്ഥത്തെ മനസ്സിലാക്കി ബ്രഹ്മം ഞാൻതന്നെ എന്നു ഞാൻ വിചാരിച്ചിരുന്നു. അങ്ങനെയിരുന്ന എന്റെ സമീപരതിൽ ഒരു സ്ത്രീ വെളിപ്പെട്ടുവന്നു ബ്രഹ്മം നീയാണെന്നുള്ള വിചാരം ശരിയല്ല. ബ്രഹ്മത്തെ നിനക്കു് ഞാൻ കാണിച്ചുതരാം കണ്ടോള്ള എന്നു അരുളിച്ചെയ്യുന്നതു ഏതുകാലത്തോ?

അടർന്തമനക്കാട്ടൈഅഞ്ചെഴുത്താംവാളാലേ
തൊടർന്തുതൊടർന്തുവെട്ടിച്ചുട്ടുവതിനിയെക്കാലം?

അ—പാഴ്ച്ചെടികളാൽ നിറയപ്പെട്ട എന്റെ മനസ്സായ കാട്ടു് പഞ്ചാക്ഷരവാൾകൊണ്ടു് പിൻമാറാതെ നിന്നു വെട്ടി (ജ്ഞാനാഗ്നിയാൽ) ചുട്ടു ചാമ്പലാക്കുന്നതേതുകാലത്തോ?

ഐന്തുപൊറിവഴിപോയ്അലൈന്തുമിന്തപ്പാഴ്
മനതൈ
വെന്തുവിഴപ്പാർത്തു വിഴിപ്പതിനിയെക്കാലം?

അ—പരമേശ! ഞാൻ പഞ്ചേന്ദ്രിയങ്ങൾ പോകുന്നവഴിക്ക പോയി അലഞ്ഞുതിരിഞ്ഞാലും ദുഷ്ടമായ ഈ മനസ്സിനെ തീരെ നിഗ്രഹിച്ചു് നിർവികല്പസമാധിസ്ഥനായി കണ്ണുകൾ മിഴിച്ചിരിക്കുന്നതേതുകാലത്തോ?

ഇന്നമാണ്ടുചേർന്തിരുന്തോരെല്ലാരുംതാൻമാണ്ടു
പിന്നമാണ്ടുപോകവരുംചേർന്തിരുപ്പതെക്കാലം?

അ—പരമേശ! എന്നെ ഓരോദിനത്തിൽ ചേർന്നിരുന്നവരെല്ലാം നശിച്ചു. അവർ നശിച്ചതുകൊണ്ടു് എന്റെ കോപവുംനീക്കി ഞാൻ താനേ ഇരിക്കത്തക്കവണ്ണം ഏതുകാലം എനിക്ക അനുഗ്രഹം സിദ്ധിക്കുമോ ആവോ?

ഇന്നമാണ്ടുചേർന്തിരുന്തോർ എന്നു പറഞ്ഞതു് തത്വങ്ങൾ ആകുന്നു.

അമൈയാമനത്തമൈയുമാനന്തവീടുകണ്ടാൽ
ഇമൈയാമനോക്കിയിരിപ്പതിനിയെക്കാലം?

അ—പരമേശ! ഏതുകാലത്തും ഒരു വഴിക്കു സ്ഥിരമായിരിക്കാത്ത എന്റെ മനസ്സ് നിത്യസുഖപ്രദമായ മോക്ഷപദവിയെക്കണ്ടാൽ അതിങ്കനിന്നും തെറ്റിക്കളയാതെ അതിലിരുന്നും ആ പദവിയുടെ സൌഭാഗ്യവിശേഷങ്ങളെ കണ്ടാനന്ദിച്ചും കഴിയുന്നതിനു എനിക്കു ഏതുകാലത്തു സാഗതി വരുമോ ആവോ?

കൂണ്ടുവിട്ടംജീവൻമെള്ളക്കോട്ടാവികൊണ്ടാൽപോലു
മാണ്ടുവിട്ടുംമുന്നേനാൻമാണ്ടിരുപ്പതെക്കാലം?

അ—പരമേശാ! ദേഹത്തെവിട്ടു നീങ്ങാനിരിക്കുന്ന ജീവൻ അല്പമായ ഒരു കോട്ടുവാവിടുന്നതുപോലെ ചെറിയ ഒരു ശ്വാസക്കുഴിച്ചിൽ വഴിയായി ശരീരത്തെവിട്ടു വെളിയിൽ പോകുന്നതിനുമുമ്പ് ശിവസമാധിയിലിരുന്നു സുഖിക്കാൻ എനിക്കു സാഗതിയാകുന്നതേതുകാലത്താ?

ഊനിറൈന്തകായമുയിരിറന്തുപോകുമുന്നം
നാനാന്തുപോകവിനിനാൾവരുവതെക്കാലം?

അ—പരമേശ! ഈ ശരീരത്തിലുള്ള ജീവൻ വെളിപ്പെട്ടുപോകുന്നതിനുമുമ്പേ ഞാൻ ശിവാനന്ദഭോഗത്തിൽ മുഴുകിയിരിക്കുന്നതു ഏതുകാലത്താ?

കെട്ടുവിട്ടമാന്തർകെവിതങ്കൾപേശിവന്തു
ചുട്ടുവിടുമുന്നെന്നൈച്ചുട്ടിരിപ്പതെക്കാലം?

അ—വൃഥാ കാലംകഴിച്ച് അധഃപതിക്കുന്നവരായ ലോകർ ഏററവും അഹങ്കരിച്ചും പറഞ്ഞുംവന്നു. എന്നെച്ചുട്ടുഭസ്മമാക്കുന്നതിനുമുമ്പേ ഞാൻ തന്നെ എന്നെ ചുട്ടുകളയത്തക്ക അനുഗ്രഹം എനിക്കു ഏതുകാലത്തിൽ വരുത്തുവാൻപോകുന്നോ? അറിഞ്ഞില്ല.

തോലേണിവയ തേരിത്തുരനെടന്തെയ്യാമൽ
ന്തുലോണിവയ്തേറിനോക്കവതുമെക്കാലം

അ—പരമേശ: തോൽകൊണ്ടുള്ള ഏണിയായ ഈ ശരീരത്തിൽ കയറി വളരെ ദൂരം സഞ്ചരിച്ചാലും അതുകൊണ്ടു ക്ഷീണിക്കാതെ ദ്വാദശകലകളാൽ നിന്നെ അറിഞ്ഞു സാരംകണ്ടുകൊണ്ടിരിക്കുന്നത് ഏതുകാലത്താ?

വായോടുകൺമൂടിമയക്കമുറാനില്ലാമൽ
തായോടുകൺകൂടിത്തഴുവിനിൽപതെക്കാലം?

അ—പരമേശ! ഞാൻ വായും കണ്ണുകളുംമൂടി ലോകമായാശക്തിയിൽ മയങ്ങി നിൽക്കാതെ നിന്റെ അനുഗ്രഹശക്തിയോടുചേർന്നു എപ്പോഴും അവളോടുകൂടി സുഖിച്ചിരിക്കുമാറു നീ കരുണചെയ്യുന്നതു ഏതുകാലത്താ?

കാശിനിയെലാനടന്നു കാലോയ്ന്നുപോകാമൽ
വാശിതനിലേറിവരുവതിനിയെക്കാലം?

അ—പരമേശാ! ഞാൻ ഈ ലോകമെല്ലാം നടന്നു. അതിനാൽ കാല്യം തകൎന്നുപോകാതവണ്ണം നിന്റെ തിരുവടികളിൽ വന്നുചേരുന്നതെന്നുകാലത്തോ?

ഒലിപടരും കുണ്ഡലിയെയുന്നിയുണർപാലെഴുപ്പി
ച്ചുഴിമുനൈയിൻറാഠംതിറന്തുള്ളുവത്തുമെക്കാലം?

അ—പരമേശാ! ഞാൻ നാദമാത്രമായി വിളങ്ങുന്ന കുണ്ഡലിനീശക്തിയെ സ്മരിച്ചു ആത്മജ്ഞാനത്താൽ അതിനെ മേല്പോട്ടുയൎത്തി അതുവഴി സുഷുമ്നയെ പ്രാപിച്ചു് അതിന്റെ വാതിൽതുറന്നു ജ്യോതിഃസ്വരൂപനായ നിന്നിൽ ചേരുന്നതിനുള്ള കാലം ഏതോ?

ഇടൈപിങ്കലൈനടുവേയിയങ്കംചുഴിമുനയിൽ
തടൈയറിവനിൻറുചലിപ്പരുപ്പതെക്കാലം?

അ—പരമേശാ! ഞാൻ ഇഡ പിംഗല എന്നീനാഡികളുടെ മദ്ധ്യത്തിൽ പരിലസിക്കുന്ന സുഷുമ്ന എന്ന നാഡിയൂടെപോയ് എന്റെ മായാമോഹത്തെ നശിപ്പിക്കുന്നതു് ഏതുകാലത്തോ?

മൂലനെരുപ്പൈവിട്ടുമുട്ടിനിലാമണ്ഡപത്തിൽ
പലൈയിറങ്കിയുണ്ടുപശിയൊഴിവതെക്കാലം?

അ—പരമേശ, ഞാൻ മൂലാധാരത്തിലുള്ള അഗ്നിയുടെ ചന്ദ്രമണ്ഡലംവരെപ്പോയി, ആ മണ്ഡലത്തിൽനിന്നും വാൎന്നുവരുന്ന അമൃതത്തെ കുടിച്ചു വിശപ്പടക്കുന്നതേതുകാലത്തോ?

ആകവെളിക്കുള്ളേ, അടങ്കാപ്പുരവിചൊല്ല
റ്റേകവെളിയിലിപ്പതിനിയെക്കാലം?

അ—പരമേശ! ഞാൻ ശരീരത്തിലുള്ള അന്തരാകാശത്തിൽ സഞ്ചരിക്കുന്ന അളിന്നമാനക്കുതിര വെളിയിൽ പോകാതെക്കവണ്ണം എന്നും ഒരേനിലയിൽ വൎത്തിക്കുന്ന ചിദാകാശത്തിൽ ചേൎന്നിരിക്കുന്നതിനു എനിക്കു സംഗതി വരുന്നതേതുകാലത്തോ?

പഞ്ചരിത്തുപ്പേശ്രും പലകലൈകെട്ടാപ്പൊരുളിൽ
ചങ്കരിത്തുവാഴ്ന്തുതപം പെറുവതെക്കാലം?

അ—പരമേശ! പലവിധത്തിലുള്ള ന്യായങ്ങളെ പറയുന്ന പലപല

ശാസ്ത്രങ്ങൾക്കും എത്താത്ത നിൻെറ പരമതത്വത്തിൽ ചേൎന്നു വസിക്കത്തക്ക വിശുദ്ധിയുണ്ടാക്കുന്ന തപസ്സുചെയ്യാൻ എനിക്കു് എന്നുകാലത്തു സംഗതി വരുന്നോ?

മലമുഞ്ചലമുമററു മായെയററുമാനമററു
നലമുംകുലമുമററു നാനിരിപ്പതെക്കാലം?

അ—പരമേശ, മലം ജലം ഇവ ഒഴിക്കാതെയും (പൈദാഹങ്ങളെ നിവൎത്തിച്ചിരുന്നും എന്നൎത്ഥം) മായാമോഹമകററിയും മാനത്തെ ഉപേക്ഷിച്ചും, നന്മ ജാതി ഇവയുടെ ഭേദത്തെ ഗണിക്കാതെയും, ബ്രഹ്മാനന്ദത്തിൽ ലയിച്ചിരിക്കുന്നതിനു എനിക്കു സംഗതിയാകുന്നതേതുകാലത്തോ?

ഓടാമലോടിയുലകെ വലംവന്തുചുററി
ത്തേടാമലെന്നിടമായ്ത്തെരിശിപ്പതെക്കാലം?

അ—പരമേശ! ഞാൻ ഈ ലോകത്തെ പലകുറി ചുററി വലത്തുവച്ചു്, നിന്നെ അന്വേഷിക്കാതെ എന്നിൽതന്നെ നീയുണ്ടെന്നായിക്കണ്ടറിഞ്ഞുജീവിതത്തെനയിക്കുന്നതിനു എനിക്കു സംഗതിവരുന്നതേതുകാലത്തോ?

അജ്ഞാനംവിട്ടേയരുൾജ്ഞാനത്തൊല്ലൈതൊട്ടു
മെയ്ജ്ഞാനവീട്ടുപെററു വെളിപ്പെട്ടുവതെക്കാലം?

അ—പരമേശ! ഞാൻ എൻെറ അജ്ഞാനത്തെ നീക്കി പരമാൎത്ഥജ്ഞാനിയായി മോക്ഷസാധനത്തെ പ്രാപിച്ചു പ്രകാശിക്കുന്നതേതുകാലത്തോ?

വെപ്പ്രമട്ടുംപാൎത്തുവെകുളിയെല്ലാംവിട്ടകന്റു
ചെപ്പ്രമട്ടുംചിന്തൈചെലുത്തുവതുമെക്കാലം?

അ—പരമേശ! എൻെറ കോപാദിവികാരങ്ങളെ ജയിക്കുന്നതിനു് മനോജയകാലംവരെ ക്ഷമിച്ചിരുന്നു്. മനോജയത്താൽ അവററെ ഒഴിച്ചു് മനസ്സിനെ നിന്തിരുവടികളിൽ ചെല്ലുംവരെ ചെലുത്തി സുഖത്തെ പ്രാപിക്കുന്നതു് ഏതുകാലത്തോ?

മേലാംപദന്തേടിമെയ്പ്പൊരുളെയുള്ളിരുത്തി
നാലാംപദന്തേടിനാൻപേറുവതെക്കാലം?

അ—പരമേശ, ഞാൻ അത്യുൽകൃഷ്ടമായ മോക്ഷപദത്തെ ആഗ്രഹിച്ചു് പരമാത്മാവായ നിന്നെ മനസ്സിലുറപ്പിച്ചു്, ഉപാസനാകാണ്ഡത്തിൽ നാലാമത്തെ പദമായ ജ്ഞാനത്തെ പ്രാപിക്കുന്നതേതുകാലത്തോ?—അറിഞ്ഞില്ല.

എന്നാതുരമെല്ലാമെണ്ണിയെണ്ണിപ്പാരാമൽ
കണ്ണാടിക്കുള്ളൊളിപോൽകണ്ടറിവതെക്കാലം?

അ—പരമേശ, ഞാൻ നിന്നെ കാണുന്നതിനു ചിന്തിക്കാൻപോലും പ്രയാസമുള്ള പലപല മാർഗ്ഗങ്ങൾ വഴിയായി പരിശ്രമിച്ചിട്ടും കാണാതെ കണ്ണാടിക്കുള്ളിൽ ഇരിക്കുന്ന നിഴൽപോലെ നിന്നെ എന്റെ ഉള്ളിൽ കണ്ടറിയുന്നതേതുകാലത്തോ?

എന്നൈയറിന്തുകൊണ്ടേനെങ്കോമാനോടിരിക്കും
തന്മൈയറിന്തു ചമൈത്തിരിപ്പതെക്കാലം?

അ—പരമേശ, ഞാൻ എന്നെ അറിഞ്ഞുകഴിഞ്ഞു...അതായതു് ഞാൻ ആരാണെന്നുള്ള തത്ത്വം എനിക്കു മനസ്സിലായി. ഇനി, എന്റെ രക്ഷകനായ നിന്നോടു ഒന്നുപെട്ടിരിക്കുന്നതിനുള്ള മാർഗ്ഗത്തെ അറിഞ്ഞു്, അതിൻപ്രകാരം ഒന്നുപെട്ടിരിക്കുന്നതു ഏതു കാലത്തോ?

ജീവാത്മജ്ഞാനം എനിക്കുണ്ടായി, ഇനി, പരമാത്മജ്ഞാനവും ജീവാത്മപരമാത്മാക്കളുടെ അഭേദജ്ഞാനവും ലഭിക്കുന്നതേതുകാലത്താണു്? എന്നു ഭാവം.

ആധാരങ്കടന്തവനന്തപ്പേരൊളിയെ
പേരാക്കണ്ടുനാൻപെറ്റിരുപ്പതെക്കാലം?

അ—പരമേശ! ആധാരങ്ങളെയും കടന്നു വിളങ്ങുന്ന പരമാത്മാവായ നിന്നെ ഞാൻ പ്രാപിക്കത്തക്കവണ്ണം ദർശിച്ചു്, നിന്നിൽ ചേർന്നിരിക്കുന്നതേതുകാലത്തോ?

ആണവമായത്താലഴിന്തുടലുംപോകാമുൻ
കാന്മികവാലിൻപമറക്കണ്ടറിവതെക്കാലം?

അ—പരമേശ, പ്രാരബ്ധം (അഥവാ, അഹങ്കാരം) കർമ്മം, മായ, എന്നീ മലങ്ങൾ മൂന്നും ചേർന്നു് ഉണ്ടായ ഈ ശരീരത്തെ പരിശുദ്ധമാക്കി (ഈ മലങ്ങൾ മൂന്നും നശിപ്പിച്ചു് എന്നർത്ഥം) ഞാൻ പാപശാന്തി വരുത്തിക്കൊള്ളുന്നതേതുകാലത്തോ?

മുമ്മലമുംചേർന്തുമുളൈത്തെഴുന്തകായമിതൈ
നിർമ്മലമായ്ക്കണ്ടുവിനൈനീങ്കിരുപ്പതെക്കാലം?

അ—പരമേശ, പ്രാരബ്ധം (അഥവാ അഹങ്കാരം) കർമ്മം മായ എന്നീ മലങ്ങൾ മൂന്നും ചേർന്നുണ്ടായ ഈ ശരീരത്തെ പരിശുദ്ധമാക്കി (ഈ മലങ്ങൾ മൂന്നും നശിപ്പിച്ചു് എന്നർത്ഥം) ഞാൻ പാപശാന്തിവരുത്തിക്കൊള്ളുന്നതേതുകാലത്തോ?

പരമേശ, പ്രാരബ്ധശക്തിയാൽ ഈ ദേഹം നശിച്ചുപോകുന്നതിന്നു മുമ്പു സവ്വവ്യാപിയായ നിന്നെക്കണ്ടറിയുന്നതേതുകാലത്തോ?

**മുന്നൈവിനൈകെടവേമൂൻറുവകൈക്കാക്ഷിയിനാൽ**
**ഉന്നൈവെളിപ്പെടുത്തിയുരുവതിനിയെക്കാലം?**

അ—പരമേശ, എൻെറ പൂവ്വജന്മകൃതപാപങ്ങളെല്ലാം നശിക്കുമ്പോൾ, മൂന്നുവിധ ദർശനങ്ങളെക്കൊണ്ടു നിന്നെ വഴിപോലെ ദർശിച്ച് നിന്നോടു ചേൎന്നിരിക്കുന്നതു ഇനി ഏതുകാലത്തോ?

**കണ്ണിനൊളിവായ്ന്തതുവുംകരുത്തറിന്തുകൊണ്ടതുവും**
**വിണ്ണിലൊളികണ്ടതുവും വെളിപ്പെടുവതെക്കാലം?**

അ—പരമേശ, ഞാൻ എൻെറ കണ്ണിനു ചുററും ഒരു തേജസ്സു വ്യാപിച്ചിരിക്കുന്നതും എൻെറ ബുദ്ധി പലവക വിഷയങ്ങളെ അഭ്യസിച്ചതും ആകാശത്തിൽ ഞാൻ ഒരു തേജസ്സുകണ്ടതും പരമാത്മാപോലെ മനസ്സിലാക്കാൻ എനിക്കു സാധിക്കുന്നതേതുകാലത്തോ?

ഇതുകൾ പരമാത്മാപോലെ മനസ്സിലാകുമ്പോൾ ആത്മജ്ഞാനമുണ്ടാകും എന്നു ഭാവം.

**കനവുകണ്ടാൽപോലെനക്കുകാട്ടിമറൈന്തേയിരുന്ത**
**നിനൈവൈയപ്പുറവെളിമേൽനിറുത്തുവതുമെക്കാലം?**

അ—പരമേശ, സ്വപ്നംകണ്ടാൽ ഉടനെ അതു മനസ്സിൽനിന്നു വിട്ടുപോകുന്നതുപോലെ എൻെറ വിചാരം ഓരോ വസ്തുക്കളെ ഓർമ്മിപ്പിച്ചും മറപ്പിച്ചും പരിവൎത്തിച്ചുകൊണ്ടേയിരിക്കുന്നു. ആ വിചാരം നിൻെറ തിരുവടികളിൽ ഉറപ്പിക്കുന്നതേതുകാലത്തോ?

**ആരെൻറുകേട്ടതുവുമറിവുവന്തുകണ്ടതുവും**
**പാരെൻറുശൊന്നതുവും പകുത്തറിവതെക്കാലം?**

അ—പരമേശ, എൻെറ ഗുരുസ്വാമി എഴുന്നള്ളിവന്നു് നീ ആരു്? എന്നു എന്നോടു ചോദിച്ചതും ആ ചോദ്യംകേട്ടു എനിക്കു ജ്ഞാനം ഉദിക്കയാൽ ഞാൻതന്നെ എന്നു മറുപടി പറഞ്ഞതും ഉടനെ അദ്ദേഹം ഇതാ ഇതു മനസ്സിലടക്കിക്കൊള്ളുക എന്നുപദേശിച്ചതും യഥാൎത്ഥം ഞാൻ വിചാരിച്ചറിയുന്നതേതുകാലത്തോ?

**നിനൈക്കുനിനൈവുതോറുംനിറൈന്ത പരിപൂരണത്തൈ**
**മുനൈക്കുമേൽകണ്ടുകണ്ണിൽമുളൈത്തെഴുപ്പതെക്കാലം?**

അ—എൻെറ വിചാരങ്ങളിലെല്ലാം വ്യാപിച്ചിരിക്കുന്ന പരിപൂൎണ്ണ

നായ നിന്നെ—സർവ്വവ്യാപിയായ നിന്നെ—സുഷുമ്നാസ്ഥാനത്തെ കവിഞ്ഞിരിക്കുന്നു ജ്ഞാനദൃഷ്ടിയാൽ കാണാനിടയാകുന്നതേതുകാലത്തോ?

മുപ്പാഴംപാഴായ്മുതൽപ്പാഴംചൂനിയമായ്
അപ്പാഴംപാഴായൻപുചെയ്വതെക്കാലം?

അ—പരമേശ, മൂന്നു പാഴുകളും (ഈ പാഴുകളെപ്പററി മുൻപറഞ്ഞിട്ടുള്ളതു നോക്കുക) വെറും പാഴായി അതിനു മുമ്പെട്ടിരുന്ന മുതൽ പാഴംപാഴായി ആ വെറുംപാഴംപാഴായി അതിൻെറ പുറകിരുന്നു് ഞാൻ നിന്തിരുവടിയിൽ ഭക്തിരസത്തെ വർഷിക്കുന്നതേതുകാലത്തോ?

ചീരെൻറഴുന്തുതെളിന്തുനിൻറവാൻപൊരുളെ
നീരെൻറുകണ്ടുനിലൈപെരുവതെക്കാലം?

അ—പരമേശ, ശീർ എന്നശബ്ദത്തോടുകൂടി വെളിപ്പെട്ട ഉൽകൃഷ്ടാത്മാവായ നിന്നെ മോക്ഷപ്രദനാണെന്നറിഞ്ഞു് ഞാനും നിന്നോടൊരുമിച്ചുതന്നെ ചേർന്നിരുന്നു കഴിഞ്ഞുകൂടുന്നതിനു ഏതുകാലത്തു സംഗതി വരുമോ?

വവ്വെഴുത്തുമവ്വെഴുത്തു വാളാകുഞ്ചിവ്വെഴുത്തും
അവ്വെഴുത്തിനുള്ളേയടങ്കിനിൽപ്പതെക്കാലം?

അ—പരമേശ, വകാരമെന്ന വീജാക്ഷരവും, മകാരമെന്ന വീജാക്ഷരവും, അജ്ഞാനവൃക്ഷത്തെ ചുവടേ മുറിക്കുന്നതിനുള്ള വാളാകുന്നു. എന്നാൽ "ശി" എന്ന വീജാക്ഷരം മേൽപറഞ്ഞ രണ്ടക്ഷരങ്ങളുടെയുംമുമ്പിൽ ചേർന്നുനിന്നാൽ എന്തുഗുണം സിദ്ധിക്കുമോ ആ ഗുണത്തെ ഞാൻ ലഭിക്കുന്നതേതുകാലത്തോ?

ശിവമ് എന്ന പദം എനിക്കു ലഭിക്കുന്നതേതുകാലത്തോ എന്നു സാരം.

എഴുത്തെല്ലാമാണ്ടിറന്തേയേകമായ്നിൻറതിലേ
അഴുത്തമാച്ചിന്തൈ വൈത്തൻപുകൊൾവതെക്കാലം?

അ—പരമേശ, അക്ഷരസമുദായമെല്ലാം അങ്ങയുടെ നാദധ്വനിയെ ത്തരാതെ ലയിച്ചുപോകുന്ന ഏകാന്തസ്ഥാനത്തിൽ എൻെറ മനസ്സിനെ വച്ചു്, ഭക്തിയെ നിർവ്വഹിക്കുന്നതേതുകാലത്തോ?

അരുവാകിയുരുവാകിയാദിയന്തമാകിനിൻറ
കരുവാകിവന്തെന്നൈയാൾകൊണ്ടരുൾവതെക്കാലം?

അ—പരമേശ, നിന്തിരുവടിതന്നെ, അരൂപനായും സ്വരൂപനായും

ആദിയായും അന്തമായുമുള്ള ആചാര്യസ്വാമിയായും എഴുന്നള്ളിവന്നു്, എന്നെ ശിഷ്യനാക്കിച്ചെയ്യുന്നതു ഏതുകാലത്തോ?

നാനെൻററിന്തവനൈനെനാനറിയാക്കാലമെല്ലാം
താനെൻറുനീയിരുന്തുതനവറിവതെക്കാലം?

അ—പരമേശ, എല്ലായിടത്തും ഞാൻ, എന്നു മുന്നിട്ടുവന്നു്, എല്ലാററിനും സാക്ഷിഭൂതനായി നിൽക്കുന്ന നിന്നെ, ഞാൻ അറിയാതെ കഴിഞ്ഞകാലമെല്ലാം പോകട്ടെ, ഇനിയെങ്കിലും ആ വസ്തുത അറിവാൻ എനിക്കു് സംഗതിയാകുന്നതു് ഏതു കാലത്തോ?

എന്മയമായ്ക്കണ്ടതെല്ലാം എണ്ണിയെണ്ണിപ്പാർത്തപിൻപു
തന്മയമായ്ക്കൊണ്ടതിലേപാർത്തുനിൽപ്പതെക്കാലം?

അ—പരമേശ, ഞാൻ ലൌകികബുദ്ധിഹേതുവായിട്ടു് എനിക്കുള്ളതെന്നു കരുതിയ വസ്തുക്കളെല്ലാം സൂക്ഷ്മമായി വിചാരിച്ചുനോക്കിയപ്പോൾ അതെല്ലാം നിന്റെ രൂപത്തോടുകൂടിയതാണെന്നു കണ്ടു്, അതിനാൽ ഞാനും നിന്റെ രൂപത്തിലായിച്ചേർന്നിരിക്കുമാറു്, നിന്റെ അനുഗ്രഹം എനിക്കു ലഭിക്കുന്നതേതുകാലത്തോ?

ഒളിയാലൊളിയാമുരുപ്പിറന്തവാറതുപോൽ
വെളിയിൽവെളിയാനവിതമറിവതെക്കാലം?

അ—പരമേശ, ഒരു തേജസ്സിൽ മറെറാരു തേജസ്സുകൂടി അടങ്ങിക്കാണപ്പെട്ടതുപോലെ, ചിദാകാശമായ വെട്ടവെളിയിൽ വേറൊരു വെട്ടവെളിയും കലന്നിരിക്കുന്ന പ്രകാരത്തെ ഞാൻ അറിയുന്നതു ഏതുകാലത്തോ?

ഒളിയിട്ടമൈപ്പൊരുളൈയുംവെഴിയിലേയടൈന്തു
വെളിയിട്ടചാത്തിവൈത്തുവീടുരുവതെക്കാലം.

അ—പരമേശാ, തേജോരൂപനായ നിന്നെ, ഉൾഭാഗത്തു ചേർന്നിന്നു ചിദാകാശവഴിയൂടെ എഴുന്നള്ളിപ്പിച്ചു് നമസ്കാരംചെയ്തു് തൽഫലമായി മോക്ഷപദത്തെ ലഭിക്കുന്നതിനു് എനിക്കു സംഗതിവരുന്നതേതുകാലത്തോ?

കാന്തംവലിത്തിരുമ്പൈചേരത്തിഴുത്തുക്കൊണ്ടതുപോൽ
പായ്ന്തുപിടിത്തിഴുത്തുൻപദത്തിൽവൈപ്പതെക്കാലം

അ—കാന്തം ഇരുമ്പിനെ ആകർഷിച്ചു തന്നോടുചേർത്തുവയ്ക്കുന്നതുപോലെ, എന്റെ മനസ്സിനെ ബലാൽ പിടിച്ചുവലിച്ചെങ്കിലും നിന്റെ തിരുവടികളിൽ ചേർത്തുവച്ചു്, നിന്തിരുവടിയുടെ അനുഗ്രഹസമ്പത്തു് ലഭിക്കുന്നതേതുകാലത്തോ?

പിത്തായകൊണ്ടുപിരനേവത്തെയൂടറുത്തു
ചെത്താരെപ്പോലേതിരിവതിനിയെക്കാലം?

അ—പരമേശ! ഓംകാരമെന്ന വിശ്വാക്ഷരധ്യാനത്താൽ നിർവികാരനായി . നിർജ്ജീവനായ മനുഷ്യനെപ്പോലെ നിർവിചാരനുമായി, അലയുന്ന സുഖജീവിതം എനിക്ക് ഏതുകാലത്തു കൈവരുമോ?

ഒഴിന്തകരുത്തിനൈവത്തുള്ളെലുമ്പുവെള്ളെലുമ്പായ്
ക്കഴിന്തപിണംപോലിരുന്തുകാൺപതിനിയെക്കാലം?

അ—പരമേശ, ഞാൻ അല്പംപോലും ഒരിടത്തു സ്ഥിരമായി നിൽക്കാത്ത വിചാരത്തോടുകൂടി മനസ്സലിഞ്ഞ്, ജീവൻ വേർപെട്ടവനെപ്പോലെ നിശ്ചലനായിരുന്ന്, നിന്റെ തിരുവടികളെ ഏതുകാലത്തു ദർശിക്കാൻ ഇടയാകുന്നോ?

ആദികപിലർശൊന്നവാകമത്തിൻശൊൽപടിയേ
ചാതിവകൈയില്ലാമൽ ചഞ്ചരിപ്പതെക്കാലം?

അ—പരമേശ, പണ്ടു കപിലാചാര്യനാൽ എഴുതപ്പെട്ട ധർമ്മശാസ്ത്രമനുസരിച്ച് ജാതിമതഭേദമില്ലാതെ സർവ്വരിലും സമഭാവനയോടുകൂടി (അവധൂതനായി) സഞ്ചരിക്കുന്നതേതുകാലത്തോ?

ചൂതുങ്കളവുംതൊടരാവിനൈയുയിർട്ടുക്കാ—
റൂത്തുന്തുരത്തിയെപ്പോട്ടലൈയടവതെക്കാലം?

അ—പരമേശ, ചതി കള്ളം പുണ്യപാപങ്ങളും ഇവയെ നിശ്ശേഷം ചുട്ടെരിച്ചു നശിപ്പിച്ച് അവയിൽനിന്നും ഉത്ഭവിച്ച ഈ ദേഹത്തെ ഉപേക്ഷിച്ചു നിന്റെ തിരുവടികളെ പ്രാപിക്കുന്നതേതുകാലത്തോ?

ആശൈവലൈപ്പാശത്തകപ്പെട്ടുമായാമൽ
ഓശൈമണിദീപത്തിലൊൻറിനിൽപ്പതെക്കാലം.

അ—പരമേശ! ഞാൻ ആശയെന്ന പാശത്താൽ കെട്ടപ്പെട്ടു വൃഥാ മരിക്കാതെ നാദബ്രഹ്മരൂപമായ ദിവ്യതേജസ്സിൽ കലന്നിരിക്കാൻ സംഗതിവരുന്നതേതുകാലത്തോ?

കല്ലായ്മരമായ്ക്കയലായ്പ്പറവൈകളായ്
പ്പുല്ലായ്പിറന്തജന്മംപോതുമെൻപതെക്കാലം?

അ—പരമേശ, ഞാൻ ഇതുവരെ എടുത്തെടുത്തു തളർന്നു. കല്ല് മരം മത്സ്യം പക്ഷി പുല്ല് ഇങ്ങനെയുള്ള അനേകജന്മങ്ങളെയെല്ലാം മതിയെന്നുവച്ച് അവയെ നീക്കിക്കൊള്ളുവാൻ സാധിക്കുന്നതേതുകാലത്തോ?

**തക്കംവകൈകക്കോർപൊരുളും ചാരാമലേനിനൈവിൽ**
**പക്കവമായുന്നരുളേപ്പടത്തിരിപ്പതെക്കാലം?**

**അ**—പരമേശ, എൻേറതെന്നു ഒരു വസ്തുവേയും മനസ്സിൽ **കരുതാ തെ,** നിന്തിരുവടിയുടെ അനുഗ്രഹസമ്പത്തിൻെറ സഹായത്തോടുകൂടി **അ ങ്ങേ** കരുണയെ നോക്കിയിരിക്കുന്നതിന്നു എനിക്കു ഭാഗ്യമുണ്ടാകുന്നതു **ഏതു** കാലത്തോ?

തുരോടിശൈന്തുചുഴൻറതത്തുവത്തൈ
വേരോടിശൈന്തുവിളംകുവതുമെക്കാലം?

അ—പരമേശ, **അനേക** കററങ്ങളോടുകൂടി വ്യാപരിച്ചുകൊണ്ടിരു ന്ന തത്വങ്ങളെ വേരോടെ നശിപ്പിച്ച് ഞാൻ പരിശുദ്ധനായി ഭവിക്കു ന്നതേതുകാലത്തോ?

പാതനടുമാറിപ്പയന്തെഴുന്തചിത്തിരത്തൈ
കാകനടുമൂലത്തിരുത്തുവതുമെക്കാലം?

അ—പരമേശ, ഇങ്ങോട്ടും അങ്ങോട്ടും പലവിധത്തിൽ മാററി വിഷ മിക്കാതെ അനാഹതമെന്ന മദ്ധ്യഭാഗത്തിലിരുന്ന് അക്ഷരത്തെ മാററി. **അ** പ്പോൾ ആ സ്ഥാനത്തു പ്രകാശിച്ചു കാണപ്പെടുന്ന വിചിത്രമായ ജ്യോതി സ്സിനെ ഏകാന്തമായ നടുമൂലത്തിൽ ചേർത്തുവച്ചു, നിൻെറ അനുഗ്രഹത്തി നു പാത്രീഭവിക്കുന്നതേതുകാലത്തോ?

ഓരിമ്പംകാട്ടമുയർജ്ഞാനവീതിചെൻറു
പേരിമ്പവീടുകണ്ടുപെററിരുപ്പതെക്കാലം?

അ—പരമാത്മൻ! വിചാരിക്കാൻപോലും കഴിവില്ലാത്ത സുഖത്തെ തരുന്ന ജ്ഞാനമെന്ന തെരുവഴിയിൽകൂടിപ്പോയി അവിടെ അദ്വൈതാ നന്ദമോക്ഷത്തെക്കണ്ടു സ്വാധീനമാക്കി അതിൽ ചേർന്നിരിക്കുന്നതേതുകാ ലത്തോ?

**കാരണമായ്‌വന്തെൻകരുത്തിനരൈത്തതെല്ലാം**
**പൂരണമാകക്കണ്ടുപുകഴ്‌ന്തിരുപ്പതെക്കാലം?**

**അ**—പരമേശ, നീതന്നെ കാരണഗുരുവിൻെറ തിരുമേനിപൂണ്ടു് **എ ഴുന്നള്ളി**വന്നു് എന്നോടരുളിച്ചെയ്ത സാരതത്വങ്ങളെല്ലാം ആലോചിച്ചറി ഞ്ഞ് ആനന്ദിക്കുന്നതേതുകാലത്തോ?

**ആയുങ്കലൈകളെല്ലാമാരായ്‌ന്തുപാർത്തതൻപിൽ**
**നീയെൻറമില്ലാനിശംകാൺപതെക്കാലം?**

അ—പരമേശ! നിൻെറ തത്വത്തെ വെളിപ്പെടുത്താൻ ശ്രമിച്ചിട്ടുള്ള ശാസ്ത്രങ്ങളെല്ലാം ഞാൻ സാവധാനമായി വായിച്ചുനോക്കിയശേഷവും നീ യെന്നു ഒരു പൊരുൾ പ്രത്യക്ഷമായിവന്നു നിൽക്കയെന്നുള്ള പരമാത്മാവിനെ ഞാൻ കണ്ടറിയുന്നതേതുകാലത്തോ?

അതായതു്, ആത്മതത്വങ്ങളെ പ്രതിപാദിക്കുന്ന വേദാന്തശാസ്ത്രങ്ങൾ മുഴുവൻ പഠിച്ചാലും ഈശ്വരദർശനത്തിനു അനുമതിയാകയില്ല എന്നു ഭാവം.

കുറിയാകക്കൊണ്ടുകുലമളിത്തനായകനൊ-
പ്പിരിയാമൽചേർന്തുപിറപ്പറപ്പതെക്കാലം?

അ—പരമേശ! എന്നെ ഒരു ലക്ഷ്യമാക്കിവെച്ചുകൊണ്ടു്, എനിക്കു കൈവശത്തെത്തന്നരുളിയ എൻെറ നാഥനായ നിന്തിരുവടിയെ ഒരിക്കലും പിരിയാതവണ്ണം ചേൎന്നു് ജന്മമറുക്കാൻ എനിക്കു സാധിക്കുന്നതേതു കാലത്തോ?

മത്തടുത്തുനിൻറുമരുളാടുവാർപോലെ
പിത്തടുത്തുനിന്നരുളൈപ്പെററിരുപ്പതെക്കാലം?

അ—പരമേശ! ലഹരിപദാൎത്ഥങ്ങൾ സേവിച്ചു ഉന്മത്തനൃത്തം ചെയ്യുന്നവനെപ്പോലെ ഞാൻ ആത്മാനന്ദലഹരിയാൽ ഉന്മത്തനായി നിന്തിരുവടിയുടെ അനുഗ്രഹം ലഭിച്ചു സുഖിച്ചിരിക്കുന്നതേതുകാലത്തോ?

ചാവാമൽചെത്തിരുത്തുചൽകുരുവിൻപൊന്നടിക്കീഴ്
വേവാമൽവെന്തിരുക്കവേണ്ടുവതുമെക്കാലം?

അ—പരമേശ! ചാകാതെ ചത്തിരുന്നിട്ടും നല്ല ജ്ഞാനാചാൎയ്യൻെറ തിരുവടികളിൻകീഴിൽ വേകാതെ വെന്തിരുന്നും നിന്നെ പ്രാൎത്ഥിക്കുന്നതേതുകാലത്തോ?

ചാകാതെ ചത്തിരിക്കുന്നതു്, ശവത്തെപ്പോലെ നിശ്ചലനും മൌനിയുമായിരിക്കുകയാകുന്നു. വേകാതെ വെന്തിരിക്കുന്നതു്, ജ്ഞാനാഗ്നി ചൂഴ്ന്നിരിക്കുകയാകുന്നു.

എന്നൈയറിയാമലിരുന്താട്ടും ചൂത്തിരനിൻ
തന്നൈയറിന്തുതപംപെറുവതെക്കാലം?

അ—പരമേശ, ഞാൻ എന്നെത്തന്നെയുമറിയാതെ ഉള്ളിലിരുന്നു് എന്നെ ചേഷ്ടിപ്പിക്കുന്ന സൂത്രധാരനായ നിൻെറ തത്വത്തെ ഉള്ളതുപോലെ അറിഞ്ഞു് നിന്നെക്കുറിച്ചു തപസുചെയ്യുന്നതേതുകാലത്തോ?

ഉള്ളമറിയാതൊളിത്തിരുന്തനായകനൈ
കള്ളമനന്തെളിന്തുകാൺപതിനിയെക്കാലം?

അ—പരമേശ! എൻെറ മനസ്സറിയാത്ത വിധത്തിൽ എൻെറ ഉള്ളിൽ കളിച്ചിരുന്ന രക്ഷകനായ നിന്നെ, എൻെറ കുടിലമനസുകൊണ്ടറിഞ്ഞു ദർശിക്കുന്നതേതുകാലത്തോ?

**വാശിത്തുംകാണാമൽവായ്വിട്ടു പേശാമൽ**
**പൂശിത്തുംതോൻറാപ്പൊരുൾകാൺപതെക്കാലം?**

അ—പരമേശ! ഞാൻ യോഗമാർഗ്ഗം പരിശീലിച്ച് രേചകപൂരകകുംഭകങ്ങളെന്നു പ്രസിദ്ധിയുള്ള പ്രാണായാമത്തെച്ചെയ്തിട്ടും കാണാതെയും വായ് തുറന്നു സംസാരിക്കാതെ, പൂജചെയ്തിട്ടും വെളിപ്പെടാതെയും ഇരിക്കുന്ന നിന്നെ ഏതുകാലത്തിൽ ഏതുവഴിക്കു ഞാൻ കാണുമോ ആവോ?

**പന്നിരണ്ടുകാൽപുരവിപായ്ന്തുചില്ലടന്തട്ടാമൽ**
**പന്നിരണ്ടുചങ്കിലിക്കൾപിണൈപ്പതിനിയെക്കാലം?**

അ—പരമേശ, ഞാൻ പന്ത്രണ്ടംഗുലം വെളിപ്പെട്ടശേഷം കെട്ടുപോകുന്ന ശ്വാസത്തെ അങ്ങനെ വെളിപ്പെടുത്താതെ ഉള്ളിലടക്കി പിന്നീടു ഇഡ പിംഗല എന്ന രണ്ടു ചങ്ങലകളെക്കൊണ്ടു ബന്ധിച്ചുവയ്ക്കുന്നതേതുകാലത്തോ?

(പ്രാണായാമക്രമമാണു മേൽപ്പറയപ്പെട്ടതു്.

**നാട്ടുക്കാലിരണ്ടുംവിട്ടുനടുവുക്കാലൂടേപോയ്**
**ആട്ടുക്കാലിരണ്ടിനുള്ളേ ആയുന്തിരുപ്പതെക്കാലം?**

അ—പരമേശ, രണ്ടുകാൽകളായ രേചകപൂരകകുംഭങ്ങളെ ഒഴിച്ച് മദ്ധ്യേസ്ഥാനത്തുള്ള കാലായകുംഭകത്തിൽ എത്തി അവിടെ സുഷുമ്നയിൽ നൃത്തംചെയ്തുകൊണ്ടിരിക്കുന്ന നിൻെറ രണ്ടു തിരുവടികളിൽ ചേർന്നിരുന്നു കഴിയുന്നതിനു നിൻെറ അനുഗ്രഹം എനിക്കു എന്നു ലഭിക്കുമോ ആവോ?

**പാൽപശുവെയോട്ടിപതിയ ൽവന്തുശിരാട്ടി**
**കാൽപശുവെയോട്ടിയതിൽകട്ടിവയ്പതെക്കാലം?**

അ—ഞാൻ പാശത്താൽ കെട്ടിയിരിക്കുന്ന തത്വജ്ഞാനത്തെ കൈവിട്ടു് ദേവതാജ്ഞാനത്തെ പ്രാപിച്ച് അതിൽ ഭക്തിയെന്നുപേരായ ഒരു പശുവിനെ നടത്തി മുൻപറഞ്ഞ ജ്ഞാനത്തെ ഏതുകാലത്തിൽ നിർത്തിവയ്ക്കുമോ അറിഞ്ഞില്ല.

**പലവിടത്തേമനതൈപ്പായവിട്ടുപാരാമൽ**
**നിലവരൈയിന്തുടേപോയ്നേർപ്പെട്ടുവതെക്കാലം?**

അ—പരമേശ! ഞാൻ എൻെറ മനസ്സിനെ പലേടത്തും പോകാൻ വിടാതെ, പൃഥിവിസ്ഥാനം വഴിയായി പോയി യോഗാഭ്യസനംചെയ്തു നിന്നെ ഏതുകാലത്തിൽ പ്രാപിക്കുമോ?

**കാമക്കടൽകടന്നുകരെയേറിപ്പോവതക്കേ**
**ഓമക്കനൽവളർത്തിയുള്ളിരുപ്പതെക്കാലം?**

**അ**—പരമേശ, ഞാൻ മുങ്ങിക്കിടക്കുന്ന കാമക്കടലുകടന്ന് ആത്മജ്ഞാനം എന്ന കരയ്ക്കുകയറുന്നതിനു ഹോമാഗ്നിയെ ഉള്ളിൽ ജ്വലിപ്പിച്ച് നിന്റെ തിരുവടികളിൽ ചേർന്നിരുന്നു കഴിയുന്നതിന് ഏതുകാലത്ത് എനിക്കു സംഗതിവരുന്നോ ആവോ?

**ഉദയച്ചുടർമൂന്റുമൂലംവീട്ടിലേകൊളുത്തി**
**ഇതയത്തിരുനടനമിനിക്കാൺപതെക്കാലം?**

**അ**—പരമേശ, തനിയേ കത്തുന്ന, ആഹവനീയാഗ്നി ദാക്ഷിണാഗ്നി ഗാർഹ്യപത്യാഗ്നി എന്നീ മൂന്നഗ്നികളെയും മനോമന്ദിരത്തിൽ ജ്വലിപ്പിച്ച് അതിൽ പരിലസിക്കുന്ന ചിദാകാശസ്ഥാനത്തിൽ നീ നടിക്കുന്ന നടനത്തെ ഞാൻ ഏതുകാലത്തു കാണുമോ?

**വേതാന്തപേതമെല്ലാംവിട്ടേറിയേകടന്നു**
**നാതാന്തമൂലനടുവിരിപ്പതെക്കാലം?**

**അ**—പരമേശ! ഞാൻ വേദവേദാന്തങ്ങളെ കൈവിട്ട്, അവയെക്കടന്നുവന്ന്, നാദത്തിന്റെ അന്തത്തിൽ വിളങ്ങുന്ന മൂലപ്പൊരുളിൽ ചേർന്നിരിക്കത്തക്കവണ്ണമുള്ള അനുഗ്രഹം എനിക്കു ഏതുകാലത്തു ലഭിക്കുന്നോ?

**പട്ടമറ്റകാറ്റിൽപറന്തിടുംചൂത്തരംപോൽ**
**വിട്ടുവെളിവാകവീറ്റുവരിവതെക്കാലം?**

**അ**—സർവ്വേശ, കാറ്റിന്റെ സഹായത്തെമാത്രം അവലംബിച്ച് ആകാശത്തിൽ പറക്കുന്ന പട്ടംപോലെ സർവ്വവും ഉപേക്ഷിച്ച് വായുമാത്രാഹാരനായി സന്ന്യസിച്ചു നിന്നെ ഭജിക്കുന്നതിനു എനിക്കു എപ്പോഴും സംഗതിവരുമോ? ആവോ?

**അട്ടാംഗയോകത്തുക്കപ്പാലുക്കപ്പാലായ്**
**കിട്ടാപ്പൊരുളതനൈ കിട്ടുവതുമെക്കാലം?**

**അ**—പരമേശ, എട്ടുവിധത്തിലുള്ള യോഗങ്ങളേയും കടന്നു ഭക്തിഹീനന്മാരാൽ അറിയപ്പെടാത്ത ചിദ്വസ്തുവായ നിന്നിൽ ചേരുന്നതിനു എനിക്കു ഏതുകാലത്തിൽ സംഗതിവരുമോ?

**ഒട്ടാമൈയൊട്ടിനിൽക്കുമുടലുയിരുംപിരിത്തേ**
**എട്ടാപ്പഴംപഴുക്കിങ്കേയിരുപ്പതെക്കാലം?**

അ—പരമേശ, ബന്ധമില്ലാത്തവിധത്തിൽ ബന്ധപ്പെട്ടിരിക്കുന്ന ദേഹാദികളെ വെവ്വേറെ പിരിച്ചു അലഭ്യവസ്തുവായ നിന്റെ സമീപത്തേക്കു കയറിവരുന്നതിനു ജ്ഞാനമാകിയ ഏണിയെ ഞാൻ ചാരുന്നതേതുകാലത്തോ?

പാശത്തെനീക്കിപ്പശുവൈപ്പതിയിൽവിട്ടു
നേശത്തിനുള്ളേ നിനൈന്തിരിപ്പതെക്കാലം?

അ—പരമേശ, ഞാൻ എന്റെ പാശബന്ധങ്ങളെ തീരെ നശിപ്പിച്ചു ദാസനായ എന്നെ നാഥനായ നിന്റെ സമീപത്തിലിരുത്തി, മനസ്സിൽ നിന്റെ തിരുവടികളെ ധ്യാനിച്ചിരിക്കുന്നതേതുകാലത്തോ?

ആചാരനേയവനുട്ടാനവുംമറന്തു
പേശാമൈജ്ഞാനനിലൈപ്പെററിരുപ്പതെക്കാലം?

അ—പരമേശ, ഞാൻ ആചാരം, നിയമം, അനുഷ്ഠാനം ഇവയെ നീക്കി ഒരുകാലത്തും സംസാരിക്കാത്ത മൌനനിഷ്ഠയോടുകൂടിയ പരമാത്മജ്ഞാനനിലയെ പ്രാപിച്ചിരിക്കുന്നതേതുകാലത്തോ?

പല്ലായിരംകോടിപ്പകിരണ്ഡമുംപടൈപ്പേ
യല്ലാതുവേറില്ലൈയെൻറിവതിനിയെക്കാലം?

അ—പരമേശ, അനേകായിരം കോടിക്കണക്കായി കിടക്കുന്ന ബ്രഹ്മാണ്ഡങ്ങളെല്ലാം ഒരുത്തനാൽ സൃഷ്ടിക്കപ്പെട്ടവയല്ലാതെ വേറല്ലെന്നുള്ള അറിവു് എനിക്കുണ്ടാകുന്നതേതുകാലത്തോ?

സൎവ്വത്തിനും കൎത്താവു നീതന്നെ എന്നുള്ള ബോധം എനിക്കു എപ്പോഴും ഉണ്ടാകും? എന്നഭിപ്രായം.

ആതിമുതലാകിനിൻെറവരിയെൻറവക്ഷരത്തെ
ഓതിയറിന്തുള്ളേ യുണൎവതിനിയെക്കാലം?

അ—എല്ലാററിനും ആദിമൂലമായ "ഹരി" എന്ന അക്ഷരം ഉച്ചരിച്ചു് അതിന്റെ അൎത്ഥം മനസ്സിലാക്കി വിചാരിച്ചുകൊണ്ടിരിക്കുന്നതു് ഏതുകാലത്തോ?

ചാത്തിരത്തൈച്ചുട്ടിച്ചതുർമറയൈപ്പൊയ്യാക്കി
ചൂത്തിരത്തൈക്കണ്ടുതുയരറുപ്പതെക്കാലം?

അ—പരമേശ, ഞാൻ നാലുവേദങ്ങളേയും ആറുശാസ്ത്രങ്ങളേയും നോക്കിനോക്കി അവയിലെ അൎത്ഥവാദങ്ങളെത്തള്ളി ആന്തരരഹസ്യം മനസ്സിലാക്കി അവയിൽ സൂത്രധാരത്വം വഹിച്ചുനിൽക്കുന്ന നിന്തിരുവടിയെക്കണ്ടു് എന്റെ ദുഃഖശാന്തി വരുത്തിക്കൊൾവതേതുകാലത്തോ?

**അല്ലുംപകലുമെൻറനറിവൈയറിവാലറിഞ്ഞു**
**ചൊല്ലുമുറെറമലർന്നുതുംകുചതുമെക്കാലം?**

അ—എൻെറ അറിവിനെ ബുദ്ധിയാൽ അറിഞ്ഞു പറയുന്ന വാക്കിൻെറ അൎത്ഥവും മറന്നു്, രാപ്പകൽ സുഖാനന്ദത്തിൽ ലയിച്ചു് നിദ്രാണനെപ്പോലെയിരിക്കുന്നതേതുകാലത്തോ?

**ഈറങ്കുംചരാചരത്തിലെള്ളുമെണ്ണയുംപോൽ**
**മുയങ്കുമന്തവേതമുടിവറിവതെക്കാലം?**

അ—പരമേശ, ലോകത്തിലുള്ള സകല ചരാചരങ്ങളുടേയും ഉള്ളിൽ എള്ളിൽ എണ്ണ എന്നപോലെ ചേൎന്നിരിക്കുന്ന വേദാന്തസാരാൎത്ഥമായ നിന്നെ ഞാൻ അറിയുന്നതേതുകാലത്തോ?

**വൂനാകിവൂനിലുയിരാകിയെപ്പുലകും**
**താനാകിനിൻറതരപ്പറിവതെക്കാലം?**

അ—ശരീരമായും ശരീരത്തിനുള്ളിലിരിക്കുന്ന ശരീരിയായും എന്നല്ല ചരാചരരൂപമായ ഈ ലോകംതന്നെ താനായും, ഇരിക്കുന്നതു നീയാണെന്നുള്ള വസ്തുത ഞാൻ അറിയുന്നതേതുകാലത്തോ?

**എന്നൈവിട്ടുനീങ്കാമലെന്നിടത്തുനീയിരിക്ക**
**ഉന്നൈവിട്ടുനീങ്കാതൊരുപ്പെട്ടുവതെക്കാലം?**

അ—പരമേശ, നീ എന്നെ വിട്ടു നീങ്ങാതെ ഇരിക്കുമ്പോലം, ഞാൻ നിന്നെവിട്ടു നീങ്ങാതെ ഒന്നപെട്ടിരിക്കുന്നതേതുകാലത്തോ?

അങ്ങനെ ജീവാത്മ പരമാത്മൈക്യം ഭേവിക്കുമെങ്കിൽ അതുതന്നെ ഞാൻ ആശിക്കുന്ന വരമെന്നു സാരം.

**ഇന്നതെൻറുചൊല്ലവൊണ്ണാവെല്ലൈയററവാൻപൊ–**
**രുളൈ**
**ചൊന്നതെൻറുനാനറിന്തുചൊൽവതിനിയെക്കാലം?**

അ—പരമേശ! ഇന്നതെന്നു പറവാൻ പാടില്ലാത്ത മാനാതീതനായ നിന്നെ, ആചാൎയ്യസ്വാമിയാൽ ഉപദേശിക്കപ്പെട്ട ആത്മതത്വമാണെന്നറിഞ്ഞു പറവാൻ സംഗതിവരുത്തുന്നതേതുകാലത്തോ?

**മനതൈയൊരുവില്ലാക്കിവാൻപൊറിയെനാണാക്കി**
**യെനതറിവൈയമ്പാക്കിയെയ്‌വതിനിയെക്കാലം?**

അ—പരമേശാ, ഞാൻ എന്റെ മനസ്സിനെ ഒരു വില്ലാക്കി, ഇന്ദ്രിയഗ്രാമത്തെ ഞാണാക്കി, ജ്ഞാനത്തെ അമ്പുമാക്കി, അജ്ഞാനമെന്ന ശത്രുവേ ലാക്കാക്കി എയ്യുന്നതേതുകാലത്തോ?

എന്നെയിറക്കവെയെയെൻപതിയെയീടഴിത്ത
ഉന്നെവെളിയിൽവെത്തേയൊളിന്തുനില്പതെക്കാലം?

അ—പരമേശാ, ഞാൻ എന്നെ അനുസരിപ്പിച്ച്, എന്റെ ഇരിപ്പിടത്തെ ഇല്ലാതാക്കിയ നിന്നേയും അവിടെനിന്നും ഇളക്കി വെളിച്ചത്താക്കി ഞാൻ മറഞ്ഞിരിക്കുന്നതു ഏതുകാലത്തോ?

കടത്തുകിൻറതോണിതന്നെക്കൈയൽകുത്തിവിട്ടാൽ-
പോൽ
നടത്തുകിൻറചിത്തിരത്തൈനാനറിവതെക്കാലം?

അ—തോണിക്കാരൻ തോണിക്കകത്തിരുന്നുകൊണ്ടു കഴകുത്തിയോ മറ്റോ അതിനെ നടത്തിക്കൊണ്ടുപോകുന്നതുപോലെ ജീവജന്തുക്കളുടെ ഉള്ളിൽ ഇരുന്നുകൊണ്ടു നീ അപ്രകാരം നടത്തുന്ന അത്ഭുതലീലാവിശേഷത്തെ ഞാൻ അറിയുന്നതേതുകാലത്തോ?

നിൻറനിലൈപേരാമനിനൈവിലൊൻറുമാരാമൽ
എൻറനിലൈമുത്തിയെൻറുചേർന്തറുവതെക്കാലം?

അ—പരമേശാ! ഞാൻ നിൽക്കുന്ന നിലയിൽനിന്നും, മാറാതെയും മനസ്സിൽ യാതൊരു വിചാരവുമില്ലാതെയും ലൌകികനിലയെക്കവിഞ്ഞുണ്ടാകുന്ന പരമാത്മബോധമേതോ അതുതന്നെ മോക്ഷമെന്നറിഞ്ഞ്, ആ വിധനിലയെ പ്രാപിച്ച്, അതിന്റെ സുഖത്തെ ഞാൻ അറിയുന്നതെന്നോ?

പൊന്നുംവെള്ളിയുംപൂൺപൊൽപതത്തൈയുള്ളമൈത്തു
മിന്നമൊളിവെളിയേവിട്ടടൈപ്പതെക്കാലം?

അ—പരമേശ, പൊന്നും വെള്ളിയും ധരിച്ചിരിക്കുന്ന അഴകേറിയ നിന്റെ തിരുവടികളെ മനസ്സിൽവച്ചു ധ്യാനിച്ചു തേജോമയനായ നിന്നെ വെളിപ്പെടുത്തി നിർത്തിയുംകൊണ്ട്, എന്നെ നീ ഇരുന്ന ആ ധ്യാനത്ത് ആക്കി അടച്ചുവയ്ക്കുന്നതേതുകാലത്തോ?

ജീവാത്മാവിനെ പരമാത്മാവിനോടേകീകരിച്ചു പരമാത്മമാത്രമാക്കി പ്രകാശിപ്പിക്കുന്നതിനു എനിക്കു എന്നു സാധിക്കും? എന്ന്.

കൂട്ടിലടൈപ്പട്ടപുഴുക്കളൈവിയുരുകൊണ്ടതുപോൽ
വീട്ടിലടൈപ്പട്ടരുളൈവേണ്ടുവതുമെക്കാലം?

അ—കൂട്ടിലാക്കി അടയ്ക്കപ്പെട്ട പുഴ അല്പകാലംകൊണ്ടു "കുളവിയായി"എന്ന കീടമായിത്തീരുന്നതുപോലെ, ഞാൻ മോക്ഷവീട്ടിലടയ്ക്കപ്പെട്ടവനായിട്ട്, നിന്റെ രൂപത്തെ പ്രാപിക്കുന്നതെന്നുകാലത്തോ? അഥവാ നിന്റെ രൂപത്തെ പ്രാപിക്കുന്നതിനു നിന്റെ അനുഗ്രഹത്തെ പ്രാർത്ഥിക്കുന്നതെന്നു കാലത്തോ?

കടലിലൊളിത്തിരുന്തകനലെഴുന്തു വന്താൽപോൽ
ഉടലിലൊളിത്തശിവമൊളിചെയ്യുതെക്കാലം?

അ—പരമേശാ, സമുദ്രത്തിൽ മറഞ്ഞിരിക്കുന്ന ബഡവാഗ്നി പ്രകാശമാനമായി ഉയർന്നുവന്നാലെങ്ങനെയിരിക്കുമോ അതുപോലെ, എന്റെ ശരീരത്തിൽ മറഞ്ഞിരിക്കുന്ന നീ വെളിപ്പെട്ടുവന്ന്, എന്നെ അനുഗ്രഹിക്കുന്നതെന്നുകാലത്തോ?

അരുണപ്രകാശമെങ്ങുമൊത്തിരുപ്പതുപോൽ
കരുണൈത്തിരുവടിയിൽകലർന്തിരുപ്പതെക്കാലം?

അ—പരമേശ, സൂര്യന്റെ പ്രകാശം ലോകത്തിലെങ്ങും ഒരുപോലെ വ്യാപിച്ചിരിക്കുന്നതുപോലെ സച്ചരാചരങ്ങളിലും വ്യാപിച്ചിരിക്കുന്ന നിന്റെ തിരുവടികളിൽ ഞാൻ കലർന്നിരിക്കുന്നതും, ഏതുകാലത്തോ?

പൊന്നിൽപലവിതമായ് പൂഷണമുണ്ടാനതുപോൽ
ഉന്നിൽപിറന്തതുന്നിലൊടുക്കുവതുമെക്കാലം?

അ—പൊന്നിൽനിന്നും പലരൂപത്തിലുള്ള ആഭരണങ്ങൾ ഉണ്ടാകുന്നതുപോലെ, നിന്നിൽനിന്നും പലരൂപത്തിലായി ഉണ്ടായിരിക്കുന്ന ഈ ചരാചരങ്ങളെല്ലാം നിന്നിൽ അടങ്ങുന്നതു—അതുപോലെ നിന്നിൽനിന്നു ജനിച്ച ഒരു വ്യക്തിയായ ഞാനും നിന്നിലടങ്ങുന്നതു—ഏതുകാലത്തോ?

നായിൽകടെപ്പിറപ്പാംനാൻപിറന്തതുമ്പമറ
വേയിൽകനലൊളിപോൽവിളങ്കുവതുമെക്കാലം?

അ—പരമേശ! നായേക്കാളും നികൃഷ്ടമായവിധത്തിൽ ജന്മമെടുത്തു ദുഃഖിക്കുന്ന എന്റെ ദുഃഖം നീങ്ങുന്നതിനായി ജോതിസ്വരൂപനായ നിന്തിരുവടി എന്റെ മുമ്പിൽ എഴുന്നെള്ളിവരുന്നതു ഏതുകാലത്തോ?

സൂരിയകാന്തിവെളിസൂഴ്ന്തുപഞ്ചൈച്ചുട്ടതുപോൽ
ആരിയൻറാററത്തരുൾപെറുവതെക്കാലം?

അ—പരമേശ, സൂര്യന്റെ രശ്മി കാന്തക്കണ്ണാടിവഴി നിഴലിച്ചു പഞ്ഞി ചുട്ടെരിക്കുന്നതുപോലെ, ജ്ഞാനോപദേശം ജ്ഞാനാചാര്യരുടെ നാ

വുവഴി വെളിപ്പെട്ടു്, അജ്ഞാനത്തെ നശിപ്പിക്കുന്നതാകുന്നു. ഞാൻ ആ ഉപദേശം ലഭിച്ചു്, നിന്തിരുമേനി ദർശിക്കുന്നതു ഏതുകാലത്തോ?

ഇരുമ്പിങ്കനന്മൂട്ടിവിപ്പുരുപോയപ്പുരുവായ്
കരുമ്പിലുമൈവരസത്തെക്കണ്ടറിവതെക്കാലം?

അ—ഇരുമ്പു തീക്കനലിൽ ഇട്ടു പഴുപ്പിച്ചാൽ അതിന്റെ രൂപഭേദം വരുന്നതുപോലെ ഞാൻ ജ്ഞാനാഗ്നിയിൽ പരിശുദ്ധനായി ശിവസാരൂപ്യം ലഭിച്ചു്, ശിവസ്വരൂപത്തെക്കണ്ടു്, കരിമ്പിൻനീരിനെക്കാളും മധുരമായ ആനന്ദരസത്തെ അനുഭവിക്കുന്നതു് ഏതുകാലത്തോ?

കരുക്കൊണ്ടമുട്ടൈതന്നെക്കടലാമൈതാനിനൈക്ക
ഉരുക്കൊണ്ടവാറതുപോലുന്നൈയടവതെക്കാലം?

അ—കടലാമ കരയ്ക്കു കുഴിതോണ്ടി മുട്ടയിട്ടാൽ, അതു പിന്നെ കടലിൽ പോയാലും, വീണ്ടും ഒരുകുറി അതു് ആ മുട്ടയെക്കുറിച്ചു നിനയ്ക്കുമ്പോൾ, ആ മുട്ടപൊട്ടി കുഞ്ഞിറങ്ങുന്നതുപോലെ, നിന്തിരുവടിയാൽ ഒരിക്കൽ സൃഷ്ടിക്കപ്പെട്ട ഞാനും, നിന്റെ സങ്കല്പമാത്രത്താൽ നിന്റെ രൂപത്തിലായിത്തീരുന്നതേതുകാലത്തോ?

വീടുവിട്ടുപായ്ന്തു വെളിയിൽ വരുവാർപോൽ
കൂടുവിട്ടുപായുംകുറിപ്പറിവതെക്കാലം?

അ—പരമേശ, കൂടുവിട്ടു കൂടുപായുന്ന വിദ്യ അറിഞ്ഞ മഹാന്മാരെപ്പോലെ, ഞാനും എന്റെ കൂടായ ഈ ദേഹത്തെവിട്ടു വെളിപ്പെട്ടുപോകുന്ന കാലത്തിന്റെ കണക്കറിയുന്നതേതുകാലത്തോ?

ഞാൻ സ്വച്ഛന്ദമൃത്യുവായിത്തീരുന്ന കാലമേതോ? എന്നു ഭാവം.

കടൈന്തവെണ്ണെയ്മോരിൽകലവാതവാറതുപോൽ
ഉടൈന്തുതമിയേനൈക്കാൺപതെക്കാലം?

അ—ആദ്യം വേർതിരിക്കാൻ പാടില്ലാതവണ്ണം കൂടിച്ചേർന്നിരുന്നാലും കടഞ്ഞെടുത്താൽ പിന്നെ, വെണ്ണ, മോരിലിട്ടാലും അതിൽ കലർന്നുചേരാതെ പ്രത്യേകം കിടക്കുന്നതുപോലെ നിന്നെ വിട്ടുപിരിഞ്ഞുപോന്ന ഞാനും നിന്നിൽ കലർന്നുചേരാതെ വേർപെട്ടിരിക്കയാണെങ്കിലും കൺകുളിരുംവണ്ണം നിന്നെ ഒന്നു കാണുന്നതേതുകാലത്തോ?

ഇരുളൈവെളിവിഴുങ്കിയകവ്വുരുക്കൊണ്ടാൽപോൽ
അരുളേവിഴുങ്കുമിരുളകൻറനിൽപതെക്കാലം?

അ—ഇരുളിനെ ആകാശം ഉള്ളിലടക്കിത്തന്മയമായി നില്ക്കുന്നതു

പോലെ പരമാത്മസ്വരൂപത്തെ മറച്ച് അന്ധകാരമയമായി നിൽക്കുന്ന അജ്ഞാനത്തെ ഏതുകാലത്തിൽ നീക്കാൻ എനിക്കു സാധിക്കുമോ?

**മിന്നെഴുന്തുമിന്നൊടുങ്കിവിണ്ണിലുറൈന്താൽപോൽ**
**എന്നനിൻറതെന്നുള്ളേയാനറിവതെക്കാലം?**

അ—പരമേശ! ആകാശത്തിൽ മിന്നൽ കാണപ്പെട്ടശേഷം അക്കാണപ്പെട്ട സ്ഥലത്തുതന്നെ അതു ലയിച്ചടങ്ങിപ്പോകുന്നതുപോലെ എന്റെ ഉള്ളിൽ പ്രകാശിച്ചു ലയിച്ചടങ്ങിയിരിക്കുന്ന നിന്തിരുവടിയെ ഞാൻ അറിവാൻ ഏതുകാലത്തു സാധിക്കും?

**കണ്ടപുനൽക്കുടത്തിൽകതിരൊളികലപ്പായ്ന്താൽപോൽ**
**കൊണ്ടസ്വരൂപമതേക്കുറാറ്വതെക്കാലം?**

അ—പരമേശ! ആകാശത്തിൽ ഏകരൂപനായ്‌വിളങ്ങുന്ന സൂര്യന്റെ പ്രകാശം ഓരോ കുടങ്ങളിൽ നിറച്ചുവച്ചിരിക്കുന്ന വെള്ളത്തിൽ പ്രതിബിംബിക്കുന്നതുപോലെ, സകല വ്യക്തികളിലും, വ്യാപിച്ചിരിക്കുന്ന നിന്റെ സ്വരൂപത്തെ ഞാൻ സ്തുതിക്കത്തക്കവണ്ണം അറിഞ്ഞുകൊള്ളുന്നതേതുകാലത്തോ?

**പൂണകിൻറപൊന്നണിന്താൽപൊൻചുമക്കുമോവുടലെ**
**കാണകിൻറവെൻകരുത്തിൽകണ്ടറിവതെക്കാലം?**

അ—പരമേശ! അണിയത്തക്ക സ്വർണ്ണത്തെ സ്വർണ്ണാഭരണങ്ങളാൽ അലങ്കരിച്ചാൽ അതിനു വെറുപ്പുതോന്നുമോ? ഇല്ല. അതുപോലെ കാണത്തക്ക എന്റെ ബുദ്ധികൊണ്ടു ബോധസ്വരൂപനായ നിന്നെ കണ്ടറിയുന്നതേതുകാലത്തോ?

**ചെമ്പിൽകളിമ്പുപോൽശിവത്തെമിഴുങ്കുമിക**
**വെമ്പിനിൻറമുമ്മലത്തെവേറുചെയ്യതെക്കാലം?**

അ—പരമേശ! ചെമ്പിൽ ക്ലാവ് എന്നപോലെ എന്റെ ബുദ്ധിയെ മൂടിയിരുന്ന്, നിന്റെ ദർശനത്തെത്തടുക്കുന്ന അഹങ്കാരം, കർമ്മം, മായ എന്ന മൂന്നു മലങ്ങളേയും ഇല്ലായ്മചെയ്യുന്നതേതുകാലത്തോ?

**ആവിയുംകായമുമ്പോലാത്മതന്നിൻറതനൈ**
**പ്പാവിയറിന്തുമനംപററിനിൽപതെക്കാലം?**

അ—ദേഹവും ദേഹിയുംപോലെ എന്റെ ഉള്ളിൽ ചേർന്നിരിക്കുന്ന നിന്നെ, പാപിയായ ഞാൻ അന്വേഷിച്ചറിഞ്ഞു ധ്യാനിച്ചു സുഖിച്ചിരിക്കുന്നതേതുകാലത്തോ?

ഊമൈക്കനാക്കണ്ടുരൈക്കറിയാവിൻപമതേ
നാമറിന്തുകൊാംവതക്കേ നാംവരുവതെക്കാലം?

അ—സംസാരിക്കാൻ കഴിവില്ലാത്തവൻ സ്വപ്നംകണ്ടാൽ അവൻ കണ്ടതിനെ മററുള്ളവരെപ്പറഞ്ഞറിയിക്കാൻ സാധിക്കാത്തതുപോലെ അറിഞ്ഞാലും വെളിയിൽ പറഞ്ഞറിയിക്കാൻ കഴിവില്ലാത്തതുള്ള നിൻെറ രൂപം ഞാൻ കാണുന്നതിനു ഞാൻ ഏതുകാലത്തു വിശുദ്ധനായി ഭവിക്കുമോ?

ചാകാശിവനടിയൈയെന്തപ്പൊതാരെപ്പോതും
പാരേവുടലകൻറു പോവരെൻപതെക്കാലം?

അ—ഒരിക്കലും അഴിവില്ലാത്തതായ പരമേശൻെറ തിരുവടികളിൽ സദാ മനസ്സിനെ വച്ചിരിക്കുന്ന ജ്ഞാനികൾ എന്നും വിട്ടുമാറാത്തതായി പറയപ്പെട്ടിരിക്കുന്ന ഈ ശരീരത്തെ വെടിഞ്ഞു മുക്തരാകുന്നു എന്നു പറയുന്ന അറിവു് എനിക്കു ഏതുകാലത്തിൽ ഉദിക്കുമോ?

നിട്ടൈതന്നൈവിട്ടുനിന്നൈവറിവുതപ്പവിട്ടു
വേട്ടവെളിയിൽവിരവിനിൽപതെക്കാലം?

അ—പരമേശ! ഞാൻ നിഷ്ഠ, ധ്യാനം ഇതുകളെ തീരെ കൈവിട്ടു് ഉൽകൃഷ്ടമായ ചിദാകാശത്തിൽ ലയിച്ചിരിക്കത്തക്ക നില എനിക്കു ഏതു കാലത്തു കൈവരുമോ?

വെട്ടവെളിതനിൽവിളൈന്തവെമ്പാശത്തെ
തിട്ടമുടൻകണ്ടുതെളിവതിനിയെക്കാലം?

അ—പരമേശ, എനിക്കു യാതൊരു കാരണവുമില്ലാതെ വന്നുകൂടിയതായ ബന്ധത്തെ അറിയേണ്ടവഴിക്കറിഞ്ഞു്, അതു വന്നുകൂടിയ പ്രകാരത്തെ ശരിപ്പെടുത്തുന്നതേതുകാലത്തോ?

സർവംപരവടിവായെൻവടിവുനിൻവടിവായ്
കങ്കുൽപകലിൻറിയുന്നൈക്കണ്ടിരുപ്പതെക്കാലം?

അ—പരമേശ! ഞാൻ സർവം ശിവമയമായും എൻെറ രൂപം നിൻെറ രൂപമായും രാപ്പകൽ ഇല്ലാതെ (രാത്രിയും പകലുമെന്നുള്ള ഭേദകല്പനയുമില്ലാതെ) ഇരുന്നു് കണ്ടറിയുന്നതേതുകാലത്തോ?

ഉണ്ടുറങ്കിമാതരുടൻകൂടിച്ചേർന്നിമ്പം
കണ്ടുറങ്കിനിയെനവേകണ്ടുകൊാംവതെക്കാലം?

അ—പരമേശ, ഞാൻ ഭക്ഷിച്ചതും സ്ത്രീകളോടുകൂടി സുഖിച്ചതും,

എല്ലാം നിന്റെ ചെയ്തികൾതന്നെയെന്നുള്ള ജ്ഞാനം എനിക്കുണ്ടാകുന്നതേതുകാലത്തോ?

ഈമെൻറുകേട്ടതുവുമെന്നുള്ളേ നിൻറതുവും
ഓമെൻറുശൊന്നതുമുറററിവതെക്കാലം?

അ—പരമേശ, എന്റെ ആചാര്യൻ ആദ്യം "ഈ" എന്ന മന്ത്രാക്ഷരത്തെ എനിക്കുപദേശിച്ചതും, പിന്നീട് എന്റെ ഉള്ളിലിരുന്നതും, അതിപ്പിന്നെ "ഓം" എന്ന മന്ത്രാക്ഷരത്തെ ഉപദേശിച്ചതും ഞാൻ ഏതുകാലത്തറിയുന്നോ?

ചത്തമ്പിറണ്ടവിടന്തന്മയമായ് നിൻറവിടം
ചിത്തമ്പിറന്തവിടന്തോന്തറിവുതെക്കാലം?

അ—പരമേശ, ശബ്ദം ഉത്ഭവിച്ചതും, എല്ലാം തന്മയമായി പരിലസിക്കുന്നതും മനം ഉദയം ചെയ്തതും ആയ ആ സ്ഥാനത്തെ ഞാൻ ഏതുകാലത്തിൽ വിചാരിച്ചറിയുന്നോ?

പോക്കുംവരവുംപുറമ്പുള്ളുമാകിനിൻറും
താക്കമൊരുപൊരുളൈച്ചന്തിപ്പതെക്കാലം?

അ—പരമേശ, ഉൾപ്പൊരുളായും വെളിപ്പൊരുളായും സർവ്വത്ര വ്യാപിച്ചിരുന്ന് സകല ശുഭാശുഭസ്വരൂപനായിരിക്കുന്ന നിന്നെ ഞാൻ ഏതു കാലത്തിൽ സന്ധിക്കുന്നോ?

നാനെനവുനീയെനവുനാമിരണ്ടുമററൊൻറും
നീയെനവേചിന്തൈതന്നിനേർപ്പടുവതെക്കാലം?

അ—പരമേശ, ഞാനെന്നും നീയെന്നുമുള്ള ഭേദഭാവന നശിച്ച്, എല്ലാം നീയാണെന്നുള്ള ജ്ഞാനം എന്റെ മനസ്സിൽ ഉദയം ചെയ്യുന്നതേതുകാലത്തോ?

അറിവൈയറിവാലറിന്തേയറിവുമറിവുതനിൽ
പിരിവുപടനില്ലാമൽപിടിപ്പതിനിയെക്കാലം?

അ—പരമേശ, ഞാൻ ആത്മാവിനെ ആത്മാവുകൊണ്ടറിഞ്ഞ് ആ അറിവിനെ വിടാതെ മുറുകെപ്പിടിച്ചുകൊണ്ട് ജീവിതത്തെ നയിക്കുന്നതേതുകാലത്തോ?

നീടുംപുവനമെല്ലാം നിറൈന്തുചിന്തുരമതായ്
ആട്ടംതിരുക്കൂത്തൈത്തെയറിവതിനിയെക്കാലം?

അ—പരമേശ, നീ ഈരേഴുലോകങ്ങളും ഉലഞ്ഞ് ധൂളിപൊങ്ങത്തക്കവണ്ണം ആനന്ദനൃത്തം ചെയ്യുന്നതു ഞാൻ കാണുന്നതേതുകാലത്തോ?

**തിത്തിയെൻറക്കൂത്തുത്തിരുച്ചിലമ്പിനോശൈകളും**
**പുത്തിയുടനേകേട്ടപണിവതിനിയെക്കാലം?**

അ—പരമേശ, നീ നൃത്തംചെയ്യുമ്പോൾ, നിൻെറ തിരുവടികളിൽ ധരിച്ചിരിക്കുന്ന ചിലമ്പിൻെറ ശബ്ദം എൻെറ കാതുകൊണ്ടു കേട്ട്, നിന്തിരുവടിയെ നമസ്കരിക്കുന്നതിനു എനിക്ക് സാധിക്കുന്നതേതുകാലത്തോ?

**നയനത്തിടൈവെളിപോയനന്റംപരവെളിയിൽ**
**ശയനത്തിരുന്തുതലൈപ്പെടുവതെക്കാലം?**

അ—പരമേശ, നിടിലമദ്ധ്യത്തിലിരിക്കുന്ന സുഷുമ്ന എന്ന ചിദാകാശത്തിൽ എത്തി, അവിടെയിരിക്കുന്ന ദിവ്യക്ഷേത്രത്തിൽ ആനന്ദനിദ്ര ചെയ്തിരിക്കുന്നതേതുകാലത്തോ?

**അരുവിമലൈനടുവേയായിരക്കാൽമണ്ഡപത്തിൽ**
**തിരുവിളൈയാടൽകണ്ടുതെരിശിപ്പതെക്കാലം?**

അ—പരമേശ, അരുവിയാറ്, ചുററി പ്രവഹിച്ചുകൊണ്ടിരിക്കുന്ന ഒരു മലയുടെ മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന ആയിരംകാൽമണ്ഡപത്തിൽനിന്നു നീ നടക്കുന്ന ആനന്ദനൃത്തത്തെ ഞാൻ ഏതുകാലത്തു കാണുമോ?

**മീനൈനിനവുണ്ടുനക്കിവിക്കിനിൻറകൊക്കുപോൽ**
**തേനൈമികവുണ്ടുനക്കിത്തെവിട്ടിനിൽപതെക്കാലം?**

അ—കൊക്കെന്ന പക്ഷി വെള്ളത്തിലുള്ള മത്സ്യത്തെ ഭക്ഷിച്ചു വണച്ചിറങ്ങിയിരിക്കുന്നതുപോലെ ജ്ഞാനാനന്ദത്തേൻകുടിച്ചു ഞാനും വണച്ചിറങ്ങിയിരിക്കുന്നതേതുകാലത്തോ?

**പൊല്ലാതകായമൂന്നെപ്പോട്ടുവിടുക്കമുന്നേ**
**കല്ലാവിൻപാൽകറപ്പക്കൽപതിനിയെക്കാലം?**

അ—പരമേശ, ദുഃഖഭാജനമായ ഈ ശരീരം, നിന്നെത്തള്ളിയുംവച്ചു വെളിപ്പെട്ടുപോകുന്നതിനുമുമ്പെ ജ്ഞാനമെന്ന പശു ചുരത്തുന്ന പാൽ ഞാൻ കറന്നുകുടിക്കുന്നതേതുകാലത്തോ?

**വെട്ടവെളിക്കുള്ളേവിളങ്കുംസദാശിവത്തെ**
**കിട്ടവരത്തേടക്കിരുപൈചെയ്‌വതെക്കാലം?**

അ—പരമേശ, വെട്ടവെളിയായ ചിദാകാശത്തിൽ വിളങ്ങുന്ന സദാ

ശിവമൂർത്തിയായ നിന്നെ എൻെറ അരികിൽ വരത്തക്കവണ്ണം ഞാൻ അ നേ ഷിക്കുന്നതിന് അനുഗ്രഹിക്കുന്നതെന്നുകാലത്തോ?

പേരറിവിലേമനതെപ്പേരാമലേയിരുത്തി
യോരറിവിലെന്നാളുമൂൻറി നൽപതെക്കാലം?

അ—പരമേശ, എൻെറ മനസ്സു പരമാത്മാവായ നിന്നിൽ എപ്പോഴും നിലനിർത്തി ആ ആത്മാവോടു കലർത്തി നിരഭേദമായ അദ്വൈതനില യിൽ ഇരിപ്പാൻ എനിക്കു സാംഗതിയാകുന്നതെന്നുകാലത്തോ?

അത്തുവിനംപോലുമെൻറനാത്തുമെന്നിലുള്ളിരുന്തു
മൂത്തിതരനിൻറമുറൈയറിവതെക്കാലം,

അ—പരമേശ, നി പരമാത്മമായ അദ്വൈതനിലയിൽ എൻെറ ജീ വാത്മാവോടുചേർന്ന്, മുക്തിതരത്തക്കവണ്ണം എഴുന്നള്ളിയിരുന്ന പ്രകാശ ത്തെ ഞാൻ അറിയുന്നതെന്നുകാലത്തോ?

നാനിൻറപാശമതിൽനാനിരുന്തുമാളാമൽ
നീനിൻറകോലമതിൽനിറവിനിൽപതെക്കാലം?

അ—ഞാൻ ഇതുവരെ ഇടപ്പെട്ടിരിക്കുന്ന ബന്ധത്തിലിരുന്നു മരിക്കാ തെ നീ അധിവസിക്കുന്ന മൂർത്തിദർശനമായ ദേവതാജ്ഞാനത്തോടുകൂടെ നിന്നെ പ്രാപിച്ചിരിക്കുന്നതെന്നുകാലത്തോ?

എള്ളുംകരുമ്പുമെഴമലരുംകായമുംപോൽ
ഉള്ളുംപുറംപുനിൻറതുററിവതെക്കാലം?

അ—പരമേശ, എള്ളിൽ എണ്ണപോലെയും കരിമ്പിൽ രസംപോലെ യും, പൂവിൽ വാസനപോലെയും, ദേഹത്തിൽ ജീവൻപോലെയും കാ ണ്മാൻ പാടില്ലാതവണ്ണം ഉള്ളിലും പുറത്തും ഒരുപോലെ വ്യാപിച്ചിരിക്കുന്ന നിൻെറ തത്വം ഞാൻ വിചാരിച്ചറിയുന്നതെന്നുകാലത്തോ!

അന്നംപുലനൈവകുത്തമുതെയുണ്ടതുപോ-
ലെന്നൈവകുത്തുന്നൈയിനിക്കാൺപതെക്കാലം?

അ—പരമേശ, അരയന്നം വെള്ളവും പാലും കലർന്നിരിക്കുന്നതിൽ നിന്നും വെള്ളത്തെ വെടിഞ്ഞു പാല് വേർതിരിച്ചാസ്വദിക്കുന്നതുപോലെ ഞാൻ എന്നിൽനിന്നും എന്നെ തള്ളിക്കളഞ്ഞുംവച്ച് നിന്നെക്കാണുന്നതെ ന്നുകാലത്തോ?

ഞാൻ നീതന്നെയെന്നറിഞ്ഞ്, എന്നെ മറന്ന്, നിന്നെത്തന്നെ കാ ത്തിരിക്കുന്നതെന്നുകാലത്തോ എന്നർത്ഥം.

**അന്തരത്തിൽനീർപ്പൂത്തലർന്തെഴുന്തതാമരൈപോൽ**
**ചിന്തൈവൈത്തുക്കണ്ടുദരിശിപ്പതെക്കാലം?**

**അ**—പരമേശ, ആകാശഗംഗയിലുണ്ടായി വിലസിനിൽക്കുന്ന താമരപോലെ (വിലസുന്ന) നിൻെറ തിരുവടികളിൽ എൻെറ മനസ്സിനെ ചേർത്തു ദർശിക്കുന്നതെതുകാലത്തോ?

**പിറപ്പുമിറപ്പുമററുപേച്ചുമററുമൂച്ചുമററു**
**മറപ്പുനിനൈപ്പുമററുമാണ്ടിരുപ്പതെക്കാലം?**

**അ**—പരമേശ, ഞാൻ ജനനം, മരണം, സംസാരം, ശ്വാസം, ഓർമ്മ, മറവി ഇതുകളെല്ലാം തീരെ വിട്ടൊഴിഞ്ഞു്, ശിവാനന്ദത്തെ അനുഭവിക്കാനായി, ജാഗ്രൽസുഷുപ്തിനിലയെ പ്രാപിച്ചിരിക്കുന്നതെതുകാലത്തോ?

**മന്നുംപരവെളിയൈമനവെളിയിലടൈത്തറിവൈ**
**എന്നുമൊരുനിനൈവൈയെഴുപ്പിനിൽപതെക്കാലം?**

**അ**—പരമേശ, ഒരിക്കലും അഴിയാത്ത നിലയോടുകൂടിയ ആത്മജ്യോതിസ്സിനെ എൻെറ മനസ്സിൽ ചിദാകാശത്തിൽ അടക്കിവെച്ചു്, കുണ്ഡലിനീശക്തിയെ ഉയത്തി ആത്മൈക്യം പ്രാപിക്കുന്നതു് ഏതുകാലത്തോ?

**ആശൈ കാണ്ടമാതരടൈകനവനീക്കിയുൻമേൽ**
**ഓശൈകൊണ്ടുനാനമൊട്ടുംകുവതുമെക്കാലം?**

**അ**—സ്ത്രീകളെക്കുറിച്ചുള്ള ഭ്രമങ്ങളാകുന്ന സ്വപ്നത്തെ നീക്കി നിൻെറ തിരുവടികളിൽ നാദബ്രഹ്മത്തിനായി ഞാൻ സമാധിയിൽ ലയിച്ചിരിക്കുന്നതെതുകാലത്തോ?

**തന്നുയിരൈക്കൊണ്ടുതാൻതിരിന്തവാറതുപോൽ**
**ഉന്നുയിരൈക്കൊണ്ടിങ്കൊടുംകുവതുമെക്കാലം?**

**അ**—പരമേശ, തൻെറ ജീവൻെറ സഹായംകൊണ്ടു് വെളിസ്ഥലങ്ങളിലൊക്കെ ചുററിസ്സഞ്ചരിച്ചതുപോലെ നിൻെറ അനുഗ്രഹശക്തിയാൽ നിന്നെ ഞാൻ പ്രാപിച്ചു് ഇവിടെ സമാധിയിലിരിക്കുന്നതെതുകാലത്തോ?

**ചേററിൽകിളൈനാടുന്തിടമാമുടലൈയിനി**
**ക്കാററിലുഴൽചൂത്തിരമായ്ക്കാണ്പതിനിയെക്കാലം**

**അ**—ചേററിൽ ഇരതേടിനടക്കുന്ന കിളിയെപ്പോലെ നിലയില്ലാത്തതായ ഈ ദേഹത്തെ കാററത്തു സഞ്ചരിക്കുന്ന ഒരു യന്ത്രമാണെന്നുള്ള വസ്തുത, അറിയുന്നതെതുകാലത്തോ?

**എൻവശമുംകെട്ടിങ്കിരുന്തവശമുമഴിന്തു**
**തൻവശമുംകെട്ടരുളൈച്ചാർന്തിരുപ്പതെക്കാലം?**

**അ**—ഹേ പരമേശ, ഞാൻ എനിക്കും എൻെറ ശരീരത്തിനും നിന ക്കും വശപ്പെട്ടിരിക്കുന്നതേതുകാലത്തോ?

**തന്നൈമറന്തുതലൈത്തുന്നൈമറന്തു**
**കന്മമറന്തുകതിച്ചേരുവതെക്കാലം**

**അ**—പരമേശ, ഞാൻ എന്നെയും എനിക്കു ആശ്രയമായ ഇടത്തെയും കന്മത്തെയും മറന്നു മുക്തിപദത്തെ പ്രാപിക്കുന്നതേതുകാലത്തോ?

**എന്നൈയെന്നിലേമറന്തേയിരുന്തപതിയുംമറന്തു**
**തന്നൈയുംതാനേമറന്തുതനിത്തിരുപ്പതെക്കാലം?**

**അ**—പരമേശ, ഞാൻ എന്നെയും എന്നിൽതന്നെ ഞാനറിയാതെ ഇരുന്നരുളുന്ന നാഥനായ നിന്നെയും തീരെ മറന്ന് ഏകാന്തസമാധിയിൽ ഇരിക്കുന്നതേതുകാലത്തോ?

**തന്നൈയുംതാനേമറന്തുതലൈവാശററാൾപോട്ടേ**
**ഉന്നൈനിനൈത്തുള്ളേയുറംകുവതുമെക്കാലം?**

**അ**—ഞാൻ എന്നെത്തന്നെ മറന്ന് നിന്നെ സംബന്ധിച്ചിരിക്കുന്നതായ വീട്ടിൽ പ്രവേശിച്ച്, വാതലടച്ചു കുററിയിട്ടു അവിടെ നിൻെറ തിരുവടികളെ ചിന്തിച്ചുകൊണ്ടു ഉറങ്ങാതെയുറങ്ങിയിരിക്കുന്നതേതുകാലത്തോ സമാധിയിലിരിക്കുന്നതേതുകാലത്തോ എന്നൎത്ഥം.

**ഇണൈപിരിന്തപോതലരിയിനിമുറുമൻറിലൈപോൽ**
**തുണൈപിരിന്തപോതരുണ്ടൽതൊടർന്തുകൊൾവതെ—**
**(ക്കാലം?**

**അ**—പരമേശ അലരിൽ എന്നു പറയപ്പെടുന്ന ഒരുവക പക്ഷി ആണും പെണ്ണും ഒന്നിനെവിട്ടൊന്നു പിരിഞ്ഞിരുന്നാൽ, അത്യന്തം ദുഃഖത്തെ പ്രകടിപ്പിക്കുന്നതുപോലെ ഞാൻ നിന്തിരുവടിയെ പിരിഞ്ഞിരിക്കുമ്പോൾ ദുഃഖിതനായി ഭക്തിപൂൎവ്വം ഉപാസിച്ച്, പരമാത്മജ്ഞാനകൈവല്യത്തെ ഏതുകാലത്തിൽ പ്രാപിക്കുന്നോ?

**ആട്ടമൊൻറുമില്ലാമൽഅശൈവുചലറുംകാണാമൽ**
**തേട്ടമററവാൻപൊരുളൈത്തേടുവതുമെക്കാലം?**

അ—പരമേശ, ആദ്യവും അന്തവുമില്ലാതെയും ആരാലും അന്വേഷിക്കാൻ കഴിയപ്പെടാത്തവിധത്തിലും ഇരിക്കുന്ന പരമാത്മാവായ നിന്നെ ഞാൻ ഏതുകാലത്തു അന്വേഷിച്ചറിഞ്ഞു ഐക്യപ്പെടുന്നോ?

**മുന്നൈവിനൈയാലറിവുമുററാമൽപൂന്മൈറെന്താൽ**
**യന്നൈതന്നൈത്തേടിയമുത്തുൺപതെക്കാലം?**

അ—പരമേശ, ഞാൻ എൻെറ മുജ്ജന്മകർമ്മഫലംകൊണ്ടു പരിശുദ്ധജ്ഞാനം ഉദിക്കാതെ മറവിലിരിക്കുന്നതുകൊണ്ടു എൻെറ അമ്മയായ തിരുവരുൾപ്പരാശക്തിയെ ഞാൻ കാണുന്നതേതുകാലത്തോ?

**കള്ളുണ്ടവർപോൽകളിതരുമാനന്ദമതാൽ**
**തള്ളുണ്ടുനിൻറാടിത്തടൈപ്പെടുവതെക്കാലം?**

അ—പരമേശാ, കള്ളുകുടിയന്മാർ പ്രമത്തന്മാരായി തുള്ളിയാടിനടക്കുന്നതുപോലെ ഞാനും നിന്തിരുവടിയുടെ ആനന്ദം അനുഭവിച്ചു മദിച്ചു അതിൽ അമർന്നിരിക്കുന്നതേതുകാലത്തോ?

**താനെൻറവാണവമുത്തത്തുവമുങ്കെട്ടൊഴിന്തേ**
**ഏനെൻറപേച്ചു മിലാതിലംകുവതുമെക്കാലം?**

അ—പരമേശ, ഞാൻ ഞാനെന്ന അഹംകാരത്തേയും എന്നിൽ അടങ്ങിയിരുന്നു പ്രവർത്തിച്ചുകൊണ്ടുവരുന്ന തത്വങ്ങളെയും വിട്ടൊഴിഞ്ഞു എന്തു എന്നുള്ള ശബ്ദംപോലും ഇല്ലാത്തവിധത്തിൽ മൌനനിഷ്ഠയെ പ്രാപിച്ചാനന്ദിക്കുന്നതേതുകാലത്തോ?

**നാനവനായ്കാണ്പതെല്ലാജ്ഞാനവിഴിയാലരിന്തു**
**താനവനായ നിൻറുചരണടൈവതെക്കാലം?**

അ—പരമേശ! ഞാൻ ലോകത്തിൽ കാണുന്നപദാർത്ഥങ്ങളെല്ലാം നീയാണെന്നുള്ള ജ്ഞാനമുണ്ടായി എല്ലാവറേറയും നിൻെറ രൂപമായിക്കണ്ടു, നിൻെറ തിരുവടികളിൽ ഞാൻ ചേർന്നുകൊള്ളുന്നതേതുകാലത്തോ?

**താനന്തമില്ലാതതൽപരത്തിനൂടുരുവി**
**ആനന്തങ്കണ്ടേയമർന്തിരുപ്പതെക്കാലം?**

അ—പരമേശ, ഞാൻ ഒരിക്കലും അഴിവില്ലാത്ത ഉൽകൃഷ്ടമായ പരമാത്മാവിൽ ലയിച്ചിരുന്നു അവിടെ അനുഭവപ്പെടുന്ന ആനന്ദത്തിൽ മുഴുകി നിൻെറ തിരുവടികളോടു ഐക്യപ്പെടുന്നതേതുകാലത്തോ?

**ഉററവെളിതന്നിലേ ഉററുപാർത്തന്തരത്തെ**
**മററമരമായ്കൈമാഴിവതിനിയെക്കാലം?**

അ—ആകാശസ്ഥാനത്തിൽ വിളങ്ങിക്കൊണ്ടിരിക്കുന്ന ആജ്ഞാചക്ര ത്തിൽ എത്തി, അതുവഴി എന്റെ മായാമോഹത്തെ തീർത്തിരിക്കാൻ സാധി ക്കുന്നതേതുകാലത്തോ?

**ഏടലർന്തപങ്കയമുമിരുകുഴൈനേത്തിരമു**
**തോടണിന്തകുണ്ഡലമുന്തോൻറുവതുമെക്കാലം?**

അ—പരമേശ, കരുണാരസംനിറഞ്ഞ താമരപ്പൂപോലെയുള്ള നി ന്റെ കണ്ണുകളും മകരകുണ്ഡലങ്ങളും മററും ദിവ്യമായ നിന്റെ സ്വരൂപം ഏതുകാലത്തു കാണ്മാൻ ഇടയാകുന്നോ അറിഞ്ഞില്ല.

**അയ്യാറുമാറുമകൻറുവെരുവെളിയിൽ**
**മയ്യിരുളിൽനിൻറമനമാംവതിനിയെക്കാലം?**

അ—പരമേശ! മുപ്പത്താറുതത്വങ്ങളേയും കടന്നു അവിടെയുള്ള ശുദ്ധ ശൂന്യസ്ഥാനത്താൽ (വെളിയിൽ) ഇരുന്നു അതുവഴി എന്റെ മനസ്സിലുള്ള അജ്ഞാനത്തെ നശിപ്പിക്കുന്നതേതുകാലത്തോ?

**കാട്ടുമരുൾഞാനക്കടലിലൻപുക്കപ്പൽവിട്ടു**
**മൂട്ടുകരുണൈക്കടലിൽമുഴുകുവതുമെക്കാലം?**

അ—പരമേശനെ വെളിപ്പെടുത്തിക്കാണിക്കുന്ന ആത്മജ്ഞാനക്കട ലിൽ ഭക്തിയെന്ന കപ്പലോടിച്ചു പിന്നീട് ആ കപ്പലും ഞാനും കരുണ യെന്ന കടലിൽ മുഴുകുന്നതേതുകാലത്തോ?

**നാനാരോനീയാരോനറാമ്പരമാന**
**ന്താനാരോവെൻറുണർന്തുതവമുടിപ്പതെക്കാലം?**

അ—പരമേശ, ഞാനാര് നീയാര് എന്നുള്ള അന്വേഷണത്തിൽ പ്രാധാന്യേന ഏർപ്പെടാതെ ആത്മജ്ഞാനം ലഭിക്കത്തക്ക തപസ്സു ഏതുകാ ലത്തിൽ ചെയ്തുതീർക്കുന്നോ?,

**എവരെവർകളെപ്പടികണ്ടെന്തപടിനിനൈത്താർ**
**അവരവർക്കപ്പടിനിൻറാമെൻപതെക്കാലം?**

അ—ആരാര്, ഏതേതുവിധത്തിൽ ഭാവിച്ചാരാധിക്കുന്നോ അതതു പ്രകാരത്തിൽ നീ പ്രത്യക്ഷപ്പെടുന്നു എന്നറിഞ്ഞുകൊള്ളുന്നതേതുകാലത്തോ പരമേശ!

**ഉററുററുപാക്കവൊളിതരുമാനന്തമതൈ**
**തെത്തിക്കുനേർകണ്ടനിലൈപ്പതിനിയെക്കാലം?**

അ—പരമേശ! സൂക്ഷിച്ചുസൂക്ഷിച്ചു നോക്കുന്തോറും പ്രകാശമാനമായി തോന്നപ്പെടുന്ന ജ്യോതിസ്സിനെ സുഷുമ്ന എന്ന സ്ഥാനത്തിൽ കണ്ടാനന്ദിക്കുന്നതേതുകാലത്തോ?

**വിളംകുകിൻറതാരകൈയേവെയ്യോന്മറൈത്താർപോൽ**
**കളങ്കമറവുൻകാക്ഷികണ്ടറിവതെക്കാലം?**

അ—പരമേശ! വിളങ്ങിക്കൊണ്ടിരിക്കുന്ന നക്ഷത്രങ്ങളെ സൂര്യകിരണങ്ങൾ മറയ്ക്കുന്നതുപോലെ എന്നെ മറച്ചിരിക്കുന്ന മായയെ നീക്കി നിന്നെ കാണുന്നതേതുകാലത്തോ?

**എന്നൈയേനാനറിയേനിന്തവണ്ണംചൊന്നതെല്ലാ**
**മുന്നൈയോർകൈക്കൊള്ളമുൻപണിവതെക്കാലം?**

അ—പരമേശ! ഞാൻ തന്നത്താൻഅറിഞ്ഞുകൂടാത്തവനാണു(എന്നെത്തന്നെ അറിവാൻ ശക്തിയില്ലാത്തവനാണ് ഞാൻ എന്നു ഭാവം.) എന്നാലും ഇതുവരെ ഞാൻ പറഞ്ഞതെല്ലാം പൂർവ്വന്മാരായ എൻെറ ഗുരുഭൂതന്മാർ അംഗീകരിച്ചനുഗ്രഹിക്കുന്നതിനായി ഞാൻ അവരെ അനുഗ്രഹിക്കുന്നതു ഏതുകാലത്തോ?

**വെയ്യഞ്ചുകരത്തനൈഅടിയിണൈയെപ്പോററിചെയ്തു**
**നെഞ്ചിൽപൊരുന്തിനിലൈപെറുവതെക്കാലം?**

അ—പരമേശ! അഞ്ചുകൈകളുള്ള വിഘ്നേശ്വരൻെറ ചരണാരവിന്ദങ്ങളെ ധ്യാനിച്ചു നമസ്കരിച്ച് ആ തിരുവടികളിൽ ചേർന്നിരിക്കുന്നതേതുകാലത്തോ?—അറിഞ്ഞില്ല.

ഭദ്രഗിരിസ്വാമികളുടെ പുലമ്പൽ (പാടൽ)

മൂലവും മലയാളവ്യാഖ്യാനവും

സമാപ്തം

---

# വൈദ്യപുസ്തകങ്ങൾ.

| | രൂ. | ണ |
|---|---|---|
| ചക്രദത്തം | 5 | 0 |
| ശാർങ്ഗധരസംഹിത | 3 | 0 |
| ആയുർവ്വേദപ്രകാശിക ൧-ാംഭാഗം | 2 | 4 |
| ,, ൨-ാംഭാഗം | 3 | 0 |
| ,, ൩-ാംഭാഗം | 3 | 0 |
| കുഷ്ഠരോഗസിദ്ധചികിത്സ | | 2 |
| പ്രമേഹരഹസ്യചികിത്സ | 1 | 2 |
| ആസവാരിഷ്ടയോഗമഞ്ജരി | 0 | 12 |
| ഭൈഷജ്യരത്നാവലി 1-ാംഭാഗം | 3 | 8 |
| വാതരോഗചികിത്സാസംഗ്രഹം | 0 | 12 |
| വൈദ്യമനോരമ | 1 | 14 |
| വിരസിംഹാവലോകനം | 2 | 4 |
| സർവ്വരോഗചികിത്സാരത്നം | 3 | 0 |
| ഭാവപ്രകാശം പ്രഥമഭാഗം | 2 | 4 |
| ,, ദ്വിതീയഭാഗം | 2 | 4 |
| ,, തൃതീയഭാഗം | 2 | 4 |
| കഷ്കബന്ധു (കന്നുകാലിരോഗചികിത്സ) | 0 | 12 |
| വിഷവൈദ്യസാരം ഭാഷ | 0 | 15 |
| സഹസ്രയോഗം | 1 | 6 |
| യോഗരത്നപ്രദീപിക | 2 | 4 |
| ആരോഗ്യകല്പദ്രുമം ബാലചികിത്സ | 5 | 4 |
| യോഗരത്നാകരം ൧-ാംഭാഗം | 2 | 4 |
| ,, ൨-ാംഭാഗം | 2 | 4 |
| ,, ൩-ാംഭാഗം | 2 | 4 |
| ,, ൪-ാംഭാഗം | 2 | 4 |
| വൈദ്യസംഗ്രഹം | 1 | 2 |

മാനേജർ, വി. വി. പ്രെസ്സ്, കൊല്ലം.

## ജ്യോതിഷപുസ്തകങ്ങൾ.

| | ക. | ണ |
|---|---|---|
| പ്രശ്നമാൎഗ്ഗം പൂൎവ്വാൎദ്ധം | 2 | 4 |
| ടി ഉത്തരാൎദ്ധം | 2 | 8 |
| ഫലദീപിക | 2 | 4 |
| ഭാവകുതൂഹലം | 1 | 8 |
| ദൈവജ്ഞവല്ലഭ | 0 | 12 |
| സ്ത്രീജാതകം | 0 | 9 |
| പഞ്ചപക്ഷിശാസ്ത്രം | 1 | 2 |
| സീതാജ്യോതിഷം | 0 | 6 |
| ബൃഹജ്ജാതകം പദ്ധതി | 2 | 4 |
| ജാതകാലങ്കാരം | 0 | 12 |
| സാരാവലി | 4 | 0 |
| ദശാഫലമുക്താവലി | 2 | 4 |
| ജാതകചന്ദ്രിക | 0 | 9 |
| ജ്യോതിഷസാരസംഗ്രഹം ഒന്നാംഭാഗം | 0 | 9 |
| ടി രണ്ടാംഭാഗം | 0 | 9 |
| ജാതകപാരിജാതകം | 2 | 4 |
| നക്ഷത്രപ്രകാശിക | 0 | 9 |
| ഗണിതനിൎണ്ണയം | 5 | 0 |

## തച്ചുശാസ്ത്രപുസ്തകങ്ങൾ.

| | | |
|---|---|---|
| ശില്പകൌമുദി | 0 | 12 |
| തന്ത്രസമുച്ചയം | 0 | 12 |
| ശില്പിരത്നം | 1 | 2 |
| മനുഷ്യാലയമഹാചന്ദ്രിക | 2 | 4 |
| വാസ്തുവിദ്യ | 0 | 12 |

# ശ്രീമഹാ ഭാഗവതം

രവിവൎമ്മ പടങ്ങളോടും ഭാഗവതകീൎത്തനത്തോടുംകൂടിയതു്. കട്ടിയുള്ള മേനിക്കടലാസ്സിൽ അരത്തുകെട്ടി ചുവട്ടിൽ തോൽബയന്റു ചെയ്തതു്. 1 8 0

# ശ്രീമഹാ ഭാരതം

1 8 0

# അദ്ധ്യാത്മരാമായണം

ഉത്തരരാമായണത്തോടുകൂടിയതു്. വലിയ അക്ഷരത്തിലും നല്ല മേനിക്കടലാസിലും അച്ചടിച്ചു് അരത്തുകെട്ടി തോൽബയന്റു ചെയ്തതു്. 5 4 0

ടി തരണകടലാസിൽ സാധാരണ ബയന്റുചെയ്തതു് 3 0 0

ടി ആറുകാണ്ഡം 2 8 0

ഉത്തരരാമായണം അടങ്ങിയ പത്തിരാമായണം വരി നിറത്തി രവിവൎമ്മ പടങ്ങളോടുകൂടി ടി സാധാരണ കടലാസിൽ സാധാരണ ബയന്റു ചെയ്തതു്. 3 0 0

രാമായണം ൬ കാണ്ഡംമാത്രം അടങ്ങിയ കാലിക്കോബയന്റു ചെയ്തതു്. 2 8 0

ടി റഫ്കടലാസിൽ സാധാരണ ബയന്റുചെയ്തതു്. 1 8 0

ടി ൬ കാണ്ഡംമാത്രം അടങ്ങിയതു്. 1 4 0

ഉത്തരരാമായണത്തോടും മഹോപാദ്ധ്യായ കെ സാംബശിവ ശാസ്ത്രികളുടെ വ്യാഖ്യാനത്തോടുംകൂടിയതു്. അരത്തുകെട്ടി തോൽ ബയന്റുചെയ്തതിനു് 3 0 0

ടി സാധാരണ ബയന്റു ചെയ്തതിനു് 2 4 0

# ശ്രീമഹാ വിഷ്ണുപുരാണം

ശ്രീകൃഷ്ണാവതാരചരിത്രങ്ങളും, ഭാഗവതത്തിലുള്ളതിനേക്കാളും പരമരസകരമായും വിശദമായും വിവരിക്കുന്നതും പതിനെട്ടു പുരാണങ്ങളുടേയും നടുനായകവുമായ ഒരു മഹൽഗ്രന്ഥം. 1 8 0

മാനേജർ, വി. വി. പ്രസ്സ്, കൊല്ലം.